കലാകൗമുദി 1057
ഡിസംബർ 17, 1995
വില : 6 രൂപ



മുഖചിത്രം : ശ്രീ. ശശികുമാർ
ഫോട്ടോ : ശ്രീ. അനിൽ ദിവാകർ
ഡിസൈൻ : ശ്രീ. ഭട്ടതിരി

## ഇതു പറയാൻ എന്തവകാശം?

**ഫി**ലിപ്പ് എം. പ്രസാദ് പറയുന്നു. "കുറച്ചുദിവസംകൊണ്ട് സുധീരന് ആരോഗ്യവകുപ്പിൽ ചില്ലറ മാറ്റങ്ങളൊക്കെ വരുത്താൻ കഴിഞ്ഞിട്ടുണ്ട്" എന്ന്. അവയിൽ ഒന്നായിരിക്കും പരിയാരം മെഡിക്കൽ കോളേജ് ഗവൺമെന്റ് ഏറ്റെടുക്കില്ല എന്ന് ഉറക്കത്തിൽപ്പോലും പറയുകയും പറഞ്ഞതിനു വിപരീതമായി പ്രവർത്തിക്കുന്നതും. വംശനാശം സംഭവിച്ച ഫിലിപ്പ് എം. പ്രസാദിന്റെ ആ പഴയ വിപ്ളവപ്പാർട്ടിയെപ്പോലെയല്ല ഇന്ന് ഇടതുപക്ഷ പ്രസ്ഥാനങ്ങൾ. കോട്ടങ്ങളുണ്ടെങ്കിലും ആ പ്രസ്ഥാനം നാൾക്കുനാൾ വളരുകയാണ്. കാലത്തിനാവശ്യമില്ലാത്തതൊന്നും നിലനില്ക്കില്ലല്ലോ. വിപ്ളവകാരിയുടെ കുപ്പായമഴിച്ചുവച്ച്, സായിബാബയുടെ ശിഷ്യനായി മാറിയ ഫിലിപ്പ് എം. പ്രസാദിന് ഇടതുപക്ഷത്തിന്റെ ഭാവിയെക്കുറിച്ച് എഴുതുവാൻ യോഗ്യതയില്ല. ഫിലിപ്പ് എം. പ്രസാദുമാർക്ക് സായിഭക്തരാകാമെങ്കിൽ, രണദിവെമാർക്ക് താമര അടയാളത്തിൽ മത്സരിക്കുകയും ചെയ്യാം.

സഹദേവൻ കോൾമൊട്ട
പി. ഒ, പറശ്ശിനിക്കടവ്
കണ്ണൂർ-670563.

## ഞങ്ങൾ പുലമ്പിയിട്ടെന്തു കാര്യം

1995 ഡിസംബർ 3-ന്റെ കലാകൗമുദിയിൽ ഫിലിപ്പ് എം. പ്രസാദ് മാർക്കറ്റ് ഇക്കോണമിയോടുള്ള സമീപനത്തിൽ ശിവസേനയുടെ മെച്ചപ്പെട്ട നിലപാടിനെ ശ്ലാഘിച്ചിരിക്കുന്നതു ശ്രദ്ധിച്ചു.

നവംബർ ആദ്യവാരത്തിൽ ബാൽ താക്കറേയും താക്കറെ റിമോട്ട് കൺട്രോൾ ചെയ്യുന്ന മുഖ്യമന്ത്രി ജോഷിയും എൻറോൺ പ്രതിനിധി 'റെബേക്ക മാർക്കു'മായി നടത്തിയ റീ-നെഗോഷിയേഷൻ ചർച്ചകൾ പൂർണ്ണമായി വെളിയിൽ വന്നിട്ടില്ല എങ്കിലും റിമോട്ട് കൺട്രോളർ തുടർന്നു നടത്തിയ പത്രസമ്മേളനത്തിൽനിന്നും മനസ്സിലാക്കാൻ കഴിയുന്നത് 'എൻറോൺ' പ്രോജക്ട് ഉദ്ദേശിച്ച സ്ഥലത്തുതന്നെ സമയത്തു കമ്മിഷൻ ചെയ്യുമെന്നാണ്. ജനങ്ങൾക്ക് എല്ലാമറിയാമെന്നു പറയുന്ന ഫിലിപ്പ് അവർക്കറിയില്ലായിരുന്ന ചുരുക്കം ചില കാര്യങ്ങൾകൂടി പ്രസ്തുത ലേഖനത്തിലൂടെ വെളിവാക്കിയിരിക്കുന്ന സ്ഥിതിക്ക്, എന്തു പറഞ്ഞാലും തലയിൽക്കേറാതെ കിടക്കുന്ന ഞങ്ങൾ-ചുരുക്കം ചിലർ ഇങ്ങനെയൊക്കെ പുലമ്പിയിട്ട് ഒരു കാര്യവുമില്ലല്ലോ. അല്ലേ? നക്സലിസത്തിന്റെ ഫാഷനൊക്കെ പോയ സ്ഥിതിക്ക് ഇനി ഒരു തൃശ്ശൂലവുമൊക്കെയായി ഫിലിപ്പ് ഇറങ്ങിയാൽ നല്ല സ്കോപ്പുണ്ടായിരിക്കും.

വി.എസ്. ജ്യോതികുമാർ
പൂന.




## ശ്രദ്ധേയമായി

'എൻ.എൻ. പിള്ള മരണത്തിന്റെ അറസ്റ്റിൽ' എന്ന മുഖക്കുറിപ്പോടെ പ്രസിദ്ധീകരിച്ച 'കലാകൗമുദി' (ലക്കം 1055) വളരെ ശ്രദ്ധേയമായി. പ്രൊഫ. എസ്. ഗുപ്തൻനായർ, സർവ്വശ്രീ. പി.കെ. വേണുക്കുട്ടൻനായർ, ടി.എൻ. ഗോപിനാഥൻനായർ, വൈക്കം ചന്ദ്രശേഖരൻനായർ, എസ്. ഭാസുരചന്ദ്രൻ, ഇന്ദ്രബാബു, വി. ജയകുമാർ, വി.ആർ. ജ്യോതിഷ്, സുബ്രഹ്മണ്യദാസ് എന്നിവരുടെ ലേഖനങ്ങളെല്ലാംതന്നെ അനശ്വരനായ ആ കലാകാരനുള്ള അശ്രുപൂജയാണ്. (പ്രൊഫ. കൃഷ്ണൻനായരുടെ അനുസ്മരണവും....) എൻ.എൻ. പിള്ള എന്ന നാടകകൃത്ത്, നടൻ, ഗവേഷകൻ, കുടുംബനാഥൻ, മനുഷ്യസ്നേഹി എന്നിങ്ങനെ വ്യത്യസ്തങ്ങളായ മുഖങ്ങൾ ആ ലേഖനങ്ങളിൽ വെളിച്ചം വിതറി നില്ക്കുന്നു. മലയാള നാടകവേദിക്ക് എന്നും വിസ്മയമായിരുന്നു ധിഷണാശാലിയായ ആ കലാകാരൻ. നാടകത്തിനു തിരഞ്ഞെടുക്കുന്ന പ്രമേയം, ചാട്ടുളിപോലെ നെഞ്ചിൽവന്നു തറയ്ക്കുന്ന സംഭാഷണങ്ങൾ, അവതരണത്തിലെ അന്യാദൃശമായ വൈദഗ്ദ്ധ്യം ഇതെല്ലാം മലയാള നാടകവേദിയിൽ ഒരു പിള്ളയ്ക്കു മാത്രം കഴിയുന്നതാണെന്ന് അദ്ദേഹം ഓരോ നാടകത്തിലൂടെയും പ്രേക്ഷകരെ ബോദ്ധ്യപ്പെടുത്തിക്കൊണ്ടിരുന്നു.

മറ്റൊരു പ്രത്യേകത, അദ്ദേഹത്തിന്റെ ധാർഷ്ട്യമായിരുന്നു. നാടകത്തിന്റെ പ്രമേയവുമായി ബന്ധപ്പെട്ട ശാസ്ത്രഗ്രന്ഥങ്ങൾ തേടിയെടുത്ത് ഗവേഷണം നടത്തി പഠിച്ചുറപ്പിച്ചതിനുശേഷം മാത്രമേ ഡയലോഗുകൾ എഴുതുമായിരുന്നുള്ളൂ എന്നു കേട്ടിട്ടുണ്ട്. 'നാടകദർപ്പണം' എന്ന അദ്ദേഹത്തിന്റെ പുസ്തകം വരുംതലമുറയിലെ നാടകകലാകാരന്മാർ കൈപ്പുസ്തകമായി കൊണ്ടുനടക്കണമെന്നാണ് എന്റെ എളിയ അഭിപ്രായം.

മനുഷ്യസ്നേഹിയും, മനുഷ്യകഥാനുഗായിയുമായിരുന്ന ആ വലിയ കലാകാരന്റെ സ്മരണയ്ക്കു മുൻപിൽ ഒരുപിടി കണ്ണീർപ്പൂക്കൾ അർപ്പിക്കുന്നു. പ്രത്യേക പതിപ്പ് ഇറക്കിയതിന് 'കലാകൗമുദി'ക്ക് അഭിനന്ദനങ്ങൾ.

കെ.കെ. രാജു
അമ്പലവയൽ
വയനാട്.

## അഭിപ്രായ വോട്ടെടുപ്പ്

മെഡിക്കൽ വിദ്യാഭ്യാസം സ്വകാര്യവൽക്കരിക്കുന്നതിനെക്കുറിച്ച് കലാകൗമുദിയിലൂടെ ഒരു അഭിപ്രായ വോട്ടെടുപ്പു നടത്താൻ കലാകൗമുദി തയ്യാറാവണം.

എം. രാമകൃഷ്ണൻ
അടിവാരം.

## ഈ മാളികപ്പുറത്തമ്മ ദേവീമാതാവ്

എം.പി. നാരായണപിള്ള എഴുതിയ 'ഈ മാളികപ്പുറത്തമ്മ ദേവീമാതാവ്' വായിച്ചു. സമയോചിതമായ ഈ ലേഖനം എഴുതിയ ശ്രീ. നാരായണപിള്ളസാറിനും പ്രസിദ്ധീകരിച്ച കലാകൗമുദിക്കും ഭഗവാൻ അയ്യപ്പൻ സകലവിധ ഐശ്വര്യങ്ങളും നല്കട്ടെയെന്നു പ്രാർത്ഥിക്കുന്നു. എന്നെപ്പോലെതന്നെ ആയിരക്കണക്കിനു നിസ്സഹായരായ വിശ്വാസികളുടെ മനസ്സാണ് ആ വരികളിൽ നിറഞ്ഞു നില്ക്കുന്നത്.

വേണുഗോപാൽ
പുതുപ്പരിയാരം-678733.

## പ്രേരണ സാഹിത്യ അവാർഡ്

**ബ**ഹറിൻ "പ്രേരണ സാംസ്കാരികവേദി" മലയാളത്തിലെ മൗലികവും ഉന്നത നിലവാരം പുലർത്തുന്നതുമായ രചനകൾ കണ്ടെത്തുന്നതിനും പ്രോത്സാഹിപ്പിക്കുന്നതിനും വേണ്ടി ഇക്കൊല്ലം മുതൽ ഓരോ വർഷവും സാഹിത്യത്തിലെ ഏതെങ്കിലും ശാഖയിലെ രചനയ്ക്കായി അവാർഡുകൾ നൽകാൻ ഉദ്ദേശിക്കുന്നു.

നവാഗതരായ എഴുത്തുകാരുടെ മൗലികവും നിലവാരവുമുള്ള, ഇതുവരെ പ്രസിദ്ധീകരിച്ചിട്ടില്ലാത്ത ചെറുകഥയാണ് ഈ വർഷം 5000 രൂപയുടെ കാഷ് അവാർഡിനായി പരിഗണിക്കുന്നത്. രാജ്യപരിധിയോ, പ്രായപരിധിയോ ഇല്ലാതെ എല്ലാ മലയാളികളിൽ നിന്നും രചനകൾ ക്ഷണിക്കുന്നു.

സൃഷ്ടികൾ 1996 ജനുവരി 31ന് മുമ്പ് കിട്ടത്തക്കവിധത്തിൽ കെ. എ. മോഹൻദാസ് C/o അടയാളം മാസിക, ഡോർ നമ്പർ 35, വാഞ്ചി ലോഡ്ജ്, കൊക്കാല, തൃശൂർ-680021 എന്ന വിലാസത്തിൽ അയച്ചു തരുവാൻ താല്പര്യപ്പെടുന്നു. രചയിതാക്കൾ സൃഷ്ടിയോടൊപ്പം ബയോഡാറ്റയും അയയ്ക്കേണ്ടതാണ്.

മൗലികതയോ, നിലവാരമോ ഉള്ള കഥകൾ ഇല്ലെങ്കിൽ അവാർഡുകൾ നൽകുന്നതല്ല.

എന്ന്.
വി. എ. ബാലകൃഷ്ണൻ,
സെക്രട്ടറി, പ്രേരണ.

## ഞാനും എന്റെ ജീവിതവും

'ഞാനും എന്റെ ജീവിതവും' എന്ന തലക്കെട്ടിൽ ശ്രീ. എ.പി. ഉദയഭാനു എഴുതിക്കൊണ്ടിരിക്കുന്ന ആത്മകഥയിൽ 1055-ാം ലക്കത്തിൽ അച്ചടിച്ചുവന്നതിന്റെ കുറച്ചുഭാഗം 1056-ാം ലക്കത്തിലും അച്ചടിച്ചുവന്നിട്ടുണ്ട്. ടൈപ്പ്സെറ്റിംഗിൽ സംഭവിച്ച ഈ തെറ്റിൽ ഖേദിക്കുന്നു.

എഡിറ്റർ





എം.പി. നാരായണപിള്ള

# വോട്ടവകാശം സ്ഥാപിച്ചെടുക്കാൻ



**ഒ**രായിരംപേർ കച്ചകെട്ടിയിറങ്ങിയാൽ കേരളത്തിലെ ക്രമസമാധാനനില പാടേ അവതാളത്തിലാക്കാൻ പറ്റും. അമ്പതുപേർ പോരേ തിരുവനന്തപുരം നഗരത്തെ വിറപ്പിക്കാൻ. കർണ്ണാടകത്തിലെയും തമിഴ്നാട്ടിലെയും മുഴുവൻ പൊലീസുകാർക്ക് ഒരു വീരപ്പൻ ഉണ്ടാക്കുന്ന ശല്യം എത്രയാണ്?

ജനസംഖ്യയിൽ ഒരു ശതമാനത്തിന്റെപോലും പിന്തുണയില്ലാതെ ഒരു സംസ്ഥാനത്തേയോ ഒരു രാജ്യത്തേയോ ശാന്തി തകർക്കാൻ പറ്റും.

'തിരഞ്ഞെടുപ്പു നടത്താൻ പറ്റിയ അന്തരീക്ഷം ജമ്മു-കാശ്മീർ സംസ്ഥാനത്തിലില്ല' എന്ന ഇലക്ഷൻ കമ്മിഷന്റെ നിഗമനവും തുടർന്ന് ഡിസംബർ മാസത്തിൽ തിരഞ്ഞെടുപ്പു നടത്താൻ പറ്റില്ലെന്ന തീരുമാനവും ആപൽക്കരമായ ഒരു കീഴ്വഴക്കമാണു സൃഷ്ടിച്ചിരിക്കുന്നത്. നാളെ കേന്ദ്രം ഭരിക്കുന്ന ഒരു വർഗ്ഗത്തിന് തങ്ങൾക്കു ഭൂരിപക്ഷം കിട്ടാൻ ഇടയില്ലാത്ത സംസ്ഥാനങ്ങളിൽ മനഃപൂർവ്വം ക്രമസമാധാനനില തകരാറിലാക്കി തിരഞ്ഞെടുപ്പുകൾ ഒഴിവാക്കാൻ പറ്റിയാലോ?

ഉദാഹരണത്തിന്, നമുക്ക് ഇത്തരമൊരു സിനേറിയോ മനസ്സിൽ കാണാം. ഒരു വിമാനാപകടത്തിൽ മരിക്കുന്നതിനു പകരം സഞ്ജയ്ഗാന്ധി ഇന്ത്യയുടെ പ്രധാനമന്ത്രിയായി വന്നെന്നിരിക്കട്ടെ. (പ്രധാനമന്ത്രിമാരെ ഉല്പാദിപ്പിക്കുന്ന അപൂർവ്വകുടുംബത്തിലെ അംഗമായതുകൊണ്ട് അദ്ദേഹത്തിന് ആ തസ്തികയ്ക്കുള്ള എല്ലാ യോഗ്യതകളും പൂർണ്ണമായിരുന്നല്ലോ.) തിരഞ്ഞെടുപ്പിൽ ഒരു കാരണവശാലും ഭൂരിപക്ഷം കിട്ടില്ലെന്നുറപ്പായാൽ അധികാരത്തിൽ തുടരാൻ അദ്ദേഹം സ്വീകരിച്ചേക്കാവുന്ന വഴികൾ എന്തായിരിക്കും? നിർബന്ധ കുടുംബാസൂത്രണംപോലെ വിലപ്പെട്ട കാര്യമാണല്ലോ അധികാരത്തിൽ തുടരുന്നതും.

ഗവൺമെന്റിന്റെ അദ്ധ്യക്ഷതയിൽ ക്രമസമാധാനം തകർക്കുമോ? പഞ്ചാബിൽ ബിന്ദ്രൻവാല ആകാശത്തുനിന്നും ഇറങ്ങിവന്നതായിരുന്നില്ല. കേന്ദ്ര ഗവൺമെന്റിന്റെ സൃഷ്ടിയായിരുന്നില്ലേ?

ഇത്തരം ഉദാഹരണങ്ങൾക്ക് നമ്മൾ എന്തിനു പഞ്ചാബുവരെ പോകണം?

യോഗ്യരിൽ പരമയോഗ്യനും ഇന്ത്യൻ ജനാധിപത്യത്തിന്റെ പിതാവെന്ന് അനുയായികളും ഔദ്യോഗിക ചരിത്രകാരന്മാരും കൊട്ടിഘോഷിക്കുന്നതുമായ ജവഹർലാൽ നെഹ്റുവിന്റെ അദ്ധ്യക്ഷതയിൽ ആയിരുന്നില്ലേ കേരളത്തിലെ വിമോചനസമരം നടന്നത്? അന്നത്തെ സംസ്ഥാന മന്ത്രിസഭയിലുണ്ടായിരുന്ന ഇ.എം.എസ്സും ഗൗരിയമ്മയും വി.ആർ. കൃഷ്ണയ്യരുമൊക്കെ ഇപ്പോഴും ജീവിച്ചിരിപ്പുണ്ട്. ആ സമരകാലത്ത് സംസ്ഥാനത്തെ ക്രമസമാധാനനില സംരക്ഷിക്കാനാണോ തകർക്കാനാണോ നെഹ്റു സഹായിച്ചത്? എന്തുകൊണ്ടും സഞ്ജയ്ഗാന്ധിയുടെ അപ്പൂപ്പനാകാനുള്ള എല്ലാ യോഗ്യതകളും ജവഹർലാൽ നെഹ്റുവിനുണ്ടായിരുന്നു എന്ന സത്യത്തിന്റെ നേരേ നമുക്കു കണ്ണടയ്ക്കാൻ പറ്റില്ല.

തിരഞ്ഞെടുപ്പിനു പറ്റിയ അന്തരീക്ഷം സംജാതമാകാതെ കാശ്മീരിലായാലും കന്യാകുമാരിയിലായാലും തിരഞ്ഞെടുപ്പു നടത്തില്ല എന്ന തത്ത്വം നമ്മൾ അംഗീകരിച്ചാൽ അതു ജനാധിപത്യത്തിന്റെ ചരമക്കുറിപ്പായി മാറും. അത്തരമൊരു സ്ഥിതിവിശേഷം വന്നാൽ ആ വ്യവസ്ഥ ദുരുപയോഗപ്പെടുത്തുന്നത് ഭീകരപ്രവർത്തകരായിരിക്കില്ല; വരാനിരിക്കുന്ന കേന്ദ്ര ഗവൺമെന്റുകളായിരിക്കും.

തിരഞ്ഞെടുപ്പുകളെ കാണേണ്ടത് ഗവൺമെന്റുകളുടെയോ ഇലക്ഷൻ കമ്മിഷന്റെയോ കാഴ്ചപ്പാടിൽനിന്നല്ല. രാഷ്ട്രീയപ്പാർട്ടികളുടെ കാഴച്പ്പാടിൽനിന്നുമല്ല. തന്റെ വോട്ടവകാശം വിനിയോഗിക്കാനോ വിനിയോഗിക്കാതിരിക്കാനോ ആഗ്രഹിക്കുന്ന പൗരന്റെ കാഴ്ചപ്പാടിൽനിന്നായിരിക്കണം. ടി പൗരന് അഞ്ചുവർഷത്തിലൊരിക്കൽ തെറ്റു തിരുത്താനോ തെറ്റ് ആവർത്തിക്കാനോ അവസരം വേണം. അതായത്, തിരഞ്ഞെടുപ്പു നടക്കണം. അതു വേണോ വേണ്ടയോ എന്നു നിശ്ചയിക്കാനുള്ള അധികാരം ഗവൺമെന്റിനു കൊടുക്കാൻ പറ്റില്ല; ഇലക്ഷൻ കമ്മിഷനു കൊടുക്കാൻ പറ്റില്ല; രാഷ്ട്രീയപ്പാർട്ടികളുടെ ഇഷ്ടാനിഷ്ടങ്ങൾക്കു വിട്ടുകൊടുക്കാനും പറ്റില്ല.

എല്ലാത്തരം അധികാരത്തിന്റെ പുറത്തും അല്പം റിസ്ക്കുണ്ട്. ഒരു പൗരൻ എന്ന നിലയ്ക്കുള്ള ഏറ്റവും പ്രധാനപ്പെട്ട അധികാരമാണല്ലോ വോട്ടവകാശം. അതു പ്രയോഗിക്കുന്നതിനു പുറത്തുള്ള റിസ്ക്കെടുക്കാൻ ഓരോ പൗരനും ബാദ്ധ്യസ്ഥനാണ്.

വോട്ടുചെയ്തിട്ടു വരുമ്പോൾ കൈയിലെ മഷിനോക്കി ഭീകരന്മാർ വെടിവച്ചു കൊല്ലുമെന്ന അവസ്ഥയിൽപ്പോലും തിരഞ്ഞെടുപ്പുകൾ നടക്കണം.

എല്ലാവരും വോട്ടുചെയ്യുന്ന പെർഫെക്ടായുള്ള തിരഞ്ഞെടുപ്പുകൾ ഒരു സ്ഥലത്തുമില്ല. എൺപതു ശതമാനം പോളിംഗ് നടക്കുന്ന സ്ഥലങ്ങളുണ്ട്. ഇരുപതു ശതമാനംപോലും പോളിംഗ് നടക്കാത്ത സ്ഥലങ്ങളുമുണ്ട്. ഇതൊന്നും തിരഞ്ഞെടുപ്പുപ്രക്രിയ നിഷേധിക്കാനുള്ള ന്യായമാകുന്നില്ല. ഒരാൾ മാത്രമേ വോട്ടുചെയ്തുള്ളുവെങ്കിൽപ്പോലും തിരഞ്ഞെടുപ്പുകൾ മുറപോലെ നടക്കുമെന്ന പൂർണ്ണബോദ്ധ്യം വരുന്ന ഒരു കീഴ്വഴക്കമാണ് നമുക്കു വേണ്ടത്.

കാശ്മീരിലെ ചില പാർട്ടികൾക്കുള്ള ബുദ്ധിമുട്ട് ഇന്ത്യൻ ഭരണഘടനയെ തൊട്ടു ശപഥമെടുക്കാനാണ്. ആ പ്രശ്നം വരുന്നത് തിരഞ്ഞെടുക്കപ്പെട്ട എം.എൽ.എ ആകുമ്പോഴല്ലേ? അതിന്റെ പുറത്ത് തിരഞ്ഞെടുപ്പ് ബഹിഷ്കരിക്കാനുള്ള അവകാശവും അവർക്കുണ്ട്. ഒരു കാരണവുമില്ലാതെ വീട്ടിൽ കിടന്നുറങ്ങിയോ ചീട്ടുകളിച്ചോ തിരഞ്ഞെടുപ്പ് ബഹിഷ്കരിക്കുന്നവരില്ലേ? ഒരിക്കലും വോട്ടുചെയ്യാത്ത എത്രയോ മനുഷ്യരുണ്ട് ഇന്ത്യയിൽ. ഇതൊന്നും തിരഞ്ഞെടുപ്പ് നിഷേധിക്കാനുള്ള വകുപ്പാകുന്നില്ല.

ജനുവരിയിൽ ഈ വിഷയം സുപ്രീം കോടതിയുടെ പരിഗണനയ്ക്കു വരികയാണ്. അപ്പോൾ ഒരു ശരാശരി പൗരന്റെ വോട്ടവകാശം സ്ഥാപിച്ചെടുക്കാനുള്ള കാര്യംകൂടി പറയാൻ ആരെങ്കിലും മുന്നോട്ടു വരുമോ?



കെ. ബാലചന്ദ്രൻ

# ആ നെഞ്ചിലും കാലുവെച്ചു

**ശ്രീ.** എ. കെ. ആന്റണിക്ക് ഇപ്പോൾ ശനിയുടെ അപഹാര കാലമാണെന്ന് ജ്യോത്സ്യന്മാർ പറയുന്നു. രാഷ്ട്രീയ ജ്യോത്സN-ന്മാരല്ല, ശരിയായ ജ്യോത്സ്യന്മാർ തന്നെയാണു പറയുന്നത്. വെറും ശനിയല്ല, ആന്റണിക്ക് കണ്ടകശ്ശനി ആണെന്നാണ് തിരുവനന്തപുരത്തെ ഒരു കമ്പ്യൂട്ടർ ജ്യോത്സ്യൻ പറഞ്ഞുവച്ചിരിക്കുന്നത്.

ആന്റണിക്കിത് രാഷ്ട്രീയ കഷ്ടകാലമാണെന്ന് അദ്ദേഹത്തോട് അടുത്തുനിൽക്കുന്ന രാഷ്ട്രീയ ഗണകന്മാർ അല്പം വൈമനസ്യത്തോടെയാണെങ്കിലും സമ്മതിക്കുന്നു. ക്ളാവുപിടിച്ചുപോയ ഐക്യജനാധിപത്യ മുന്നണിയെ തേച്ചുമിനുക്കി തിളക്കം വരുത്താൻ എട്ടുമാസങ്ങൾക്കു മുമ്പ് ഡൽഹിയിൽ നിന്ന് ആന്റണിയെതിരുവനന്തപുരത്തേക്ക് എയർലിഫ്റ്റ് ചെയ്തതുമുതൽ തുടങ്ങിയതാണീ കഷ്ടകാലം. നിയമസഭാ നേതാവായി തിരഞ്ഞെടുക്കപ്പെട്ട് സത്യപ്രതിജ്ഞയ്ക്കുള്ള സമയം നിശ്ചയിച്ചതുമുതൽ കണ്ടുതുടങ്ങി അപശകുനങ്ങൾ.

മുഖ്യമന്ത്രിയായി സെക്രട്ടേറിയറ്റിലെത്തി ആന്റണി ആദ്യം നൽകിയ ഇന്റർവ്യൂവിനിടെ ഇങ്ങനെ പറഞ്ഞു: "എഴുപതുകളിലെ ആന്റണിയല്ല ഞാൻ. ഇരുപതു വർഷങ്ങൾകൊണ്ട് ഞാനൊരുപാടു പഠിച്ചു. അടിയൊഴുക്കുകളെക്കുറിച്ച് എനിക്കിപ്പോൾ നല്ല നിശ്ചയമുണ്ട്."

ഇരുപതുവർഷമെടുത്തു പഠിച്ച ആ പാഠങ്ങൾ മാർച്ച് 22-നുശേഷമുള്ള എട്ടുമാസങ്ങളിൽ ആന്റണി മറന്നുപോയോ? മറന്നതോ അതോ മറക്കാൻ നിർബന്ധിതമായതോ?

തിരഞ്ഞെടുപ്പിന് ഇനി നാലഞ്ചു മാസങ്ങൾ മാത്രം അവശേഷിക്കുമ്പോഴും ഐക്യജനാധിപത്യ മുന്നണിയിലെ ആരവം അടങ്ങുന്നില്ല. തിളക്കം വർദ്ധിപ്പിക്കാനുള്ള ദൗത്യം ആന്റണി ഏറ്റെടുത്തു കഴിഞ്ഞ ശേഷമുള്ള 250 ദിവസങ്ങൾ കൊണ്ട് കുളിപ്പിച്ചുകുളിപ്പിച്ച് പിള്ളയെ ഇല്ലാതാക്കി എന്നുപറഞ്ഞതുപോലെയായി.

ഐക്യ ജനാധിപത്യമുന്നണിയുടെ ജനകീയാടിത്തറ വിപുലീകരിക്കാനുള്ള പൊളിറ്റിക്കൽ ഹോംവർക്ക് ഒരിടത്തു നടക്കുമ്പോൾ കേരളത്തിലെ പ്രബല സമുദായങ്ങൾ മുന്നണിയിൽ നിന്നകന്നുപൊയ്ക്കൊണ്ടിരിക്കുന്നു. അതും ഈഴവസമുദായം. ഇപ്പോഴിതാ നായർ സമുദായവും. ആന്റണിയുടെയും അദ്ദേഹത്തെ ഉപദേശിക്കുന്നവരുടെയും അപക്വമായ രാഷ്ട്രീയ സമീപനമാണ് ഇതിനു കാരണമായത്.

ശിവഗിരി സംഭവത്തിൽ ഈഴവ സമുദായത്തിന്റെ ഹൃദയത്തിലുണ്ടായ മുറിവ് ആഴത്തിലുള്ളതാണ്. ആ മുറിവുണക്കാൻ ആന്റണി ശ്രമിച്ചില്ലെന്നതുപോകട്ടെ, മുറിവിൽ മുളകരച്ചുപുരട്ടാനാണ് അദ്ദേഹം നിന്നത്, ഇപ്പോഴും നിൽക്കുന്നത്. ആന്റണിക്ക് ഓശാന പാടുന്ന ഈഴവ നേതാക്കളെന്ന് സ്വയം പറഞ്ഞുനടക്കുന്നവരുടെ അപ്പുറത്ത് കുറെ അധികം ഈഴവരുണ്ട്. അവർക്ക് ശ്രീനാരായണഗുരു ഒരു വില്പനച്ചരക്കല്ല. അവരുടെ വികാരം എന്തെന്നറിയാൻ അടുത്ത തിരഞ്ഞെടുപ്പുവരെ ആന്റണിക്ക് കാത്തിരിക്കേണ്ടിവരും.

ശിവഗിരി സംഭവത്തെ വിസ്മൃതിയിലേക്ക് ആഴ്ത്തുവാൻ പഠിച്ചപണി പതിനെട്ടും പയറ്റുന്നതിനിടയിലാണ് പെരുന്നയിൽനിന്ന് ആന്റണിക്ക് എതിരേ കലാപത്തിന്റെ സ്വരമുയർന്നിരിക്കുന്നത്.

നായർ സമുദായത്തെയും സമുദായ നേതാക്കളെയും സമുദായാചാര്യൻ മന്നത്തു പത്മനാഭന്റെ സമാധിയെയും അവഹേളിച്ചതിന് മുഖ്യമന്ത്രി ആന്റണി സമാധാനം പറഞ്ഞില്ലെങ്കിൽ സ്ഥിതി വഷളാകുമെന്ന് എൻ.എസ്.എസ് ജനറൽ സെക്രട്ടറി ശ്രീ. പി.കെ.നാരായണപ്പണിക്കർ മുന്നറിയിപ്പു നൽകിയിട്ടുണ്ട്.

പ്രധാനമന്ത്രി നരസിംഹറാവുവിന്റെ ചങ്ങനാശ്ശേരി സന്ദർശനത്തോടനുബന്ധിച്ച് മന്നം സമാധിമണ്ഡപത്തിൽ പുഷ്പാർച്ചന നടത്തിയതാണ് പ്രശ്നത്തിന് നിമിത്തമായത്. മന്നം സമാധിയിൽ റാവു പുഷ്പാർച്ചന നടത്തുന്ന കാര്യം നേരത്തേ പരിപാടിയിൽ ഉൾക്കൊള്ളിച്ചിരുന്നില്ല. എൻ.എസ്.എസ് നേതാക്കളോട് ആലോചിക്കാതെയും അറിയിക്കാതെയും നടത്തിയ ഈ പരിപാടി എൻ.എസ്.എസ് നേതാക്കൾ ബഹിഷ്ക്കരിച്ചു.

എൻ.എസ്.എസ് ജനറൽ സെക്രട്ടറി ഒപ്പമില്ലാതെ മന്നം സമാധിമണ്ഡപത്തിൽ ആരും ഇതുവരെ പുഷ്പാർച്ചന നടത്തിയിട്ടില്ല. നിലവിളക്കു കൊളുത്താതെയും ഈ ചടങ്ങ് നടന്നിട്ടില്ല. ഇതുരണ്ടും ലംഘിക്കപ്പെട്ടു. ഇതിനുപുറമേ സമാധിമണ്ഡപത്തിൽ റാവുവും കൂട്ടരും കയറിയപ്പോൾ പാദരക്ഷകൾ ഉപേക്ഷിക്കാനുള്ള സൗമനസ്യമോ മര്യാദയോ കാണിച്ചില്ല.

**അ**ടിയൊഴുക്കുകളെക്കുറിച്ചെത്രയെല്ലാം നിശ്ചയമുണ്ടായാലും ആന്റണി പുതിയ പുതിയ മുറിവുകൾ ഉണ്ടാക്കി കൊണ്ടിരിക്കുകയാണ്.



നരസിംഹ റാവു



പി. കെ. നാരായണ പണിക്കർ

ചടങ്ങിൽ പങ്കെടുക്കാനെത്തിയ ബിഷപ്പിന്റെ കാർ സെക്യൂരിറ്റി പരിശോധന കൂടാതെ കയറ്റിവിട്ടപ്പോൾ എൻ.എസ്.എസ്സിന്റെ ആസ്ഥാനത്തുവച്ച് എൻ.എസ്.എസ് ജനറൽ സെക്രട്ടറിയുടെ കാർ സുരക്ഷാപ്രശ്നം പറഞ്ഞ് തടഞ്ഞുവച്ചു.

ഏതു വി.വി.ഐ.പി ആയാലും ആരാധനാലയങ്ങളിലും പുണ്യകുടീരങ്ങളിലും ചെല്ലുമ്പോൾ അവിടത്തെ ആചാരമര്യാദകൾ പാലിക്കപ്പെടേണ്ടതുണ്ട്. മുമ്പ് രാജീവ് ഗാന്ധിയും ഇന്ദിരാഗാന്ധിയും എൻ.എസ്.എസ് ആസ്ഥാനത്ത് എത്തിയപ്പോൾ ആചാരമര്യാദകൾ പാലിക്കാൻ പ്രത്യേക ശ്രദ്ധ പുലർത്തിയിട്ടുണ്ട്.

ചവിട്ടേറ്റിട്ടും ചുരുണ്ടുകൂടിക്കിടക്കാതെ എൻ.എസ്.എസ് നേതൃത്വം ഇപ്പോൾ അവസരത്തിനൊത്ത് ഉയർന്നു. എൻ.എസ്.എസ്സിന്റെ അനുമതിയില്ലാതെ റാവുവല്ല ഏതു കൊടികെട്ടിയ കൊമ്പനായാലും സമാധിമണ്ഡപത്തിൽ കയറിയാൽ അതിനെ ചോദ്യം ചെയ്യുമെന്ന് എൻ.എസ്.എസ് ജനറൽ സെക്രട്ടറി പി.കെ. നാരായണപ്പണിക്കർ പ്രഖ്യാപിച്ചു.



ഇത്തവണ കളി പന്തിയല്ലെന്ന് ആന്റണിക്ക് ബോദ്ധ്യമായി. എൻ.എസ്.എസ് നേതാക്കളെ മെരുക്കാൻ ദൂതന്മാർ പെരുന്നയിലെത്തി. കേന്ദ്രമന്ത്രി ശ്രീ. പി.ജെ.കുര്യനും ഡൽഹിയിൽ നിന്നുള്ള പ്രത്യേക നിർദ്ദേശമനുസരിച്ച് മഹാരാഷ്ട്ര ഗവർണ്ണർ ശ്രീ. പി.സി. അലക്സാണ്ടറും പണിക്കരുമായി സന്ധിസംഭാഷണം നടത്തി. പക്ഷേ എൻ.എസ്.എസ് നേതൃത്വം ഇതുവരെയും അയയുന്ന മട്ട് കാണിച്ചിട്ടില്ല.

ചവിട്ടും തൊഴിയുമേറ്റു കിടക്കാൻ ഇനി ഞങ്ങളെ കിട്ടില്ലെന്ന് എൻ.എസ്.എസ് നേതൃത്വം പറയുന്നു. കാലാകാലങ്ങളായി നായരുടെ വോട്ടുവാങ്ങി സെക്രട്ടേറിയറ്റിലെത്തുന്നവർ അധികാരം പങ്കിട്ടപ്പോഴൊക്കെ എൻ.എസ്.എസ്സിനെ അകറ്റിനിറുത്തിയിട്ടേയുള്ളൂ. ഈ യാഥാർത്ഥ്യം വൈകിയാണെങ്കിലും എൻ.എസ്.എസ് നേതൃത്വത്തിന് ബോദ്ധ്യപ്പെട്ടിരിക്കുന്നു.

ആന്റണി മുഖ്യമന്ത്രിയായി വന്നശേഷം എൻ.എസ്.എസ്സിന്റെ രാഷ്ട്രീയരൂപമായ എൻ.ഡി.പിക്ക് യു.ഡി.എഫിൽ മതിയായ പരിഗണന ലഭിക്കുന്നില്ലെന്ന് പരാതിയുണ്ടായിരുന്നു. കരുണാകരനെ മുഖ്യമന്ത്രിസ്ഥാനത്തുനിന്നു മാറ്റുന്നതിനെ ശക്തിയുക്തം എതിർത്ത കക്ഷികളിലൊന്നാണ് എൻ.ഡി.പി. ഇതിന്റെ പേരിൽ രാഷ്ട്രീയപക പോക്കുന്നു എന്നാണ് എൻ.ഡി.പി നേതൃത്വത്തിന്റെ ആക്ഷേപം.

വിമത എൻ.ഡി.പി എം.എൽ.എമാരിൽ ഒരാളെ മന്ത്രിസഭാംഗമാക്കാൻ പിന്നീട് ചരടുവലി നടന്നപ്പോൾ എൻ.എസ്.എസ് നേതൃത്വത്തിന് ശക്തമായി പ്രതികരിക്കേണ്ടിവന്നു. അതിനുശേഷം രാഷ്ട്രീയ സമ്മർദ്ദത്തിനു വഴങ്ങി സുപ്രീംകോടതിയുടെ ക്രീമിലെയർ നിബന്ധന ഒഴിവാക്കാൻ ആന്റണി ഗവൺമെന്റ് സംവരണ സംരക്ഷണ ബിൽ നിയമസഭയിൽ അവതരിപ്പിച്ചു. ഇക്കാര്യത്തിൽ എൻ.എസ്.എസ്സിന്റെ പ്രതിഷേധത്തിന് യു.ഡി.എഫ് നേതൃത്വം പുല്ലുവിലയാണു നൽകിയത്. അവസാനം എൻ.എസ്.എസ് ഈ നിമയത്തെ സുപ്രീംകോടതിയിൽ ചോദ്യം ചെയ്തിരിക്കുകയാണ്.

ഏറ്റവും അവസാനം റാവുവിന്റെ മന്നം സമാധി സന്ദർശനം കൂടിയായപ്പോൾ ഒരു വൃത്തം പൂർത്തിയായിരിക്കുന്നു. വൈകിയാണെങ്കിലും എൻ.എസ്.എസ് നേതൃത്വം ഉറക്കം വിട്ടെണീറ്റു. ഐക്യജനാധിപത്യമുന്നണിയിൽ മുസ്ലിം ലീഗിന് സമ്മർദ്ദരാഷ്ട്രീയം ആകാമെങ്കിൽ ഞങ്ങൾക്ക് എന്തുകൊണ്ടായിക്കൂടാ എന്നാണ് പണിക്കരുടെ ചോദ്യം.

ഇനിയൊരു വിമോചന സമരത്തിന് ബാല്യമില്ലെന്നു ചൂണ്ടിക്കാണിക്കപ്പെടുമ്പോഴും അരൂക്കുറ്റി പാലംതൊട്ട് തെക്കോട്ട് ചില്ലറ വോട്ട് മറിക്കാൻ ഇപ്പോഴും കഴിയുമെന്ന് എൻ.എസ്.എസ് നേതാക്കൾ പറയുന്നിടംവരെ കാര്യങ്ങൾ ചെന്നെത്തിയിരിക്കുന്നു.



പി. ശശിധരൻ

# കോൺഗ്രസിൽ ഇപ്പോഴും കോഴിപ്പോര്



**കേ**രളത്തിലെ കോൺഗ്രസ്സിന്റെ സമുന്നത നേതാക്കളാണ് ശ്രീ. എ. കെ. ആന്റണിയും ശ്രീ. കെ. കരുണാകരനും. ഈ രണ്ടു നേതാക്കൾതന്നെയാണ് കേരളത്തിലെ കോൺഗ്രസ്സിലെ പ്രശ്നവും. കാരണം, ഒരാൾ ഇപ്പോഴും കോൺഗ്രസ്സ് 'എ'യുടെ നേതാവും മറ്റേയാൾ കോൺഗ്രസ്സ് 'ഐ'യുടെ നേതാവുമാണ്. അങ്ങനെ വരുമ്പോൾ കോൺഗ്രസ്സിന്റെ ദുഃഖം 'എ'യും 'ഐ'യുമാണ്; കരുണാകരനും ആന്റണിയുമാണ്. ഇവർക്കു ചുറ്റും ആളുകളെ കൂട്ടാനുള്ള ശ്രമങ്ങളാണ് കോൺഗ്രസ്സിൽ നടന്നുകൊണ്ടിരിക്കുന്നത്. അങ്ങനെയുള്ള ശ്രമങ്ങളിലൊന്നായി കരുതണം ഈയിടെ ആലുവയിൽ കുറേ കോൺഗ്രസ്സുകാർ സമ്മേളിച്ചത്. ആലുവയിലെ കൂട്ടുചേരൽ കെ. കരുണാകരനുവേണ്ടിയായിരുന്നു. ഈ കൂട്ടുചേരലിൽ പ്രദേശ് കോൺഗ്രസ്സ് കമ്മിറ്റി അദ്ധ്യക്ഷൻ ശ്രീ. വയലാർ രവിയുമുണ്ടായിരുന്നു. ഇതു സൂചിപ്പിക്കുന്നത്, കോൺഗ്രസ്സ് അദ്ധ്യക്ഷനായ വയലാർ രവിയും മുഖ്യമന്ത്രി ആന്റണിയുടെകൂടെ ഇല്ലെന്നാണോ?



എ. കെ. ആന്റണി

കരുണാകരൻ എന്തിനാണ് ആലുവയിൽ തന്റെ ആളുകളുമായി സമ്മേളിച്ചത്? എന്തൊക്കെയായിരിക്കും അവർ രഹസ്യമായി അവിടെ ചർച്ചചെയ്തിട്ടുണ്ടായിരിക്കുക? അഥവാ കരുണാകരനുവേണ്ടിത്തന്നെയായിരുന്നോ ഈ വിളിച്ചുകൂട്ടൽ?

തന്റെകൂടെ എത്ര ആളുകളുണ്ട് എന്നറിയാനുള്ള ഒരു പരീക്ഷണമായിരിക്കാം കരുണാകരനെ സംബന്ധിച്ചിടത്തോളം ഇതിനു പ്രേരിപ്പിച്ച ആദ്യത്തെ വികാരം. ആലുവയിൽ നടുനായകനായത് കരുണാകരൻതന്നെയാണ്. അദ്ദേഹത്തിന്റെ പുത്രൻ മുരളീധരന് ആലുവയിൽ പ്രസക്തിയൊന്നും ഉണ്ടായിരുന്നില്ല. ആലുവയിൽ കരുണാകരനു ചുറ്റും കൂടിയവർ മുരളിയുടെ സ്വന്തം ആളുകളുമായിരുന്നില്ല. മുരളിയെ ഇഷ്ടപ്പെടാത്തവരും അക്കൂട്ടത്തിലുണ്ടായിരുന്നു. വാസ്തവത്തിൽ മുരളിയുടെ ശക്തികൂടി കരുണാകരൻ സ്വന്തം ചുമലിലേക്കു ചാർത്തി വാങ്ങിയിട്ടുണ്ടെന്നൂഹിക്കണം, തൽക്കാലം. കേന്ദ്രത്തിൽ വ്യവസായമന്ത്രിയാണെങ്കിലും കരുണാകരന്റെ മനസ്സിൽ ഇപ്പോഴും കേരളത്തിലെ കോൺഗ്രസ്സിന്റെ 'ലീഡർ' പദവിയാണുള്ളത്. കരുണാകരന്റെ അനുയായികളെസംബന്ധിച്ചിടത്തോളം തങ്ങളുടെ ലീഡറെ ഡെൽഹിയിലേക്കു കയറ്റി അയച്ച ആളാണ് ശ്രീ. എ.കെ. ആന്റണി. മുഖ്യമന്ത്രിയായതിനുശേഷം ആന്റണിയുടെ ആദർശത്തിന്റെ ഖ്യാതിക്കു സാരമായ മങ്ങലേറ്റിട്ടുണ്ടെന്ന കാര്യത്തിൽ സംശയമില്ല. ഈ മങ്ങലിന്റെ കാഠിന്യം വർദ്ധിപ്പിക്കുക എന്നത് കരുണാകരന്റെ ഒരു ജീവിതമോഹമാകാതിരിക്കുമോ? വിന്ധ്യനുവടക്കോട്ട് കരുണാകരനെ കയറ്റി അയയ്ക്കുക എന്നത് ആന്റണിയുടേയും മോഹമായിരുന്നല്ലോ. ഈ മോഹങ്ങൾ രണ്ടും മരിച്ചിട്ടില്ല. കൂടുതൽ ശക്തിയോടെ പുനരുജ്ജീവിച്ചുവരികയുമാണ്.

ഒരു തിരഞ്ഞെടുപ്പ് പടിവാതിൽക്കലുണ്ട്. ആന്റണിയുടേയും അദ്ദേഹത്തിന്റെ ചില കൂട്ടുകാരുടേയും ഇമേജുകൾകൊണ്ട് തിരഞ്ഞെടുപ്പിനെ നേരിടാനാണ് അവരിപ്പോൾ ഭരിച്ചുകൊണ്ടിരിക്കുന്നത്. ആ ഇമേജിലല്ല, തന്റെ സ്വന്തം ഇമേജിൽത്തന്നെ കോൺഗ്രസ്സ് തിരഞ്ഞെടുപ്പിനെ നേരിടണമെന്ന മോഹമാണ് കരുണാകരനുള്ളത്. കാരണം അദ്ദേഹമായിരുന്നു കഴിഞ്ഞ നിരവധി വർഷങ്ങളായി കോൺഗ്രസ്സിനെ നയിച്ചത്. കരുണാകരൻ ലീഡറായതും ഡെൽഹിയിലെത്തി പല ദേശീയ സംഭവങ്ങൾക്കും നേതൃത്വം നല്കിയതും നരസിംഹ സംഘത്തിലെ നിർണ്ണായകവ്യക്തിയായി

ത്തീർന്നതും കേരളത്തിലെ കോൺഗ്രസ്സിനെ നയിക്കുന്നതിൽ അദ്ദേഹം കാണിച്ച വൈദഗ്ദ്ധ്യത്തിന്റെ പേരിലാണ്. ഈ വൈദഗ്ദ്ധ്യത്തിന് ആദർശശാലിയായ എ.കെ. ആന്റണിയുടെ സംഭാവന അല്പംപോലും ഉണ്ടായിരുന്നില്ല.

കരുണാകരന്റെ നേതൃത്വശേഷി ചോദ്യംചെയ്യപ്പെടാവുന്ന ഒന്നല്ല. എന്നാൽ അദ്ദേഹത്തിന് ഇല്ലാതെപോയ മറ്റെന്തൊക്കെയോ ഉണ്ട്. ഈ മറ്റെന്തൊക്കെയോ ആന്റണിക്കുണ്ടെന്നു പറയപ്പെടുന്നുണ്ടെങ്കിലും നേതൃത്വശേഷിയില്ലാത്ത ഒരാളാണ് എ.കെ. ആന്റണിയെന്ന് ഇന്നു തെളിയിക്കപ്പെട്ടിട്ടുണ്ട്. ഈ രണ്ടു സത്യങ്ങൾ തമ്മിലുള്ള ഒരേറ്റുമുട്ടലുമുണ്ട് കേരളത്തിലെ കോൺഗ്രസ്സിൽ. ആന്റണിയുടെ ആദർശം പല കോണുകളിലൂടെയും ചോദ്യംചെയ്യപ്പെട്ടു എന്ന കാര്യം ആന്റണി അറിയുന്നില്ലെങ്കിലും കേരളം അറിയുന്നുണ്ട്.

ആദർശത്തിന്റെ ആമാടയായി വിലസാനുള്ള കഴിവാണ് ആന്റണിക്കുള്ളത്.


കെ. കരുണാകരൻ

ആന്റണി എന്ന വ്യക്തിയുടെ മനസ്സ് നേതൃത്വം കൈയാളാൻ കെല്പുള്ള ഒന്നല്ല. ആദർശത്തിന്റെ ആമാടയായി വിലസാനുള്ള കഴിവാണ് ആന്റണിക്കുള്ളത്. വിഷമഘട്ടങ്ങളിൽ ആന്റണി സ്വീകരിക്കുന്ന നിലപാട് മൗനമാണെന്ന് ഒരുപാടുതവണ കേരളം അനുഭവിച്ചറിഞ്ഞു. എപ്പോഴെങ്കിലും ഈ മൗനത്തിൽനിന്നു പുറത്തുവരുമ്പോഴാകട്ടെ, അതു പാളിപ്പോകുന്നുമുണ്ട്. സംഘടനയുടെ പ്രായോഗിക വിജയ സങ്കല്പത്തിനകത്തുനിന്നുകൊണ്ട് കരുണാകരൻ ഈയിടെ ഒരഭിപ്രായം പറഞ്ഞു: "കേരളത്തിലെ രണ്ടു പ്രബല സമുദായങ്ങളെ ശത്രുക്കളാക്കി മാറ്റി ഇന്നത്തെ ഭരണം." ഇങ്ങനെയൊരു കാര്യം യഥാർത്ഥത്തിൽ സംഭവിച്ചിട്ടുണ്ട്. ഇത് ആന്റണിയുടെ കഴിവില്ലായ്മതന്നെയാണ്, കോൺഗ്രസ്സിനെസംബന്ധിച്ചിടത്തോളം. ആന്റണി മൗനം പാലിക്കുന്ന ഏറ്റവും ഒടുവിലത്തെ കാര്യം പി.ഡി.പിയും മുസ്ലിം ലീഗും തമ്മിൽ നടന്നുകൊണ്ടിരിക്കുന്ന സൗഹൃദ സംഭാഷണങ്ങളേയും അടുക്കാനുള്ള ശ്രമങ്ങളേയും കുറിച്ചാണ്.

മദനിയോട് അടുക്കാൻ പോകുന്ന കുഞ്ഞാലിക്കുട്ടി, ആന്റണിയുടെ ആദർശരാഷ്ട്രീയത്തിന്റെ പുസ്തകത്തിലെ ഏത് അദ്ധ്യായത്തിലാണുള്ളതെന്ന് ആർക്കും അറിയില്ല. കരുണാകരൻ മുഖ്യമന്ത്രിപദമൊഴിഞ്ഞ് കേന്ദ്രത്തിലേക്കു നീങ്ങിയപ്പോൾ കുഞ്ഞാലിക്കുട്ടി പറഞ്ഞിരുന്നു, ആന്റണിയുടെ പ്രതിച്ഛായ മുൻനിർത്തി യു.ഡി.എഫ് അടുത്ത തിരഞ്ഞെടുപ്പിലും അധികാരത്തിൽ വരുമെന്ന്. അന്നു കുഞ്ഞാലിക്കുട്ടി ഇതു പറയുമ്പോൾ മദനി ഉണ്ടായിരുന്നോ, കുഞ്ഞാലിക്കുട്ടിയുടെ മനസ്സിലും യു.ഡി.എഫ് രാഷ്ട്രീയത്തിലും? സുലൈമാൻസേട്ട് ഇടത്തോട്ടു തിരിഞ്ഞ് മലപ്പുറത്തു കളിച്ചപ്പോഴാണല്ലോ കുഞ്ഞാലിക്കുട്ടിക്ക് മദനി കൂടെ വേണമെന്ന ബുദ്ധി ഉദിച്ചത്. കുഞ്ഞാലിക്കുട്ടി പ്രായോഗിക രാഷ്ട്രീയത്തിന്റെ പാതയിലൂടെയാണു നീങ്ങുന്നത് എന്ന കാര്യത്തിൽ സംശയമില്ല. ഇങ്ങനെയൊരു രാഷ്ട്രീയം ആന്റണിയുടെ ആദർശാത്മക രാഷ്ട്രീയത്തിന്റെ ഭാഗമാകുന്നതെങ്ങനെ? കുഞ്ഞാലിക്കുട്ടിക്കു രാഷ്ട്രീയമുണ്ട്. മദനിയുടെ പക്ഷത്തേക്കു നോക്കുന്നതിലും അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ഒരർത്ഥമുണ്ട്. ഇവർ ഇരുവരും ചേർന്ന് ശ്രീമതി ഗൗരിഅമ്മയെ കൂടെ വിളിച്ചാലും ഒരർത്ഥമുണ്ട്. ഈ അർത്ഥം പക്ഷേ, എങ്ങനെ ആന്റണിയുടെ അർത്ഥമാകും?

കേരളത്തിലെ കോൺഗ്രസ്സ് അതികഠിനമായ അസ്വാസ്ഥ്യങ്ങൾക്കിടയിലാണ്. അന്നന്നുണ്ടാകുന്ന പ്രശ്നങ്ങളെ ഭരണകൂടം നേരിടുന്ന രീതികളോടു വ്യക്തമായ എതിർപ്പുകളുള്ള ഒരാളാണ് കെ.പി.സി.സി പ്രസിഡന്റ് ശ്രീ. വയലാർ രവി. ആന്റണിയുടെ ഭരണത്തെ ഒളിഞ്ഞും തെളിഞ്ഞും എതിർക്കുന്ന ഒരാളാണ് ശ്രീ. കെ. കരുണാകരൻ. കോൺഗ്രസ്സിന്റെ യുവവിഭാഗമായ യൂത്ത് കോൺഗ്രസ്സ് മുഖ്യമന്ത്രി നേതൃത്വം നല്കുന്ന കോൺഗ്രസ്സിനോടു തീരെ ഒട്ടിനില്ക്കുന്നില്ല. പഴയ തിരുത്തൽവാദികളായ കാർത്തികേയനും രമേശനും ഏതു കോൺഗ്രസ്സിൽ, എങ്ങനെ നില്ക്കുന്നു എന്നറിയില്ല. തിരഞ്ഞെടുപ്പിനെ നേരിടാൻ പോകുന്നത് ആന്റണിയുടെ ഇമേജുകൊണ്ടാണോ? സുധീരന്റെ ഇമേജുകൊണ്ടാണോ? ഉമ്മൻചാണ്ടിയുടെ നൈപുണ്യംകൊണ്ടാണോ? കരുണാകരന്റെ സിദ്ധിയായ ശക്തിയുപയോഗിച്ചുകൊണ്ടാണോ? ഒന്നും ആർക്കുമറിയില്ല. യു.ഡി.എഫിലെ എം.വി. രാഘവൻ താനും പരിയാരം മെഡിക്കൽ കോളേജും ഉണ്ടെങ്കിൽ യു.ഡി.എഫ് തിരിച്ചുവരുമെന്ന വിശ്വാസത്തിലാണ്. മദനിയുടെ ശക്തികൂടി കടം വാങ്ങിക്കൊണ്ട് യു.ഡി.എഫ് തീർച്ചയായും തിരിച്ചുവരുമെന്ന വിശ്വാസത്തിലാണ് കുഞ്ഞാലിക്കുട്ടിയും ലീഗും. അടിച്ചാലും പിരിഞ്ഞാലും മദ്ധ്യകേരളവും തങ്ങളുമാണ് യു.ഡി.എഫിന്റെ ശക്തികേന്ദ്രമെന്ന വിശ്വാസത്തിൽ മാണിയും ജേക്കബും ഉറച്ചുനില്ക്കുന്നു.

ആന്റണി നേതൃത്വം നല്കുന്ന കോൺഗ്രസ്സിന്റെ യഥാർത്ഥ നേതാവ് ഉമ്മൻചാണ്ടിയാണെന്നു പറഞ്ഞുകേൾക്കുന്നുണ്ട്. ആന്റണിയുടെ, വളരെക്കാലമായുള്ള ഒരു മനഃസാക്ഷിസൂക്ഷിപ്പുകാരനാണ് ഉമ്മൻചാണ്ടി എന്ന കാര്യത്തിൽ സംശയവുമില്ല. ഉമ്മൻചാണ്ടിയാകട്ടെ, കരുണാകരന് ആന്റണിയെക്കാൾ വലിയ ശത്രുവുമാണ്. എവിടെയെല്ലാം ആന്റണിക്കു വീഴ്ച പറ്റുന്നുവോ അവിടെയെല്ലാം ഓടിപ്പിടഞ്ഞെത്തുന്നത് ഉമ്മൻചാണ്ടിയാണ്. കരുണാകരന്റെ മന്ത്രിസഭയിൽനിന്നും പുറത്തുപോയി ആന്റണിയുടെ മന്ത്രിസഭയിലേക്കു തിരിച്ചുവരാതെ ഉമ്മൻചാണ്ടി സൂക്ഷിക്കുന്ന ഒരു ഇമേജുണ്ട്. ഈ ഇമേജ് കരുണാകരൻ ഡെൽഹിയിലേക്കു പോയ ഉടനേ മന്ത്രിസഭയിലേക്കു കയറിവന്ന വി.എം. സുധീരന് എതിരാണ്; അപ്പോൾ ഉമ്മൻചാണ്ടിയുടെ ചരടുവലിക്കകത്താണോ ആന്റണി ഇപ്പോൾ നില്ക്കുന്നത്? അങ്ങനെയാണെങ്കിൽ ആന്റണികോൺഗ്രസ്സിൽ ആന്റണി വളരെക്കുറച്ചല്ലേയുള്ളൂ. ആന്റണിയുടെ ആദർശത്തിന്റെ തോലാണെങ്കിൽ ഓരോന്നായി പൊളിഞ്ഞുപോവുകയുമാണ്.

ഗ്രൂപ്പുകളില്ലാത്ത ഒരു കോൺഗ്രസ്സാണ് നരസിംഹറാവുവും ഹൈക്കമാൻഡും കേരളത്തിൽ പ്രതീക്ഷിക്കുന്നത്. ഗ്രൂപ്പുണ്ടാക്കുന്നവരെ കർശനമായി നേരിടുമെന്ന് ഏറ്റവും ഒടുവിലത്തെ കേരള സന്ദർശനത്തിനിടയിലും റാവു താക്കീതും നല്കിയിട്ടുണ്ട്. വളരെയേറെ ലളിതവൽക്കരിച്ചു പറഞ്ഞാൽ കരുണാകരനെ ഡെൽഹിയിൽത്തന്നെ അടുത്തുകൊണ്ടുപോയിരുത്തി ആന്റണിയെ റാവു ഇങ്ങോട്ടയച്ചത് ഗ്രൂപ്പൊന്നുമില്ലാത്ത ഒരൊറ്റ കോൺഗ്രസ്സുണ്ടാക്കാനാണ്. നരസിംഹറാവുവിന്റെ ആ ആഗ്രഹം ഇവിടെ ഇതുവരെയും സാക്ഷാത്കരിക്കപ്പെട്ടിട്ടില്ല.

വരാനിരിക്കുന്ന തിരഞ്ഞെടുപ്പിലും അതു സാക്ഷാത്കരിക്കപ്പെടാൻ പോകുന്നില്ല. കരുണാകരൻ തന്റെ അനുയായികളെ തിരഞ്ഞെടുപ്പിൽ കൂടുതൽ അണിനിരത്താനും അവരെ മുന്നോട്ടുവയ്ക്കാനും ശ്രമിക്കും. കാരണം ഒരു സംഘടനയ്ക്കു യോജിക്കാത്ത രീതിയിൽ, ആന്റണിയുടെ ആദർശത്തിന് അല്പവും യോജിക്കാത്ത മട്ടിൽ അവരെ പുറന്തള്ളിയിട്ടുണ്ട്. കോൺഗ്രസ്സിൽ ഒരുമയും ഉദ്ഗ്രഥനവുമൊക്കെ സാധിപ്പിക്കാൻ ഡൽഹിയിൽനിന്നു വന്ന ആന്റണി കോൺഗ്രസ്സിനെ വീണ്ടും രണ്ടാക്കി വിഷമസന്ധികളുടെ മുന്നിൽ മൗനംപാലിക്കുകയാണ്.

ആന്റണിയൊന്നറിയണം. കരുണാകരൻ തിരിച്ചുവരികയാണ്. വരവിന്റെ ആദ്യത്തെ കാൽവയ്പാണ് ആലുവയിൽ കണ്ടത്. കരുണാകരൻ എങ്ങും പോയിട്ടുണ്ടായിരുന്നില്ല. കേരളത്തിലെ കോൺഗ്രസ്സിന്റെ രാഷ്ട്രീയാന്തരീക്ഷത്തിൽത്തന്നെ ഉണ്ടായിരുന്നു. കരുണാകരനെ കേരളത്തിൽനിന്നു പറഞ്ഞയച്ച രീതി അത്രയൊന്നും ശരിയുള്ള ഒന്നായിരുന്നില്ല എന്ന അഭിപ്രായത്തിന് ഇന്ന് ആക്കം കൂടുകയാണ്. ഈ തെറ്റ് ആന്റണിക്കു പൂർണ്ണമായും ബോദ്ധ്യപ്പെടുന്നത് വരുന്ന തിരഞ്ഞെടുപ്പുകാലത്തായിരിക്കും.





എം.ബി. സന്തോഷ്

# മദനി അധികാര രാഷ്ട്രീയത്തിലേക്ക്

അബ്ദുൾനാസർ മദനിയും അദ്ദേഹത്തിന്റെ കക്ഷിയായ പി.ഡി.പിയും വീണ്ടും ശ്രദ്ധാകേന്ദ്രമാവുകയാണ്. ബദ്ധവൈരികളായി. പോരുകോഴികളെപ്പോലെ അങ്കം കുറിച്ചിരുന്ന പി.ഡി.പിയും ലീഗും തമ്മിലുള്ള 'രാഷ്ട്രീയ സഖ്യചർച്ച'കളാണ് ഇത്തവണ മദനിയെ കേരളത്തിലെ മാധ്യമങ്ങളുടെ പ്രധാന വാർത്തകളിലേക്കു കൂട്ടിക്കൊണ്ടു വന്നിട്ടുള്ളത്.

ഇരയെ കടിച്ചുകീറാനൊരുങ്ങുന്ന വ്യാഘ്രത്തിന്റെ ആവേശത്തോടെ പരസ്പരം ആക്രമിച്ചിരുന്ന പി.ഡി.പിയും മുസ്ലിം ലീഗും ഇപ്പോൾ സംസാരിക്കുന്നത് തീർത്തും മൃദുവായ ഭാഷയിലാണ്. ഇതാണ് പി.ഡി.പിയും മുസ്ലിം ലീഗും തമ്മിൽ സഖ്യത്തിനു സാദ്ധ്യതയായി ചൂണ്ടിക്കാണിക്കപ്പെടുന്ന പ്രധാന ഘടകം.

ഒരു സുപ്രഭാതത്തിൽ മുളച്ചുവന്നതല്ല, ഇരുകൂട്ടരുടെയും പ്രസ്താവനകളിലെ പരസ്പരാരാധന. രഹസ്യമായും. പിന്നീടു കുറേയൊക്കെ പരസ്യമായും ഇരുകക്ഷികളുടെയും നേതാക്കന്മാർ നടത്തിവന്ന നിരന്തര ചർച്ചകളുടെ ഒടുവിലുണ്ടായ 'ഒരനുരഞ്ജനധാരണ'യാണ് ഇപ്പോഴുണ്ടായിട്ടുള്ള ഈ വെടിനിറുത്തൽ.

ഇങ്ങനെയൊരു സഖ്യത്തിന് ആലോചന ഉണ്ടാകാനുള്ള കാരണം കേരളത്തിൽ ഈയിടെ നടന്ന തദ്ദേശസ്വയംഭരണസ്ഥാപനങ്ങളിലേക്കുള്ള തിരഞ്ഞെടുപ്പാണ്. മുസ്ലിം ലീഗ് എല്ലാക്കാലത്തും അഹങ്കരിച്ചു നടന്നത്, അവരുടെ മലപ്പുറം കോട്ടകളിലെ കരുത്തിന്റെ പിൻബലത്തിലാണ്. ആരൊക്കെ, എങ്ങനെയൊക്കെ പരിശ്രമിച്ചാലും ആ കോട്ട അപ്രതിരോധ്യമായി. ലീഗിന്റെ ഹരിതപതാകയുമായി എല്ലാക്കാലത്തും തുടരുമെന്ന് അതിന്റെ നേതാക്കന്മാരെങ്കിലും വിശ്വസിച്ചു.

ആ ധാരണയെയാണ് കഴിഞ്ഞ പഞ്ചായത്ത് തിരഞ്ഞെടുപ്പ് കടപുഴകി എറിഞ്ഞത്. ലീഗ് കോട്ടകൾ കെട്ടുകഥകളായി മാറുകയാണെന്ന് മലപ്പുറത്തുനിന്നു വന്ന തിരഞ്ഞെടുപ്പു ഫലങ്ങൾ വിളിച്ചുപറഞ്ഞു. കാൽക്കീഴിലെ മണ്ണൊലിച്ചുപോയി എന്നു മാത്രമല്ല, അവിടങ്ങളിൽ നിലയില്ലാക്കയങ്ങൾതന്നെ രൂപീകൃതമായി എന്ന് ലീഗ് നേതൃത്വത്തിനു തിരിച്ചറിയേണ്ടി വന്നു. ഐക്യജനാധിപത്യമുന്നണിക്കകത്ത് അതിന്റെ നേതാവിനെവരെ 'ഡൽഹിയുടെ ഷെഡ്ഡിൽ' കയറ്റാൻ കെല്പുള്ള ഘടകകക്ഷിയായി ലീഗ് നിലനിന്നത് മലപ്പുറം കോട്ടകളുടെ പച്ചപ്പുകൊണ്ടു മാത്രമായിരുന്നു. മുന്നണിയിലെ ഏറ്റവും വലിയ കക്ഷിയായ കോൺഗ്രസ്സിന്റെ നേതാവിനെ പറഞ്ഞയയ്ക്കാൻ മാത്രമല്ല, പുതിയ നേതാവിനെ നിയമസഭയിലേക്കു തിരഞ്ഞെടുക്കാനും തങ്ങൾക്കു സാധിക്കുമെന്ന വെല്ലുവിളിയോടെ പ്രഖ്യാപിച്ചിരുന്ന ലീഗ് നേതൃത്വത്തിനാണ് പഞ്ചായത്ത് തിരഞ്ഞെടുപ്പിൽ സ്വന്തം തട്ടകത്തിൽനിന്നുതന്നെ തലയ്ക്കടിയേറ്റത്.

ഐക്യജനാധിപത്യമുന്നണിയിൽ വെറും കടലാസ്സുപുലികളായി നിലനിന്നാലുള്ള ഗതികേടും അപകടവും ലീഗ് നേതൃത്വം വളരെപ്പെട്ടെന്നു തിരിച്ചറിഞ്ഞു. 'പിളരുന്തോറും വളരുകയും, വളരുന്തോറും പിളരുകയും' ചെയ്യുന്ന അത്തരം ഗതികേടുകൾ ഇത്തരം ദുർബലാവസ്ഥയിൽ ആവർത്തിക്കപ്പെടാനുള്ള സാദ്ധ്യതകൾ മുസ്ലിം ലീഗിൽ ഏറെയാണെന്നും അവർ കണ്ടു. സ്വന്തം മുന്നണിക്കകത്ത്, എതിർചേരിയിൽ രാഷ്ട്രീയ ചതുരംഗക്കളിയിലെ തന്ത്രജ്ഞൻ ലീഗിനെ നിലംപരിശാക്കാൻ തക്കംപാർത്തിരിക്കുകയാണെന്നും അവർക്കറിയാമായിരുന്നു.


കുഞ്ഞാലിക്കുട്ടി മദനി

മുസ്ലിം വോട്ടുബാങ്ക് മുസ്ലിം ലീഗിനെ കൈവിട്ടു എന്ന യാഥാർത്ഥ്യം നേതൃത്വത്തിന് അംഗീകരിക്കാതെ നിവൃത്തിയില്ലാതായി. പ്രസ്താവനകളിലും പൊതുയോഗങ്ങളിലും ഇടതുമുന്നണി–പി.ഡി.പി–ഐ.എൻ.എൽ രഹസ്യബാന്ധവമെന്നൊക്കെ ലീഗ് നേതാക്കൾ വിളിച്ചുപറഞ്ഞെങ്കിലും തങ്ങളുടെ ബലക്ഷയം അവർ തിരിച്ചറിഞ്ഞിരുന്നു. മുസ്ലിം വോട്ടുബാങ്കിൽനിന്നു ലീഗിനോടു പിണങ്ങിപ്പിരിഞ്ഞവർക്കു പകരമായി മറ്റൊരു 'സ്വതന്ത്ര മുസ്ലിം' വോട്ടുബാങ്കുമായി ചേർന്നാലുണ്ടാകുന്ന നേട്ടങ്ങളെപ്പറ്റി ഈ സാഹചര്യത്തിലാണ് ലീഗ് നേതൃത്വം ആലോചിച്ചത്. മുസ്ലിം വോട്ടുബാങ്കിലെ ചോർച്ച തടയുകയും ആ വോട്ടുബാങ്ക് തങ്ങൾക്കൊപ്പമാണെന്നു തെളിയിക്കുകയും ചെയ്യേണ്ട ബാദ്ധ്യത ലീഗ് നേതൃത്വത്തിനുണ്ടായി.

ഈ പശ്ചാത്തലത്തിലാണ് പി.ഡി.പിയുമായുള്ള ബാന്ധവത്തെക്കുറിച്ചു ലീഗ് നേതാക്കൾ ചിന്തിച്ചത്. പലേടങ്ങളിലും പി.ഡി.പി ലീഗിനെക്കാൾ ശക്തി നേടുന്നുവെന്ന ഉറക്കംകെടുത്തുന്ന അസ്വസ്ഥ വർത്തമാനത്തിനുള്ള പരിഹാരംകൂടിയായി അവർ ഈ പുതിയ 'ബാന്ധവ'ത്തെ കണ്ടു.

മുസ്ലിം ലീഗിന്റെ നിയമസഭാകക്ഷി നേതാവായ മന്ത്രി പി.കെ. കുഞ്ഞാലിക്കുട്ടി ഇതിന്റെ ഇടനിലക്കാരനായി. നിരന്തര ശ്രമങ്ങളിലൂടെ പി.ഡി.പിയെ തങ്ങളോടൊപ്പം കുറെയെങ്കിലും കൊണ്ടുവരാൻ ലീഗിനു കഴിഞ്ഞിട്ടുണ്ട്.

കോൺഗ്രസ്സിനെപ്പോലെതന്നെ മാർക്സിസ്റ്റ് പാർട്ടിയും ഒരുപോലെ എതിർക്കപ്പെടേണ്ടതാണെന്ന് മദനി പത്രസമ്മേളനത്തിൽ പ്രഖ്യാപിച്ചു. ഫാസിസവും മാർക്സിസവും ഉയർത്തുന്ന ഭീഷണിക്കെതിരേ ചെറുത്തുനില്ക്കാനുള്ള ലീഗിന്റെ നിലപാടനുസരിച്ചുള്ള യോജിച്ച മുന്നേറ്റത്തിൽ അണിചേരുന്ന കൂട്ടത്തിൽ പി.ഡി.പി ഉണ്ടായാൽ അതിശയിക്കേണ്ടതില്ലെന്ന് കുഞ്ഞാലിക്കുട്ടി മറ്റൊരു പത്രസമ്മേളനത്തിൽ വ്യക്തമാക്കി.

ഈ രണ്ടു പ്രഖ്യാപനങ്ങളുടെയും വരികൾക്കിടയിൽ ഒരു രാഷ്ട്രീയസഖ്യം ഒളിഞ്ഞിരിക്കുകയാണെന്ന് നിരീക്ഷകർ ചൂണ്ടിക്കാട്ടുന്നു. ഇതിന്റെ ലാഭനഷ്ടങ്ങൾ തിട്ടപ്പെടുത്താനുള്ള കണക്കുകൂട്ടലിലാണ് യു.ഡി.എഫ്. മുസ്ലിം ലീഗ്. പി.ഡി.പി നേതൃത്വങ്ങൾ ഇപ്പോൾ മുഴുകിയിരിക്കുന്നത്.

പി.ഡി.പി ഐക്യജനാധിപത്യമുന്നണിയിലേക്കു കടന്നുവരണം എന്ന അഭിപ്രായമാണ് മുസ്ലിം ലീഗിനുള്ളത്. ലോക്സഭാ, നിയമസഭാതിരഞ്ഞെടുപ്പുകൾ പടിവാതിൽക്കലെത്തി നില്ക്കുന്ന സാഹചര്യത്തിൽ പി.ഡി.പിയുടെ യു.ഡി.എഫ് പ്രവേശനത്തിന് അത് അനുകൂല സന്ദർഭമാണെന്നും അവർ കരുതുന്നു.

അതേസമയം, കോൺഗ്രസ്സിലെ കരുണാകരപക്ഷം പി.ഡി.പിയുടെ യു.ഡി.എഫ് പ്രവേശനത്തിന് അനുകൂല നിലപാടല്ല സ്വീകരിച്ചിട്ടുള്ളത്. മുഖ്യമന്ത്രി എ.കെ. ആന്റണിയും ഒരു പ്രതിസന്ധി

(ശേഷം 49-ാം പേജിൽ)

പി.സി. മാത്യു,
ജയിംസ്പോൾ

# ഹിന്ദുവിൽ നിന്ന് ഇന്ത്യയിലേക്ക്

പ്രത്യയശാസ്ത്രങ്ങളിൽ വെള്ളം ചേർത്ത് അധികാരം പിടിച്ചെടുക്കാൻ പുതിയ രാഷ്ട്രീയ സമവാക്യങ്ങൾ സൃഷ്ടിച്ചെടുക്കുക എന്നുള്ളത് എല്ലാ രാഷ്ട്രീയ കക്ഷികളുടെയും തന്ത്രമാണ്. ബോംബെയിൽ ഈയിടെ നടന്ന ബി.ജെ.പിയുടെ സമ്പൂർണ്ണ ദേശീയ സമ്മേളനം ആവിഷ്കരിച്ച തന്ത്രവും ഇതുതന്നെയായിരുന്നു. ഒരിക്കൽ അധികാരം പിടിച്ചെടുക്കാൻ ഹൈന്ദവ കാർഡ് ഇറക്കിയ ബി.ജെ.പി ഇത്തവണ അതിൽ നിന്ന് വിദഗ്ദ്ധമായി ഒഴിഞ്ഞുമാറി, സാംസ്കാരിക ദേശീയതയും സ്വദേശീയതയും പ്രചാരണായുധങ്ങളായി സ്വീകരിക്കുന്നു. പ്രോ-ഹിന്ദു നിലപാടിൽനിന്ന് പ്രോ-ഇന്ത്യ നിലപാടിലേക്കുള്ള പാർട്ടിയുടെ മാറ്റം ശ്രദ്ധേയമാണ്.

ബി.ജെ.പി ഭാരതത്തിന്റെ സാംസ്കാരികതയും അഭിമാനവും എടുത്തുയർത്തി, കോൺഗ്രസ്സും നരസിംഹറാവു സർക്കാരും ഇന്ത്യയുടെ അഭിമാനം പണയപ്പെടുത്തി എന്നാണ് പാർട്ടി സമ്മേളനം അംഗീകരിച്ച രാഷ്ട്രീയ സാമ്പത്തിക പ്രമേയങ്ങളുടെ കാതൽ. എന്നാൽ അധികാരത്തിൽ വന്നാൽ ഈ വീഴ്ചകൾ എങ്ങനെ പരിഹരിക്കുമെന്ന കാര്യത്തിൽ ബി.ജെ.പി നിശ്ശബ്ദമാണ്. സാംസ്കാരിക ദേശീയതയെപ്പറ്റി പറയുന്ന പാർട്ടി മതന്യൂനപക്ഷങ്ങളുടെ മനസ്സിലെ സംശയങ്ങൾ ദൂരീകരിക്കാൻ ശ്രമിക്കുന്നില്ല. സാംസ്കാരിക ദേശീയതയിലൂടെ മുസ്ലിം സമുദായത്തെ പരോക്ഷമായി ആക്രമിക്കുകയാണോ എന്നുതോന്നും പാർട്ടി അംഗീകരിച്ച രാഷ്ട്രീയ പ്രമേയത്തിൽ സാംസ്കാരിക ദേശീയതയെക്കുറിച്ചു പറയുന്നതിലൂടെ കടന്നുപോകുമ്പോൾ. ആയിരക്കണക്കിനു വർഷം മുമ്പു തന്നെ ഇവിടെ ദേശീയത നിലനിന്നിരുന്നു. എന്നാണ് ഭാരതീയത എന്നോ ഹിന്ദുത്വം എന്നോ പേരെന്തുതന്നെയായാലും ആ ദേശീയതയേയും പാരമ്പര്യത്തേയും തിരിച്ചുപിടിക്കുക എന്നതാണ് പാർട്ടിയുടെ ലക്ഷ്യമെന്ന് ബി.ജെ.പി പറയുന്നു.



വാജ്പേയി

സാംസ്കാരിക ദേശീയത എന്നാൽ ഹിന്ദുത്വമെന്ന് പാർട്ടി കരുതുന്നു. എന്നാൽ ഹിന്ദുത്വമെന്ന് പ്രത്യക്ഷമായി പറയാൻ പാർട്ടി അറച്ചുനിൽക്കുന്നു. വോട്ട് ബാങ്ക് രാഷ്ട്രീയം പാർട്ടി ഇവിടെ കളിക്കുന്നു.

കമ്മ്യൂണിസ്റ്റുകാർ വിവിധ ദേശീയതകളിൽ വിശ്വസിക്കുമ്പോൾ കോൺഗ്രസ്സ് മുഹമ്മദാലി ജിന്നയുടെ ദ്വിരാഷ്ട്രവാദമാണ് ഉയർത്തിക്കാട്ടുന്നതെന്ന് ബി.ജെ.പി ആരോപിക്കുന്നു.

**ബി.ജെ.പിക്കു മാത്രമേ ഇന്ത്യയെ ഒരൊറ്റ രാജ്യമായി കൊണ്ടുപോകാൻ കഴിയുകയുള്ളൂവെന്നാണ് പാർട്ടിയുടെ അവകാശവാദം.**

ബി.ജെ.പിക്കു മാത്രമേ ഇന്ത്യയെ ഒരൊറ്റ രാജ്യമായി കൊണ്ടുപോകാൻ കഴിയുകയുള്ളൂവെന്നാണ് പാർട്ടിയുടെ അവകാശവാദം.

ഇന്ത്യാവിഭജനം മതത്തെ അടിസ്ഥാനമാക്കിയുള്ളതായിരുന്നു. ഇന്ത്യ മതേതരത്വത്തിൽ അടിയുറച്ചു നിന്നപ്പോൾ പാകിസ്ഥാൻ മുസ്ലിം രാഷ്ട്രമായി പ്രഖ്യാപിക്കപ്പെട്ടു. ഇന്ത്യയുടെ സാംസ്കാരിക പശ്ചാത്തലമാണ് മതേതരത്വത്തിൽ ഉറച്ചുനിൽക്കാൻ പ്രേരിപ്പിക്കുന്നതെന്നും അതാകട്ടെ ഹൈന്ദവ സംസ്കാരമാണെന്നും പാർട്ടി പറയുന്നു. ഇന്ത്യയിൽ ഒരൊറ്റ സംസ്ക്കാരമേയുള്ളൂ. അതിനാൽ ഒറ്റ സിവിൽ കോഡ് മതിയെന്ന് ബി.ജെ.പി പറയുന്നു. മുസ്ലിം സമുദായത്തോട് യാതൊരു എതിർപ്പുമില്ലെന്നു വ്യക്തമാക്കുമ്പോഴും ഏകീകൃത സിവിൽ കോഡ് നടപ്പിലാക്കുമെന്ന നിലപാട് വൈരുദ്ധ്യങ്ങളിലാദ്യത്തേതാണ്.

മുസ്ലിം വ്യക്തി നിയമത്തെ നിയമമായി അംഗീകരിക്കാൻ കഴിയുകയില്ലെന്ന് ബി.ജെ.പി അസന്ദിഗ്ദ്ധമായി പ്രഖ്യാപിച്ചു. ഇന്ത്യൻ ദേശീയതയെ തകർക്കാനായി ബ്രിട്ടീഷുകാർ മുസ്ലിം ലീഗിനെ ഉപയോഗിച്ച് അതിനു നിയമസാധുത നൽകുകയാണുണ്ടായത്. ബി.ജെ.പി അധികാരത്തിൽ വന്നാൽ ഏകീകൃത സിവിൽ കോഡ് നടപ്പിലാക്കുകതന്നെ ചെയ്യും.

ഹൈന്ദവ നിയമങ്ങൾ മുസ്ലിം സമുദായത്തിനു മേൽ അടിച്ചേൽപ്പിക്കാനുള്ള ശ്രമമല്ലേ ഇതെന്ന ചോദ്യത്തിന് അദ്വാനി മറുപടി പറഞ്ഞത് ഹിന്ദുക്കളിൽ വിശ്വസിക്കുക. ഇന്ത്യയെ ഒരു മതേതര രാഷ്ട്രമാക്കാൻ അവർക്കു മാത്രമേ കഴിയുകയുള്ളൂവെന്നാണ്. എല്ലാവരേയും തുല്യമായി കാണാൻ ഹിന്ദുക്കൾക്കു മാത്രമേ കഴിയുകയുള്ളൂ. എല്ലാവർക്കും ആരാധനാസ്വാതന്ത്ര്യം നൽകും. ബി.ജെ.പി ഇങ്ങനെ പറയുമ്പോഴും മുസ്ലീങ്ങൾ അതു മുഖവിലയ്ക്കു പോലും എടുക്കാൻ സാധ്യതയില്ല. ബാബറി മസ്ജിദ് പൊളിച്ചതും ബോംബെയിൽ നടന്ന കലാപങ്ങളും അവരെ ഇതിനു പ്രേരിപ്പിക്കുകയും ചെയ്യുന്നു. ചുരുക്കത്തിൽ മുസ്ലീങ്ങൾ ഉൾപ്പെടെയുള്ള ന്യൂനപക്ഷങ്ങളുടെ വോട്ടുകൾ കൂടി ലക്ഷ്യമിട്ടുള്ള ഒരു അജണ്ടയായി സാംസ്കാരിക ദേശീയത മാറുന്നു.

സാംസ്കാരിക ദേശീയത നടപ്പിലാക്കാൻ വേണ്ടിവന്നാൽ ഭരണഘടന പൊളിച്ചെഴുതുമെന്ന് ബി.ജെ.പി പറയുമ്പോൾ ന്യൂനപക്ഷങ്ങൾ ഒന്നുകൂടി ആശങ്കാകുലരാകുകയേയുള്ളൂ. ഭരണഘടന പുനഃപരിശോധിക്കാൻ സമിതിയെ നിയോഗിക്കുക എന്നുള്ളതാണ് പാർട്ടി അധികാരത്തിൽ വന്നാൽ ആദ്യം ചെയ്യുന്നതെന്ന് പാർട്ടി നേതാക്കൾ വ്യക്തമാക്കുകയുണ്ടായി. ദാരിദ്ര്യനിർമ്മാർജ്ജനത്തിനും സമത്വത്തിനും വേണ്ടിയുള്ള ഭരണഘടനാമാറ്റമല്ല പാർട്ടി ഉദ്ദേശിക്കുന്നതെന്നു തോന്നുന്നു.

സ്വദേശി പ്രസ്ഥാനത്തിലൂടെയും ഇന്ത്യയുടെ നഷ്ടപ്പെട്ട അഭിമാനം വീണ്ടെടുക്കാമെന്നു പാർട്ടി വിശ്വസിക്കുന്നു. സ്വദേശി പ്രസ്ഥാനം എന്നതുകൊണ്ട് എന്താണ് ഉദ്ദേശിക്കുന്നതെന്ന് വ്യക്തമല്ല. ഇവിടെയും ആശയക്കുഴപ്പം നിലനില്ക്കുന്നു. സാമ്പത്തിക ദേശീയതയെന്ന് പാർട്ടി ഇതിനെ വിശേഷിപ്പിക്കുന്നു.

ഇന്ത്യയുടെ വിധികർത്താക്കൾ ഭാരതീയരാണെന്നും ലോകബാങ്കല്ലെന്നും പാർട്ടി പറയുമ്പോൾ



ത്തന്നെ നമ്മുടെ സമ്പദ് വ്യവസ്ഥ പുഷ്ടിപ്പെടുത്താൻ ലോകബാങ്കിന്റേയും അന്താരാഷ്ട്ര ധനകാര്യ ഫണ്ടിന്റേയും സഹായം ആവശ്യമാണെന്ന വാദം ഇരട്ടത്താപ്പുതന്നെയാണ്. ആഗോളവത്കരണത്തിനും പാർട്ടി എതിരല്ല. ഇവിടെ ബാൽതാക്കറെതന്നെ ബി.ജെ.പിയെ സമ്പൂർണ്ണ ദേശീയ സമ്മേളനം നടന്നുകൊണ്ടിരിക്കുമ്പോൾ വിമർശിച്ചു.

ബി.ജെ.പി ഉയർത്തുന്ന സ്വദേശി പ്രസ്ഥാനം കപടമാണെന്നും സ്വദേശിക്കാർ ഇത്രയുംനാൾ എവിടെയായിരുന്നുവെന്നും ഹൈന്ദവത്വത്തിന്റെ അപ്പോസ്തലൻ കൂടിയായ താക്കറെ ചോദിക്കുന്നു. ആഗോളവത്ക്കരണവും ആഗോള ഗ്രാമവും നടപ്പിലായിക്കൊണ്ടിരിക്കുന്ന കാലയളവിൽ സ്വദേശിക്കു പ്രാധാന്യമില്ല.

സ്വദേശിക്കാരെല്ലാം വിദേശിയാണ് ഉപയോഗിക്കുന്നതെന്നും താക്കറെ കളിയാക്കി. സമ്പൂർണ്ണ ദേശീയ സമ്മേളനത്തിന്റെ ഉദ്ഘാടനച്ചടങ്ങിൽ പങ്കെടുക്കാനുള്ള ക്ഷണത്തിൽ നിന്ന് പിന്തിരിഞ്ഞ താക്കറെ പാർട്ടിയെ കടന്നാക്രമിക്കാൻ കൂടി താൻ പത്രാധിപരായുള്ള സായാഹ്ന പത്രത്തെ ഉപയോഗിച്ചു.

**സാംസ്കാരിക ദേശീയത എന്നാൽ ഹിന്ദുത്വമെന്ന് പാർട്ടി കരുതുന്നു. എന്നാൽ ഹിന്ദുത്വമെന്ന് പ്രത്യക്ഷമായി പറയാൻ പാർട്ടി അറച്ചുനിൽക്കുന്നു. വോട്ട് ബാങ്ക് രാഷ്ട്രീയം പാർട്ടി ഇവിടെ കളിക്കുന്നു.**

ബി.ജെ.പിയുടെ കാശ്മീർ നയത്തേയും മധുര-കാശി പ്രശ്നങ്ങളോടുള്ള നിലപാടിനേയും താക്കറെ ശക്തമായി വിമർശിക്കുകയുണ്ടായി. ഉദ്ഘാടനച്ചടങ്ങിൽ പങ്കെടുത്ത് ആശംസകൾ നേർന്ന് മുഖ്യമന്ത്രി മനോഹർ ജോഷി ബി.ജെ.പിയേയും ശിവസേനയേയും രാമനും ലക്ഷ്മണനുമാണെന്നു വിശേഷിപ്പിച്ചതിന്റെ തൊട്ടുപിന്നാലെയാണ് താക്കറെ ഈ ആക്രമണം നടത്തിയത്.

ദേശീയ നേതാവായി ഉയർത്തിക്കാട്ടാൻ ബി.ജെ.പി തയ്യാറാകാത്തതായിരിക്കും താക്കറയെ ഇതിനു പ്രേരിപ്പിച്ചതെന്നും പറയപ്പെടുന്നു.

അത് എന്തുതന്നെയായാലും സ്വദേശി പ്രസ്ഥാനത്തോട് ഹിന്ദുത്വത്തിൽ വിശ്വസിക്കുന്ന പലർക്കും മതിപ്പില്ലെന്ന് ഇത് തെളിയിക്കുന്നു. ആളുകൾ എന്തു കഴിക്കണമെന്നും എന്ത് ധരിക്കണമെന്നും നിശ്ചയിക്കുന്നത് സർക്കാരാണോ? എന്ന ചോദ്യത്തിന് സാമ്പത്തികപ്രമേയം അവതരിപ്പിച്ച മുൻ കേന്ദ്ര ധനകാര്യമന്ത്രികൂടിയായ യശ്വന്ത് സിൻഹ മറുപടി പറയാതെ ഒഴിഞ്ഞുമാറുകയാണുണ്ടായത്.

സാമ്പത്തിക പ്രമേയം യശ്വന്ത് സിൻഹയെക്കൊണ്ട് അവതരിപ്പിക്കുന്നതിന് സ്വദേശി പ്രസ്ഥാനത്തോട് തീവ്ര നിലപാടുള്ളവർ എതിരായിരുന്നുവെന്നു പറയപ്പെടുന്നു. കാരണം ചന്ദ്രശേഖർ സർക്കാറിന്റെ ഭരണകാലത്ത് സ്വർണ്ണം വിദേശത്തു പണയം വച്ചത് യശ്വന്ത് സിൻഹയായിരുന്നുവല്ലോ. അങ്ങനെയൊരാൾക്ക് ഇന്ത്യയുടെ അഭിമാനം ഉയർത്താൻ പറ്റുമോയെന്ന് ഇവരിൽ പലരും ചോദിക്കുന്നു.

ഉദാരവത്ക്കരണ നയം തുടരുമെന്നു പറയുമ്പോൾത്തന്നെ സാമ്പത്തിക സമത്വം ഉറപ്പുവരുത്തുമെന്നും സാമ്പത്തിക പ്രമേയത്തിൽ പറയുന്നു. ഉദാരവത്കരണ നയത്തിലൂടെ ദരിദ്രർ കൂടുതൽ ദരിദ്രരായിക്കൊണ്ടിരിക്കുന്നത് ബി.ജെ.പി കണ്ടില്ലെന്നു നടിക്കുകയാണോ എന്ന് ആർക്കും സംശയം ഉണ്ടാകും. സ്വദേശി പ്രസ്ഥാനവും ഉദാരവത്ക്കരണവും എങ്ങനെ ഒന്നിച്ചു കൊണ്ടുപോകുമെന്നും പാർട്ടിക്കു വ്യക്തതയില്ല. എങ്ങനെ തൊഴിലില്ലായ്മ പരിഹരിക്കാമെന്നും പാർട്ടി പറയുന്നില്ല. കാർഷിക, ഗ്രാമീണ നിക്ഷേപ മേഖലകൾക്ക് മുന്തിയ പ്രാതിനിധ്യം നൽകുമെന്നുപറയുന്ന പാർട്ടി അവർ ഭരിക്കുന്ന സംസ്ഥാനങ്ങളിൽ ഇത് നടപ്പിലാക്കിയിട്ടുണ്ടോ എന്ന ചോദ്യം ഉത്തരം കിട്ടാതെ നിലനില്ക്കുന്നു.



എൽ.കെ. അദ്വാനി

എൻറോൺ പദ്ധതിയെ അറബിക്കടലിൽ എറിയുമെന്നുപറഞ്ഞ് വോട്ടുനേടി പാർട്ടി മഹാരാഷ്ട്രയിൽ ശിവസേനയോടൊപ്പം അധികാരത്തിലേറിയപ്പോൾ ആദ്യം എൻറോൺ കരാർ റദ്ദാക്കിയെങ്കിലും ഇപ്പോൾ മടക്കിക്കൊണ്ടുവരാൻ പോകുന്നു.

സമ്മേളനത്തിൽ പങ്കെടുത്ത നേതാക്കളോടൊപ്പം പത്രസമ്മേളനത്തിൽ ഇതേക്കുറിച്ച് പത്രപ്രതിനിധികൾ തുടരെ ചോദ്യം ഉന്നയിച്ചെങ്കിലും അവർ ഒഴിഞ്ഞുമാറുകയാണുണ്ടായത്. ആർ.എസ്.എസ്സിന്റേയും സ്വദേശി ജാഗ്രൺ മഞ്ചിന്റേയും തീവ്ര നിലപാടുകൾ വോട്ടുനേടാൻ പാർട്ടിക്കു ഗുണകരമാകുകയില്ലെന്ന് നേതാക്കൾ കരുതുന്നു.

വിശ്വഹിന്ദു പരിഷത്തിന്റേയും ബജ്റംഗ് ദളിന്റേയും അഭാവം ദേശീയ സമ്മേളനത്തിൽ ശ്രദ്ധിക്കപ്പെട്ടു. ഉദ്ഘാടന സമ്മേളനത്തിലോ പിന്നീടുള്ള ചർച്ചകളിലോ ഈ സംഘടനകളുടെ ആരും തന്നെ പങ്കെടുത്തില്ല. ബി.ജെ.പി നേതൃത്വത്തെ വിമർശിക്കുന്ന ചില ലഘുലേഖകൾ സമ്മേളന സ്ഥലത്ത് വിതരണം ചെയ്യുകയും ചെയ്തു. കാശി മഥുര പ്രശ്നങ്ങളിൽ നിന്ന് പാർട്ടി ഒഴിഞ്ഞുമാറുന്നതായിട്ടാണ് ലഘുലേഖ കുറ്റപ്പെടുത്തുന്നത്.

വിമതർ ചർച്ചകളിൽനിന്ന് വിട്ടുനിന്നതും മറ്റൊരു പ്രത്യേകതയായിരുന്നു. ഗുജറാത്തിൽ വിമത പടയൊരുക്കത്തിനു നേതൃത്വം നൽകി നേതൃത്വത്തെ വെള്ളം കുടിപ്പിച്ച ശങ്കർസിംഗ് വഗേല സമ്മേളനത്തിൽ പങ്കെടുത്തെങ്കിലും കൂടുതലായി പ്രത്യക്ഷപ്പെടാതിരിക്കാൻ ശ്രമിച്ചു. നേതൃത്വത്തിന്റെ സമ്മർദ്ദമായിരിക്കാം ഇതെന്ന് രാഷ്ട്രീയ നിരീക്ഷകർ കരുതുന്നു.

പത്രസമ്മേളനത്തിൽ പങ്കെടുത്ത വഗേല ഗുജറാത്തിൽ പാർട്ടി വിജയിക്കുമെന്നുമാത്രം പറഞ്ഞു. എം.പി.യാകാൻ താനില്ലെന്നും സംസ്ഥാനത്ത് ശ്രദ്ധ കേന്ദ്രീകരിക്കുമെന്നുമാണ് വഗേല പറഞ്ഞത്.

വിമതർ സംസ്ഥാനങ്ങളിൽ ശ്രദ്ധ കേന്ദ്രീകരിക്കാൻ തന്നെയാണ് പരിപാടിയിട്ടിരിക്കുന്നത്. ഇതു മനസ്സിലാക്കിയിട്ടാണ് സമാപന പ്രസംഗത്തിൽ മുതിർന്ന നേതാവ് അടൽ ബിഹാരി വാജ്പേയ് വിമത പ്രവർത്തകർക്കു മുന്നറിയിപ്പു നൽകിയത്.

അച്ചടക്കലംഘനം വച്ചുപൊറുപ്പിക്കുകയില്ലെന്നും മന്ത്രിമാരും നേതാക്കളും അണികളിൽ നിന്ന് അകന്നുപോകുന്നത് ശ്രദ്ധയിൽപ്പെട്ടിട്ടുണ്ടെന്നും ഇത്പാർട്ടിക്കു ദോഷകരമായിത്തീരുമെന്നും അദ്ദേഹം പറഞ്ഞു. ജയിപ്പിച്ചുവിട്ട പ്രവർത്തകരെ കണ്ടാൽ ചിരിക്കാൻപോലും മന്ത്രിമാർ മറക്കുന്നത് എന്തുകൊണ്ടാണെന്ന് തനിക്കു മനസ്സിലാകുന്നില്ലെന്നും വാജ്പേയ് പറഞ്ഞു.

ഒരു കേഡർ പാർട്ടിക്കുവന്ന ദുര്യോഗം തന്നെയാണിത്. പൂർണ്ണമായും കേഡർ പാർട്ടിയെന്ന് അവകാശപ്പെടാൻ കഴിയാത്തവിധം ബി.ജെ.പി മാറുകയാണ്. സമ്മേളനത്തിൽ പങ്കെടുത്ത പ്രതിനിധികളിൽ ചിലർ ഇക്കാര്യം പറയുകയും ചെയ്തു.

പാർട്ടിയുടെ പൂർണ്ണസമയ പ്രവർത്തകരെന്ന് അവകാശപ്പെടാവുന്നവരല്ലായിരുന്നു എല്ലാ പ്രതിനിധികളും. ബി.ജെ.പിയുടെ ചെലവിൽ മഹാനഗരമായ ബോംബെ കാണാനിറങ്ങിയ നല്ലൊരു ശതമാനം പ്രതിനിധികളിലുണ്ടായിരുന്നു.

എങ്ങനെയും ആളിനെ കൂട്ടാനുള്ള ലക്ഷ്യത്തിൽ പാർട്ടി തത്ത്വങ്ങൾ മറന്നതുപോലെ. അധികാരം പിടിച്ചെടുക്കുക മാത്രമേ ഏക ലക്ഷ്യമായിട്ടുള്ളൂവെന്ന വിധത്തിലായിരുന്നു നേതാക്കളുടെ പ്രസംഗവും. പാർട്ടിയുടെ അഖിലേന്ത്യാ സെക്രട്ടറി പ്രമോദ് മഹാജൻ സമാപന സമ്മേളനത്തിൽ പറഞ്ഞത് തീരുമാനങ്ങൾ എടുക്കാത്ത രണ്ടര ശതമാനം വരുന്ന വോട്ടർമാരിൽ പ്രവർത്തകർ ശ്രദ്ധ കേന്ദ്രീകരിക്കണമെന്നാണ്. ഫ്ളോട്ടിംഗ് വോട്ടർമാരെ അനുകൂലമാക്കിയാൽ പാർട്ടി അധികാരത്തിലേറുമെന്ന് മഹാജൻ പറഞ്ഞു. നെഹ്റു കുടുംബത്തിൽ നിന്ന് ആരും ഇല്ലാത്ത അടുത്ത തിരഞ്ഞെടുപ്പ് ബി.ജെ.പിക്കു ഗുണകരമായിത്തീരുമെന്നും മഹാജൻ പറയുകയുണ്ടായി.



ഇ.എം.എസ് നമ്പൂതിരിപ്പാട്

# രാഷ്ട്രീയ കേരളം 1987നു ശേഷം



കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച

**കേ**രളരാഷ്ട്രീയം സി.പി.ഐ(എം)നും ഇടതുപക്ഷ ജനാധിപത്യമുന്നണിക്കും അനുകൂലമായി വന്നിരിക്കുകയാണെന്നാണല്ലോ മുൻ ലേഖനത്തിൽ പറഞ്ഞുവച്ചത്. ഏതാനും മാസങ്ങൾക്കുള്ളിൽ നടക്കാനിരിക്കുന്ന നിയമസഭാ-ലോക്സഭാ തിരഞ്ഞെടുപ്പിൽ ഇടതുപക്ഷ ജനാധിപത്യമുന്നണിക്കു ഭൂരിപക്ഷം കിട്ടാനും ഗവൺമെന്റ് രൂപീകരിക്കാനും കഴിഞ്ഞേക്കുമെന്നാണു പ്രതീക്ഷിക്കേണ്ടത്.

ദേശീയതലത്തിലാകട്ടെ. അടുത്ത ലോക്സഭാ തിരഞ്ഞെടുപ്പിൽ കോൺഗ്രസ്സിനും ബി.ജെ.പിക്കുമെതിരായ മൂന്നാംമുന്നണിക്കു ഭൂരിപക്ഷം കിട്ടുമെന്ന് ഉറപ്പില്ലെങ്കിലും പാർലമെന്റിലെ ഒരു പ്രധാന ശക്തിയായെങ്കിലും ഇടതുപക്ഷ ദേശീയമുന്നണി കൂട്ടുകെട്ട് വരുമെന്നു പ്രതീക്ഷിക്കാം. അങ്ങനെ ദേശീയതലത്തിലും കേരളത്തിലും ഇടതുപക്ഷശക്തികൾക്കു വമ്പിച്ച മുന്നേറ്റമുണ്ടാക്കാൻ കഴിയുന്ന സ്ഥിതി രൂപപ്പെട്ടിരിക്കുകയാണ്.

ഇതിന്റെ അല പാർലമെന്ററിതലത്തിലെന്നതിനെക്കാൾ ബഹുജന പ്രക്ഷോഭങ്ങളുടേയും സമരങ്ങളുടേയും മേഖലയിലാണ് അടിക്കാനിടയുള്ളത്.

തൊഴിലാളി കർഷകാദി ബഹുജനങ്ങളുടെ പ്രക്ഷോഭങ്ങളും സമരങ്ങളും ശക്തിപ്പെടുത്താനുള്ള അവസരം വരാൻ പോവുകയാണ്. അതിൽ കേന്ദ്രീകരിച്ചുകൊണ്ട് അതിനു സഹായകമാംവിധത്തിൽ പാർലമെന്ററി പ്രവർത്തനത്തിന്റെ വേദി ഉപയോഗിക്കുകയാണ് നമ്മുടെ കടമ. ഇത് നമ്മുടെ മുമ്പിൽ വമ്പിച്ച അവസരങ്ങൾ സൃഷ്ടിച്ചിരിക്കുന്നു.

പാർട്ടി വിഭാവന ചെയ്യുന്ന ജനകീയ ജനാധിപത്യ മുന്നണി രൂപികരിക്കുന്നതിന് പാർലമെന്റിന്റെ വേദിക്കകത്തും പുറത്തും നടത്തുന്ന വിപ്ളവസമരം പ്രയോജനപ്പെടും. അതിലൂടെ ഇടതുപക്ഷ-മതനിരപേക്ഷ-ദേശീയൈക്യത്തിൽ തൊഴിലാളിവർഗ്ഗത്തിനു മുൻകൈ നേടാൻ കഴിഞ്ഞാൽ മാത്രമേ ജനകീയ ജനാധിപത്യ വിപ്ളവത്തിന് അരങ്ങൊരുക്കാൻ കഴിയൂ.

## ഭാവിയിലെ ആപത്തുകൾ

**എ**ന്നാൽ, ഈ പുതിയ അവസരത്തോടൊപ്പം പുതിയ ഒരാപത്തും പാർട്ടിയെ തുറിച്ചുനോക്കുന്നുണ്ട്. ദേശീയതലത്തിലും കേരളത്തിലും പാർലമെന്ററി പ്രവർത്തനത്തിന്റെ രംഗത്തു മാന്യമായ സ്ഥാനം കിട്ടുന്നതിന്റെ ഫലമായി ബൂർഷ്വാ പാർലമെന്ററിസത്തിന്റെ സ്വാധീനം പാർട്ടിക്കകത്തു വളരാനിടയുണ്ട്. ബൂർഷ്വാ പാർലമെന്ററി വ്യതിയാനത്തിന്റെ ഫലമായാകട്ടെ, ഗ്രൂപ്പിസം മുതലായ മറ്റു വിപത്തുകളും പാർട്ടിയെ നേരിടാനിടയുണ്ട്. അതിനെതിരേ നിതാന്ത ജാഗ്രത പുലർത്തുകയും തത്ത്വാധിഷ്ഠിതമായ സമരം സംഘടിപ്പിക്കുകയും ചെയ്യണം.

ഈ കാഴ്ചപ്പാടോടെയാണ് ചണ്ടിഗഢിൽവച്ചു നടന്ന 15-ാം പാർട്ടി കോൺഗ്രസ്സ് പാർട്ടിയിലാകെ ഒരു "തെറ്റുതിരുത്തൽ പ്രക്രിയ" സംഘടിപ്പിക്കണമെന്നു തീരുമാനിച്ചത്. നമ്മുടെ പാർട്ടി മെംബർമാർ ജീവിക്കുന്ന സമൂഹത്തിലെ ബൂർഷ്വാ-ഫ്യൂഡൽ വർഗ്ഗ ചിന്താഗതികൾ തൊഴിലാളിവർഗ്ഗത്തിനകത്തേക്കും വ്യാപിക്കുന്നതിന്റെ ഫലമായാണ് പാർലമെന്ററി വ്യതിയാനം, അധികാരമോഹം, അധികാരത്തിനുവേണ്ടിയുള്ള കുത്തിത്തിരുപ്പുകൾ, അഴിമതി, ഗ്രൂപ്പിസം മുതലായ വ്യാധികൾ പാർട്ടിയെ ബാധിക്കുന്നത്.

അതിനു പരിഹാരം കാണണമെങ്കിൽ മാർക്സിസ്റ്റ്-ലെനിനിസ്റ്റ് സിദ്ധാന്തം, അതിന്റെ കാഴ്ചപ്പാടനുസരിച്ച് ആഗോളരാഷ്ട്രീയത്തെ വിലയിരുത്തൽ, ഇന്ത്യയിലെ വർഗ്ഗബന്ധങ്ങളിൽ വന്നുകൊണ്ടിരിക്കുന്ന മാറ്റങ്ങൾ, കേരളത്തിന്റെ സമൂഹത്തിലും രാഷ്ട്രീയത്തിലും പ്രകടമാവുന്ന പുത്തൻ പ്രവണതകൾ മുതലായവയെക്കുറിച്ചു വ്യക്തമായ ധാരണ സഖാക്കൾക്കാകെയുണ്ടാവണം.

ആ ഉദ്ദേശ്യത്തോടെയാണ് എട്ടുവർഷക്കാലത്തെ അനുഭവങ്ങൾ സംക്ഷിപ്തമായി അവലോകനം ചെയ്തിട്ടുള്ളത്. അതിൽനിന്നു വ്യക്തമായ ചില നിഗമനങ്ങളിൽ നമുക്കു ചെന്നെത്താൻ കഴിയും.

1) മാർക്സും എംഗൽസും ലെനിനും ജീവിച്ചിരുന്ന കാലത്തെന്നപോലെ ഇന്നും, മാർക്സിസം-ലെനിനിസം പ്രസക്തമാണ്. അത് അപ്രസക്തമായിത്തീർന്നുവെന്ന ബൂർഷ്വാ പ്രചാരവേലയ്ക്ക് നമ്മുടെ സഖാക്കൾ അടിമപ്പെടുകയാണെങ്കിൽ, അവർക്കു മാർക്സിസം-ലെനിനിസം അന്യമായിത്തീരും.

2) എന്നാൽ, മാർക്സിന്റെയും എംഗൽസിന്റെയും ലെനിന്റെയും ഗ്രന്ഥങ്ങളെ വേദപുസ്തകങ്ങളായി കണക്കാക്കുന്ന താത്ത്വിക മർക്കടമുഷ്ടിക്കു നമ്മുടെ സഖാക്കൾ ഇരയാവരുത്. മാർക്സിന്റെയും എംഗൽസിന്റെയും ധാരണകൾക്കു വിപരീതമായി. അങ്ങേയറ്റം പിന്നണിയിൽ കിടക്കുന്ന റഷ്യയിൽ സോഷ്യലിസ്റ്റ് വിപ്ളവം നടത്താനും സോഷ്യലിസ്റ്റ് സമൂഹനിർമ്മാണം തുടങ്ങാനും കഴിയുമെന്ന നിഗമനത്തിൽ ലെനിൻ ചെന്നെത്തിയല്ലോ. അതുപോലെ ലെനിന്റെ രചനകളേയും വേദസൂക്തങ്ങളായി കണക്കാക്കാതെ ലെനിനിസത്തിന്റെ സത്ത് ഇന്നത്തെ കാലഘട്ടത്തിനും നമ്മുടെ രാജ്യത്തിനും അതിന്റെ ഭാഗമായ കേരളത്തിനും ബാധകമാക്കുകയാണ് മാർക്സിസം-ലെനിനിസത്തോടു നമുക്കുള്ള പ്രതിബദ്ധത നമ്മെക്കൊണ്ടു ചെയ്യിക്കേണ്ടത്.

## വലതു വ്യതിയാനത്തിന് ഇരയായവർ

**3)** ഇങ്ങനെ ചെയ്യുമ്പോൾ തൊഴിലാളിവർഗ്ഗത്തിന്റെ പ്രപഞ്ചവീക്ഷണമുപയോഗിച്ച് ബൂർഷ്വാവീക്ഷണം അംഗീകരിക്കുക എന്ന വലതു വ്യതിയാനത്തിനു നാം ഇരയായേക്കും. (അതാണ് അവിഭക്ത പാർട്ടിയിലെ വലതുവിഭാഗത്തിനും പിന്നെ ഇന്നത്തെ സി.പി.ഐക്കും പറ്റിയത്.) നേരേമറിച്ച്, മാർക്സിസം-ലെനിനിസത്തിന്റെ പരിശുദ്ധി നിലനിർത്തുന്നതിന്റെ പേരിൽ "ഇടതുപക്ഷ കമ്മ്യൂണിസ"ത്തിന്റെ വീക്ഷണമനുസരിച്ചുള്ള വിലയിരുത്തലുകൾ, തന്ത്രങ്ങളും അടവുകളും എന്നിവ നമ്മുടെ പാർട്ടിയിലേക്കു കടന്നുവരാനിടയുണ്ട്. (അതാണ് നക്സലുകാർക്കും മറ്റ് "ഇടതുപക്ഷ"ക്കാർക്കും പറ്റിയ രോഗം.) ഈ രണ്ടു പാളിച്ചകൾക്കുമെതിരേ വിട്ടുവീഴ്ച കൂടാതെ പോരാടാൻ നാം ഓരോരുത്തരും ബാദ്ധ്യസ്ഥരാണ്.

4) ഈ കാഴ്ചപ്പാടോടെ ആഗോള രാഷ്ട്രീയവും ദേശീയ രാഷ്ട്രീയവും പുനരവലോകനത്തിനു വിധേയമാക്കുകയും, രണ്ടിലും നമുക്കുണ്ടായ നേട്ടകോട്ടങ്ങൾ വിമർശന സ്വയംവിമർശനങ്ങളുടെ അടിസ്ഥാനത്തിൽ പരിശോധിക്കുകയും വേണം. ആ പരിശോധനയിൽ പാർട്ടി മെംബർമാരെയാകെ സജീവമായി പങ്കെടുപ്പിക്കണം. അതിലൂടെ മാത്രമേ ആഗോളവും ദേശീയവും കേരള സംസ്ഥാനതലത്തിലുള്ളതുമായ തെറ്റുകൾ തിരുത്തി പാർട്ടിയെയാകെ ഏകീകരിക്കാൻ കഴിയുകയുള്ളൂ.

താത്ത്വികവും നയസമീപനപരവുമായ കാര്യങ്ങളിൽ നടത്തേണ്ട "തെറ്റുതിരുത്തൽപ്രക്രിയ"യാണ് ഇവിടെ പറഞ്ഞത്. അതുപോലെ സംഘടനാതലത്തിലും വ്യാപകമായ ഒരു "തെറ്റുതിരുത്തൽ പ്രക്രിയ" സംഘടിപ്പിക്കണം. 1978-ൽ ചേർന്ന സൽക്കിയാ പ്ളീനത്തിന്റെ സംഘടനാ റിപ്പോർട്ടും പ്രമേയവും. 14-15 കോൺഗ്രസ്സുകളുടെ രാഷ്ട്രീയ സംഘടനാ റിപ്പോർട്ടുകൾ എന്നിവയെ ആസ്പദമാക്കി പാർട്ടിയിലുടനീളം ഒരു പുനർവിദ്യാഭ്യാസം നടത്തേണ്ടതുണ്ട്.



പാർട്ടി സംഘടനയേയും വർഗ്ഗ ബഹുജന സംഘടനകളേയും സംബന്ധിച്ച ഒട്ടേറെ തെറ്റിദ്ധാരണകൾ പാർട്ടിക്കകത്തുണ്ട്. അവ ഇല്ലാതാക്കി മാർക്സിസം-ലെനിനിസത്തിന്റെ സംഘടനാതത്ത്വങ്ങളും പാർട്ടി ഭരണഘടനയിലെ വ്യവസ്ഥകളും കർശനമായി പ്രവൃത്തിയിൽ വരുത്തുന്നതിനുള്ള നടപടികളെടുക്കേണ്ടതുണ്ട്. ഈ സംഘടനാതത്ത്വങ്ങളിലും ഭരണഘടനാവ്യവസ്ഥകളിലും പ്രധാനപ്പെട്ട ചിലവ താഴെ കൊടുക്കുന്നു.

(എ) നമ്മുടേത് ഒരു തൊഴിലാളിവർഗ്ഗപ്പാർട്ടിയാണ്. അതേയവസരത്തിൽ, തൊഴിലാളി-കർഷകസമരസഖ്യത്തെ ആസ്പദമാക്കി മറ്റെല്ലാ അദ്ധ്വാനിക്കുന്ന ജനവിഭാഗങ്ങളേയും, ദേശാഭിമാനികളും പുരോഗമനവാദികളുമായ എല്ലാവരേയും യോജിപ്പിച്ച് ജനകീയ ജനാധിപത്യ വിപ്ളവത്തിലേക്കെത്തുന്ന ഇടതുപക്ഷ-മതനിരപേക്ഷ-ജനാധിപത്യൈക്യം വളർത്താൻ ശ്രമിക്കുന്ന ഒരു പാർട്ടി കൂടിയാണ് നമ്മുടേത്.

(ബി) അതുകൊണ്ട് തൊഴിലാളിവർഗ്ഗത്തിന്റെയും മറ്റ് അദ്ധ്വാനിക്കുന്ന ബഹുജനങ്ങളുടെയും പൊരുതുന്ന സംഘടനകൾ വളർത്തിയെടുക്കുകയും അവയെ വ്യാപകമായ തോതിൽ യോജിപ്പിക്കുകയും ചെയ്യുന്നത് നമ്മുടെ സംഘടനാ പ്രവർത്തനത്തിന്റെ അഭേദ്യ ഭാഗമാണ്. വർഗ്ഗ ബഹുജന സംഘടനകളുടെ പ്രാധാന്യം കാണാതെ "രാഷ്ട്രീയം" കളിക്കുന്നത് തൊഴിലാളിവർഗ്ഗ വീക്ഷണത്തിനെതിരാണ്.

## ബഹുജന സംഘടനകൾ ഉപഗ്രഹങ്ങളല്ല

**(സി)** ഇക്കാരണത്താൽ വർഗ്ഗ ബഹുജന സംഘടനകളെ പാർട്ടിയുടെ "ഉപഗ്രഹങ്ങ"ളാക്കി മാറ്റാനുള്ള പ്രവണതയ്ക്കെതിരായി സൽക്കിയാരേഖകൾ നല്കിയ താക്കീതു നാം ഗൗരവമായെടുക്കണം. അതിനെ അവഗണിച്ച് വർഗ്ഗ ബഹുജന സംഘടനകളെ പാർട്ടിയുടെ "ഉപഗ്രഹ'ങ്ങളാക്കി നിർത്താനുള്ള പ്രവണതയ്ക്കെതിരേ സംഘടിതമായ സമരം നടത്തണം.

(ഡി) ഇതിനർത്ഥം വർഗ്ഗ ബഹുജന സംഘടനകളെ അരാഷ്ട്രീയമായി കണക്കാക്കണമെന്നല്ല. നേരേമറിച്ച്, തൊഴിലാളിവർഗ്ഗത്തിന്റെ രാഷ്ട്രീയം ഓരോ വർഗ്ഗ ബഹുജന സംഘടനയ്ക്കുമകത്തു കൊണ്ടുചെല്ലാൻ ആ ബഹുജന സംഘടനകളിൽ പ്രവർത്തിക്കുന്ന മാർക്സിസ്റ്റ്-ലെനിനിസ്റ്റുകാർക്കു ബാദ്ധ്യതയുണ്ട്. അതു നിറവേറ്റലാണ് വർഗ്ഗ ബഹുജന സംഘടനകൾക്കകത്തെ പാർട്ടി ഫ്രാക്ഷനുകളുടെ കടമ. ഇതിനു പകരം വർഗ്ഗ ബഹുജന സംഘടനകളുടെ മുമ്പിൽ വരുന്ന പ്രായോഗിക പ്രശ്നങ്ങൾ പാർട്ടി ഫ്രാക്ഷൻ തീരുമാനിക്കുകയും അതു വർഗ്ഗ ബഹുജന സംഘടനകളിലെ പാർട്ടി മെംബർമാരുടെമേൽ അടിച്ചേല്പിക്കുകയും ചെയ്യുന്ന രീതി അവസാനിപ്പിക്കണം.

(ഇ) വർഗ്ഗ ബഹുജന സംഘടനകളോരോന്നും ഇന്നു രാഷ്ട്രീയ കക്ഷിപരിഗണനകളുടെ അടിസ്ഥാനത്തിൽ ഭിന്നിച്ചു നില്ക്കുകയാണ്. പ്രായോഗിക പ്രവർത്തനത്തിന്റെ മേഖലയിൽ യോജിച്ച സമരങ്ങൾ നടക്കുന്നുവെന്നേയുള്ളൂ. ഇത്തരം യോജിച്ച സമരങ്ങൾ കൂടുതൽ കൂടുതൽ സംഘടിപ്പിക്കുന്നതോടൊപ്പംതന്നെ. വിവിധ വർഗ്ഗ ബഹുജന സംഘടനകളെ സംഘടനാപരമായി യോജിപ്പിക്കുക എന്ന കാഴ്ചപ്പാടനുസരിച്ചു മുന്നോട്ടു നീങ്ങാൻ പാർട്ടി ശ്രമിക്കുകയും വേണം.

പാർട്ടിയും വർഗ്ഗ ബഹുജന സംഘടനകളും തമ്മിലുള്ള ബന്ധം മാത്രമാണ് ഇവിടെ പരാമർശിച്ചത്. അത്രതന്നെ പ്രധാനമാണ് ഉൾപ്പാർട്ടി ജനാധിപത്യവും കേന്ദ്രീകൃതമായ പാർട്ടി നേതൃത്വവും ചേർന്നുകൊണ്ടുള്ള ജനാധിപത്യ കേന്ദ്രീകരണതത്ത്വം പ്രാവർത്തികമാക്കൽ. ഇതിനു തടസ്സം നില്ക്കുന്ന ഉദ്യോഗസ്ഥ മേധാവിത്വപ്രവണതയ്ക്കെതിരായി സൽക്കിയാരേഖകൾ താക്കീതു നല്കിയിരുന്നു. കമ്മിറ്റിക്കു പകരം സെക്രട്ടേറിയറ്റ്, സെക്രട്ടേറിയറ്റിനു പകരം സെക്രട്ടറി എന്ന പ്രവർത്തനരീതി നിലവിലിരുന്നതായി സൽക്കിയാരേഖകൾ ചൂണ്ടിക്കാണിച്ചു.

ഇത് അവസാനിപ്പിച്ച് സെക്രട്ടറിയുടെമേൽ സെക്രട്ടേറിയറ്റിനും സെക്രട്ടേറിയറ്റിന്റെമേൽ കമ്മിറ്റിക്കും നിയന്ത്രണമുള്ള പ്രവർത്തനരീതി സംഘടിപ്പിക്കണമെന്നു നിർദ്ദേശിക്കപ്പെട്ടിരുന്നു. പക്ഷേ, അതും പ്രവൃത്തിയിൽ വന്നില്ല. അതുകൊണ്ട് ജനാധിപത്യകേന്ദ്രീകരണത്തിനു പകരം ഉദ്യോഗസ്ഥ മേധാവിത്വമാണ് പാർട്ടിയിലുള്ളതെന്ന നില വന്നു.

## പാർട്ടിക്കകത്തു തലപൊക്കിയ ഗ്രൂപ്പിസം

**ഇ**താകട്ടെ, പാർലമെന്ററി രാഷ്ട്രീയത്തിന്റെ പശ്ചാത്തലത്തിൽ നടക്കുകയാണുതാനും. അതുകൊണ്ട് ബൂർഷ്വാ പാർലമെന്ററിസത്തിന്റേതായ ദുഷ്പ്രവണതകൾ-അധികാരമോഹം, അഴിമതിക്കുള്ള വാസന. പാർട്ടിനേതാക്കൾ ചേരിതിരിഞ്ഞ് അധികാരത്തിനുവേണ്ടി പോരാടുക എന്ന അർത്ഥത്തിലുള്ള ഗ്രൂപ്പിസം എന്നിവയെല്ലാം പാർട്ടിക്കകത്തു തലപൊക്കാൻ തുടങ്ങി-പാർട്ടിയുടെ രണ്ടു ശക്തികേന്ദ്രങ്ങളായ പശ്ചിമബംഗാളിലും കേരളത്തിലും ഈ ദുഷ്പ്രവണതകൾ വൻതോതിൽ വ്യാപിച്ചതായി 14-ഉം 15-ഉം കോൺഗ്രസ്സുകൾ ചൂണ്ടിക്കാണിച്ചു.

ഈ ദുഷ്പ്രവണതകൾക്കെതിരായി ഫലപ്രദമായ പോരാട്ടം നടത്തണമെങ്കിൽ, ഉൾപ്പാർട്ടി ജനാധിപത്യം ഒരു യാഥാർത്ഥ്യമാക്കണം. പാർട്ടിയുടെ മുമ്പിലുള്ള ഏതു പ്രശ്നത്തെക്കുറിച്ചും അഭിപ്രായം പറയാൻ വ്യക്തികളായ മെംബർമാർക്കും കീഴ് ഘടകങ്ങൾക്കുമുള്ള അവകാശം: അതിന്റെ ഭാഗമായി ഏത് ഉയർന്ന നേതാവിനേയും സ്വന്തം ഘടകത്തിൽവച്ചോ മേൽഘടകങ്ങൾക്കു മുമ്പിലോ വിമർശിക്കാനുള്ള സ്വാതന്ത്ര്യം: കീഴ്ഘടകങ്ങളിൽനിന്നു വരുന്ന ആക്ഷേപങ്ങൾക്കും പരാതികൾക്കും മറുപടി നല്കാൻ മേൽഘടകങ്ങൾക്കുള്ള ബാദ്ധ്യത എന്നിവയെല്ലാമടങ്ങുന്ന ഒരു പ്രവർത്തനശൈലി നിലവിൽ വരണം. വ്യക്തികളായ പാർട്ടി മെംബർമാരുടേയും കീഴ് ഘടകങ്ങളുടേയും അവകാശങ്ങൾ ലംഘിക്കാനുള്ള ഏതു പ്രവണതയേയും ഇല്ലാതാക്കണം.

ഈ പ്രവർത്തനശൈലി നിലവിൽ വരുമ്പോൾ ഉയർന്നുവരുന്ന ഒരു പ്രശ്നമാണ് ഉൾപ്പാർട്ടി തിരഞ്ഞെടുപ്പുകൾ. ഈ തിരഞ്ഞെടുപ്പുകൾപോലും ജനാധിപത്യപരമായ കേന്ദ്രീകരണത്തിനു വിധേയമാവണം.

സ്ഥാനമൊഴിയുന്ന കമ്മിറ്റി ഓരോ മെംബറുടേയും പ്രവർത്തനം വിലയിരുത്തി അടുത്ത കമ്മിറ്റിയിൽ ആരെല്ലാമുണ്ടാവണമെന്നും ആരു സെക്രട്ടറിയാവണമെന്നും തീരുമാനിക്കണം. അതിന്റെ അടിസ്ഥാനത്തിലാണ് അടുത്ത കമ്മിറ്റിയിൽ ഉൾപ്പെടുത്തേണ്ടവരുടെ പേരുകളടങ്ങുന്ന പാനൽ കമ്മിറ്റി തയ്യാറാക്കുക.

ആ പാനലിൽപ്പെട്ട ഏതു സഖാവിനേയും മാറ്റണമെന്നോ, പുതിയ ആളെ വയ്ക്കണമെന്നോ നിർദ്ദേശിക്കാൻ ഏതു പ്രതിനിധിക്കും അധികാരമുണ്ട്. പക്ഷേ, കമ്മിറ്റി നിർദ്ദേശിക്കുന്ന പാനലിനു പകരം ഒരു ബദൽ പാനൽ നിർദ്ദേശിക്കുന്നതും പാനലിലുള്ള ചില വ്യക്തികൾക്കെതിരെയോ മറ്റു ചിലർക്ക് അനുകൂലമായോ വോട്ടുപിടിക്കുന്നതും ഗ്രൂപ്പിസമാണ്.

പാർട്ടിക്കകത്തു ഗ്രൂപ്പിസം അനുവദിക്കുകയില്ലെന്നുഭരണഘടന വ്യക്തമാക്കുന്നുണ്ട്.

നിർഭാഗ്യവശാൽ, ഈ ജനാധിപത്യ കേന്ദ്രീകരണതത്ത്വം കേരളത്തിലെ സഖാക്കൾ മനസ്സിലാക്കിയിട്ടില്ല. ബൂർഷ്വാ പാർട്ടികളിലെന്നപോലെ ചിലർക്ക് അനുകൂലമായും മറ്റുചിലർക്കു പ്രതികൂലമായും വോട്ടുപിടിക്കാനുള്ള "ജനാധിപത്യാവകാശം" ഏതു പ്രതിനിധിക്കുമുണ്ടെന്ന ധാരണയാണ് സഖാക്കൾക്കിടയിലുള്ളത്. അതാണ് 15-ാം കോൺഗ്രസ്സിനു മുമ്പു നടന്ന ബ്രാഞ്ച്-ലോക്കൽ- ഏരിയാ-ജില്ലാ-സംസ്ഥാന സമ്മേളനങ്ങളിൽ നാം കണ്ടത്.

കൊല്ലത്തുവച്ചു ചേർന്ന സംസ്ഥാന സമ്മേളനം, ചണ്ടിഗഢിലെ പാർട്ടി കോൺഗ്രസ്സ്, അതേത്തുടർന്ന് ജനറൽ സെക്രട്ടറി സുർജിത് കേരളത്തിൽ വന്നു സഖാക്കളെ അഭിസംബോധന ചെയ്തുകൊണ്ടു ചെയ്ത പ്രസംഗങ്ങൾ, പഞ്ചായത്ത്-നഗരസഭാ തിരഞ്ഞെടുപ്പു സംബന്ധിച്ച് സഖാക്കൾ കാണിച്ച ഐക്യം- ഇവയെല്ലാം ചേർന്നു കേരളത്തിലെ പാർട്ടിക്കകത്തുണ്ടായിരുന്ന ഗ്രൂപ്പിസം മിക്കവാറും ഇല്ലാതായിരിക്കുന്നു.

പക്ഷേ, ഗ്രൂപ്പിസത്തിനുള്ള അവകാശം ഉൾപ്പാർട്ടി ജനാധിപത്യത്തിന്റെ ഭാഗമാണെന്ന ധാരണയ്ക്കെതിരേ ശക്തമായ ഒരുൾപ്പാർട്ടി സമരം ഇനിയും നടക്കാനിരിക്കുന്നതേയുള്ളൂ. 15-ാം കോൺഗ്രസ്സ് വിഭാവന ചെയ്യുന്ന "തെറ്റുതിരുത്തൽ പ്രക്രിയ"യുടെ അഭേദ്യഭാഗമാണത്.

(ചിന്താ പബ്ളിഷേഴ്സ് പ്രസാധനം ചെയ്യുന്ന കൃതിയിൽനിന്ന്)



പദ്മനാഭൻ നമ്പൂതിരി

# വീണ്ടും ഒരു മലയാളി

## ഇന്ത്യയിലെ വർഗ്ഗീയതയ്ക്കും പുതിയ കോളനിവത്ക്കരണത്തിനുമെതിരേ യുവജനങ്ങളെ അണിനിരത്തുമെന്ന് ഡി.വൈ.എഫ്.ഐ. അഖിലേന്ത്യ പ്രസിഡന്റ് എൻ.എൻ. കൃഷ്ണദാസ് പറയുന്നു



**ഡി.**വൈ.എഫ്.ഐക്ക് ഏറ്റവുമധികം ചോരയും നീരും നല്കിയ കേരളത്തിൽനിന്ന് ഇതാ വീണ്ടുമൊരു അഖിലേന്ത്യാ പ്രസിഡന്റ്. 1980-ൽ ഇ.പി. ജയരാജനിൽ തുടക്കമിട്ട ആ നേതൃപാരമ്പര്യം എം. വിജയകുമാറിലൂടെയും എം.എ. ബേബിയിലൂടെയും കടന്ന് ഇപ്പോൾ പാലക്കാട്ടുകാരനായ എൻ.എൻ. കൃഷ്ണദാസിൽ എത്തിനില്ക്കുന്നു. നവംബർ 14 മുതൽ 18 വരെ കൽക്കത്തയിൽ നടന്ന ഡി.വൈ.എഫ്.ഐയുടെ അഞ്ചാമത് അഖിലേന്ത്യാസമ്മേളനം പ്രസിഡന്റായി തിരഞ്ഞെടുത്തത് ഈ യുവാവിനെയാണ്.

പാലക്കാട്ടെ ആറങ്ങോട്ടുകരയിലെ ഒരു ഇടത്തരം കുടുംബത്തിലെ സാധാരണക്കാരനായ കുട്ടി എസ്.എഫ്.ഐയുടെ അനുഭാവി എന്ന നിലയിൽ നിന്നു ഡി.വൈ.എഫ്.ഐയുടെ അഖിലേന്ത്യാ പ്രസിഡന്റ് പദവിയിലേക്കുയർന്നത് ഒട്ടനവധി പടവുകൾ ചവിട്ടിക്കടന്നാണ്. പരേതനായ നാരായണന്റെയും മാധവിയമ്മയുടെയും പുത്രനായ കൃഷ്ണദാസ് ആലത്തൂർ എസ്.എൻ. കോളേജിൽ പ്രീഡിഗ്രിക്കു പഠിക്കുമ്പോഴാണ് എസ്.എഫ്.ഐയിൽ ആകൃഷ്ടനാവുന്നത്.

പിന്നീടു ചിറ്റൂർ ഗവൺമെന്റ് കോളേജിൽ പഠിക്കുമ്പോൾ എസ്.എഫ്.ഐയുടെ ജില്ലാ സെക്രട്ടറിയായി. കെ.എസ്.യുവിന്റെ ശക്തിദുർഗ്ഗമായ ചിറ്റൂർ കോളേജിൽ എസ്.എഫ്.ഐക്കു വേരോടാൻ കളമൊരുക്കിയത് കൃഷ്ണദാസായിരുന്നു. കൃഷ്ണദാസ് സാരഥിയായതോടെ പാലക്കാട് ജില്ലയിലെ കോളേജുകളും ഹൈസ്ക്കൂളുകളും എസ്.എഫ്.ഐ തൂത്തുവാരി. 1987-ൽ എസ്.എഫ്.ഐയുടെ സംസ്ഥാന വൈസ് പ്രസിഡന്റായിരിക്കുമ്പോഴാണ് ഡി.വൈ.എഫ്.ഐയിലേക്കു പ്രവർത്തനരംഗം മാറ്റുന്നത്.

1988-ൽ ഡി.വൈ.എഫ്.ഐ ജില്ലാ സെക്രട്ടറിയായി. സി.പി.എം പാലക്കാട് ഏരിയാ കമ്മിറ്റി സെക്രട്ടറിയായി. 1993-ൽ ഡി.വൈ.എഫ്.ഐ സംസ്ഥാന പ്രസിഡൻറായി. ഈ വർഷം ആദ്യം സംസ്ഥാന സെക്രട്ടറിയും. ഇപ്പോഴിതാ വീണ്ടും പ്രൊമോഷൻ. അഖിലേന്ത്യാ പ്രസിഡന്റ് സ്ഥാനം. മാത്രമല്ല, സി.പി.എമ്മിന്റെ സംസ്ഥാന കമ്മിറ്റി മെംബർമാരിലൊരാൾകൂടിയാണ് ഈ യുവനേതാവ്. ഗുരുവായൂർ ശ്രീകൃഷ്ണ കോളേജിലെ ഇംഗ്ളീഷ് അദ്ധ്യാപിക ഗീതയാണ് ഭാര്യ.

അഖിലേന്ത്യാതലത്തിൽ യുവാക്കളെ സംഘടിപ്പിക്കാനുള്ള ചുമതല വന്നതോടെ ഇനി ഡൽഹിയിലേക്കു താമസം മാറ്റാനിരിക്കുകയാണ് ഈ സാരഥി. ഡിസംബർ ഒടുവിൽ ഡി.വൈ.എഫ്.ഐയുടെ ഡൽഹി ഹെഡ് ക്വാർട്ടറിലേക്കു താമസം മാറ്റും. ചിറ്റൂരിലെ കോൺഗ്രസ്സ് ഗുണ്ടായിസത്തെ നേരിട്ടുകൊണ്ട് എസ്.എഫ്.ഐയെ കെട്ടിപ്പടുത്ത അനുഭവപാരമ്പര്യവുമായി അഖിലേന്ത്യാതലത്തിൽ വർഗ്ഗീയതയെ നേരിടാനാണ് ഈ ചെറുപ്പക്കാരന്റെ യത്നം.

കൽക്കത്താ സമ്മേളനത്തെക്കുറിച്ചും ഡി.വൈ.എഫ്.ഐയുടെ ഭാവിപരിപാടികളെക്കുറിച്ചും 'കലാകൗമുദി'ക്കുവേണ്ടി കൃഷ്ണദാസ് തുറന്നു സംസാരിക്കുന്നു.

ചോദ്യം: ഡി.വൈ.എഫ്.ഐയുടെ സാരഥി എന്ന നിലയിൽ പ്രഥമ പരിഗണന നല്കുന്നത് എന്തിനാണ്?

കൃഷ്ണദാസ്: ഇന്ത്യയിലെ വർഗ്ഗീയതയ്ക്കും പുതിയ കോളനിവത്കരണത്തിനുമെതിരേ യുവജനങ്ങളെ അണിനിരത്തുക എന്നതാണ് പ്രഥമ ലക്ഷ്യം.

ചോദ്യം: പറയാൻ എളുപ്പമുള്ളതാണ് ഇത്. പക്ഷേ, ഇതു സാധിക്കുന്നതിന് എന്തു കർമ്മപദ്ധതികളാണ് സംഘടനയ്ക്കുള്ളത്? മാത്രമല്ല, 1987-ലും മറ്റും ഉണ്ടായിരുന്നപോലെ യുവാക്കൾക്കിടയിൽ ഡി.വൈ.എഫ്.ഐയോട് ആഭിമുഖ്യവും ഇന്നില്ല. യുവാക്കളിൽ നിരാശയും വളർന്നിരിക്കുന്നു. വർഗ്ഗീയശക്തികളുടെ കാന്തവലയത്തിൽ അവർ ആകൃഷ്ടരായിരിക്കുന്നു എന്നതല്ലേ സത്യം?

കൃഷ്ണദാസ്: 87-ൽ ഡി.വൈ.എഫ്.ഐ നവീനമായ ചില പരിപാടികൾ സംഘടിപ്പിച്ചു. മനുഷ്യച്ചങ്ങലതന്നെ ഉദാഹരണം. ഏറെ ചർച്ചാവിഷയമായി അത്. മാത്രമല്ല, 1980-ലാണ് സംഘടന രൂപീകരിച്ചത്. വളർച്ചയുടെ കാലഘട്ടമായിരുന്നു അത്. നവീനമായ ചില പ്രവർത്തനരീതികൾ ഉണ്ടായപ്പോൾ യുവാക്കൾ ആകൃഷ്ടരായി. എന്നാൽ മനുഷ്യച്ചങ്ങലയെക്കാൾ പ്രവർത്തകരെ മൊബിലൈസ് ചെയ്യിപ്പിച്ച് 1988-ൽ നടത്തിയ മനുഷ്യക്കോട്ട വൻ വിജയമായെങ്കിലും പുതുമയില്ലായിരുന്നു ആ പരിപാടിക്ക്. അതിനാൽ ഡി.വൈ.എഫ്.ഐയുടെ പരിപാടികൾ ആവർത്തനവിരസമെന്നു ജനങ്ങൾക്കു തോന്നി.

ചോദ്യം: 1980-ൽ കേരള സോഷ്യലിസ്റ്റ് യുവജന ഫെഡറേഷൻ പേരു മാറ്റി ഡെമോക്രാറ്റിക് യൂത്ത് ഫെഡറേഷൻ ഓഫ് ഇന്ത്യയായി എന്നല്ലേയുള്ളൂ. അപ്പോൾ 1987-ൽ വളർച്ചാഘട്ടം എന്നു പറയുന്നത് എങ്ങനെ?

കൃഷ്ണദാസ്: പേരുമാറ്റം മാത്രമായിരുന്നില്ല അത്. കെ.എസ്.വൈ.എഫിന്റെ ലക്ഷ്യം സോഷ്യലിസ്റ്റ് റെവല്യൂഷൻ ആയിരുന്നു. ചുവപ്പായിരുന്നു കൊടി. ഡി.വൈ.എഫ്.ഐ പറയുന്നത് ഡെമോക്രാറ്റിക് റെവല്യൂഷൻവഴി മാത്രമേ സോഷ്യലിസ്റ്റ് റെവല്യൂഷനിൽ എത്തൂ എന്നാണ്. കൊടിയുടെ നിറം വെളുപ്പാക്കുകയും ചെയ്തു.

മാത്രമല്ല, ഒരു ഘട്ടത്തിലും സംഘടന പിന്നോട്ടു പോയിട്ടില്ല. 1980-ൽ ഡി.വൈ.എഫ്.ഐ രൂപീകരിക്കുമ്പോൾ 12 ലക്ഷമായിരുന്നു മെംബർമാർ. ഇന്ന് ഒരുകോടി മെംബർമാരുണ്ട്. കേരളത്തിലാണെങ്കിൽ 5 ലക്ഷമുണ്ടായിരുന്നത് 30 ലക്ഷമായി ഉയർന്നു. 1987-ൽ 15 ലക്ഷമായിരുന്നു കേരളത്തിലെ അംഗസംഖ്യ. നാഗാലാൻഡ്, അരുണാചൽപ്രദേശ്, മേഘാലയ എന്നീ സംസ്ഥാനങ്ങളൊഴികെ എല്ലായിടത്തും യൂണിറ്റുകളുമുണ്ട്.

ചോദ്യം: എങ്കിൽപ്പോലും 87-ലെ അത്ര ആക്ടീവല്ല ഇപ്പോൾ എന്നൊരു തോന്നലുണ്ടല്ലോ?

കൃഷ്ണദാസ്: അതു തോന്നൽ മാത്രമാണ്. ഇക്കാലത്തിനിടയ്ക്കു പലതും സംഭവിച്ചു. സോവിയറ്റ് യൂണിയൻ തകർന്നു. കിഴക്കൻ യൂറോപ്യൻ രാജ്യങ്ങളിൽ സോഷ്യലിസത്തിനു തിരിച്ചടിയേറ്റു. ടിയാനൻമെൻ സ്ക്വയർ വെടിവയ്പ്. ആഗോളതലത്തിൽ കമ്മ്യൂണിസത്തിനെതിരേ പ്രചണ്ഡമായ പ്രചാരണം. ഞങ്ങളുടെ നാലാമത് അഖിലേന്ത്യാസമ്മേളനം 1991-ൽ ബോംബെയിൽ ചേരുമ്പോൾ തികഞ്ഞ പ്രതിസന്ധിയായിരുന്നു. കിഴക്കൻ യൂറോപ്യൻ രാജ്യങ്ങളിൽ മുസോളിനിക്കും ഹിറ്റ്ലർക്കുമെതിരേ പൊരുതി ജയിച്ച യുവജന സംഘടനകൾപോലും തകർന്നുവീണു. പല സംഘടനകളും ആശയങ്ങളിൽ മാറ്റം വരുത്തി.

പക്ഷേ. ഈ പ്രശ്നങ്ങളെ ഡി.വൈ.എഫ്.ഐ യാഥാർത്ഥ്യബോധത്തോടെ വിലയിരുത്തി. തൊഴിലും വിദ്യാഭ്യാസവും സാമൂഹ്യനീതിയും എല്ലാവർക്കും ഉറപ്പു വരുത്താൻ സോഷ്യലിസത്തിനു മാത്രമേ കഴിയൂ എന്ന കാര്യത്തിൽ ഞങ്ങൾ ഉറച്ചു നിന്നു. അതിലേക്കുള്ള മാർഗ്ഗം വൈരുദ്ധ്യാത്മക ഭൗതികവാദമാണെന്ന നിലപാടിലും ഞങ്ങൾ ഉറച്ചുനിന്നു.



*എൻ.എൻ. കൃഷ്ണദാസ്*

ഡി.വൈ.എഫ്.ഐ ഇപ്പോഴും സ്റ്റാലിനിസ്റ്റുകളാണെന്നു പലരും അധിക്ഷേപിച്ചു. ഇന്നത്തെ പത്രത്തിൽ വന്ന വാർത്ത ശ്രദ്ധിച്ചുവോ? പോളണ്ടിൽ സോഷ്യലിസം തിരിച്ചു വന്നിരിക്കുന്നു. ലോകത്ത് ആദ്യമായി സോഷ്യലിസ്റ്റ് വിരുദ്ധ ശബ്ദം മുഴക്കിയത് പോളണ്ടിലെ വലേസയാണ്. ഇപ്പോൾ അവിടെ ശക്തമായ തിരിച്ചുവരവാണ് നടന്നിരിക്കുന്നത്. ആഗോളതലത്തിൽ കമ്മ്യൂണിസത്തിനു പ്രതിസന്ധി നേരിട്ടപ്പോഴും കഴിഞ്ഞ വർഷങ്ങളിൽ ഞങ്ങൾ കരുത്തരാവുകയാണു ചെയ്തത്.

ചോദ്യം: വർഗ്ഗീയതയെ ചെറുക്കുകയാണ് ലക്ഷ്യങ്ങളിലൊന്ന് എന്നു പറഞ്ഞല്ലോ. ഇതിനുള്ള പ്രായോഗിക പദ്ധതി എന്താണ്?

കൃഷ്ണദാസ്: നവോത്ഥാനത്തിനു പകരം പുനരുത്ഥാനമാണ് ഇന്നു നടക്കുന്നത്. വൃത്തികെട്ടത് എന്നു പറഞ്ഞു നമ്മൾ തള്ളിക്കളഞ്ഞതിനെ മാന്യവത്കരിച്ച് തിരിച്ചുകൊണ്ടുവരാനാണ് ശ്രമം. രാജ്യത്തെ മുന്നോട്ടു നയിക്കാൻ നവോത്ഥാനത്തിനേ കഴിയൂ. രാഷ്ട്രീയമായ അസന്തുലിതാവസ്ഥയാണ് പുനരുത്ഥാനവാദികൾ ചൂഷണം ചെയ്യുന്നത്.

എല്ലാ രംഗത്തും സമാന്തരമായ പ്രവർത്തനങ്ങളാണ് ഞങ്ങൾ ഉദ്ദേശിക്കുന്നത്. സാഹിത്യം, കല. സംസ്കാരം, സാക്ഷരത, ആരോഗ്യം, കായികരംഗം തുടങ്ങി എല്ലാ രംഗത്തും എല്ലാവരേയും മൊബിലൈസ് ചെയ്യിക്കുകയാണു വേണ്ടത്. തുടർന്ന് അവരെ നമ്മുടെ ലക്ഷ്യത്തിലേക്കു കൊണ്ടുവരിക.

ബീഹാർ, യു.പി, മദ്ധ്യപ്രദേശ്, രാജസ്ഥാൻ തുടങ്ങിയ സംസ്ഥാനങ്ങളിൽ പെർമനന്റ് ലിറ്ററസി പ്രോഗ്രാം നടപ്പാക്കും. ഓരോ ഡി.വൈ.എഫ്.ഐ യൂണിറ്റും ഓരോ സാക്ഷരതാകേന്ദ്രങ്ങളായി മാറും. അതുപോലെ പിന്നോക്കപ്രദേശങ്ങളിൽ ഹെൽത്ത് കെയർ യൂണിറ്റുകൾ. ഓരോ സംസ്ഥാനത്തും അതതു പ്രദേശത്തിനു യോജിച്ച പ്രവർത്തനരീതികൾ ആവിഷ്കരിക്കും. കേരളത്തിൽ ആശയപരമായ പ്രചാരണമാണ് ഉദ്ദേശിക്കുന്നത്. സമ്പത്തുല്പാദനരംഗത്തും സാമൂഹ്യരംഗത്തും നമ്മുടെ മേൽക്കൈ നഷ്ടപ്പെട്ടു. കേരളം പിറകോട്ടടിക്കുന്നു. വ്യക്തമായ ഒരുദാഹരണം പറയാം. 50 കൊല്ലംമുമ്പ് ഇ.എം.എസ്സും വി.ടി. ഭട്ടതിരിപ്പാടും എം.ആർ.ബിയും നമ്പൂതിരിസമുദായത്തിൽ പോരാട്ടം നടത്തി. പതിനാറുകാരിയെ പടുവൃദ്ധബ്രാഹ്മണനു വേളികഴിച്ചു നല്കുന്ന ചടങ്ങുകളിൽ കല്യാണപ്പന്തലുകൾ പിക്കറ്റുചെയ്യാൻപോലും അന്നു കഴിഞ്ഞു. ഇന്ന് അതിനു സമാനമായി നടക്കുന്ന മറ്റെന്തെങ്കിലും അനാചാരത്തിനെതിരേ പിക്കറ്റിംഗ് നടത്തുമെന്നു തീരുമാനമെടുക്കാൻപോലും നമുക്കു കഴിയില്ല. ആ പ്രത്യേക സമുദായം, നമുക്കെതിരേ തിരിഞ്ഞേക്കും, നമ്മുടെ വോട്ടുബാങ്ക് ചോരും എന്ന ചിന്താഗതിയാണ് ഇതിനു കാരണം.

25 കൊല്ലംമുമ്പ് അഴിമതിക്കെതിരേ ഉയർന്ന ശബ്ദത്തിന്റെ കരുത്ത് ഇപ്പോഴില്ല. ഇപ്പോൾ അഴിമതി സമൂഹത്തിൽ അംഗീകരിക്കപ്പെട്ടിരിക്കുന്നു. ഈ സാഹചര്യത്തിൽ കേരളത്തിൽ ആശയപരമായ പ്രചാരണത്തിനാണ് മുൻതൂക്കം കൊടുക്കുക.

ചോദ്യം: ഇന്ന് കമ്മ്യൂണിസ്റ്റുകാർക്കിടയിൽപ്പോലും ജാതീയതയും മതചിന്തയും വളർന്നുവരുമ്പോൾ ഡി.വൈ.എഫ്.ഐക്ക് എങ്ങനെയാണ് വർഗ്ഗീയതയെ ചെറുക്കാനാവുക?

കൃഷ്ണദാസ്: ആ നിരീക്ഷണം ശരിയല്ല. പണ്ടും ഇതുണ്ടായിരുന്നു. കമ്മ്യൂണിസ്റ്റുകാരെ അടിച്ചമർത്തുകയും കമ്മ്യൂണിസം നിരോധിക്കപ്പെടുകയും ചെയ്ത കാലത്ത് കമ്മ്യൂണിസ്റ്റുകാർക്ക് അഭയം നല്കിയവരിൽ ഈശ്വരവിശ്വാസികൾ ഉണ്ടായിരുന്നു. കമ്മ്യൂണിസ്റ്റുകാരിലും ഈശ്വരവിശ്വാസികളും മതചിന്താഗതിക്കാരും ഉണ്ടായിരുന്നു. എന്നാൽ ഒരു വ്യത്യാസമുണ്ട്. ഇപ്പോൾ അന്യന്റെ മതം തെറ്റ് എന്നു പറയാൻ തുടങ്ങിയിരിക്കുന്നു. മതവൈരം, സാമുദായിക വൈരം എന്നിവ വർദ്ധിച്ചിരിക്കുന്നു.

ചോദ്യം: എന്താണ് ഇതിനു പരിഹാരം?

കൃഷ്ണദാസ്: ഇതിന് ഒറ്റമൂലിയില്ല.

ചോദ്യം: കമ്മ്യൂണിസ്റ്റുകാർപോലും തങ്ങളുടെ ക്രെഡിബിലിറ്റിയിൽ വെള്ളം ചേർക്കുന്നതുകൊണ്ടല്ലേ യുവാക്കൾ ആകൃഷ്ടരാവാത്തത്?

കൃഷ്ണദാസ്: ക്രെഡിബിലിറ്റി കാത്തുസൂക്ഷിക്കാൻവേണ്ടിയല്ല, അതല്ലെങ്കിൽ ആളുകളെ വിശ്വസിപ്പിക്കാൻവേണ്ടിയല്ല ഞങ്ങൾ ഞങ്ങളുടെ പദ്ധതികൾ നടപ്പാക്കുന്നത്. ഇങ്ങനെ മാത്രമേ ഞങ്ങൾക്കു ചെയ്യാൻ കഴിയൂ.

റൂളിംഗ് ക്ലാസ്സിന്റെ താത്പര്യം സംരക്ഷിക്കുന്ന പാർട്ടിയാണ് കോൺഗ്രസ്സ് ഐ. അവർ തകരാൻ തുടങ്ങിയിരിക്കുന്നു. കോൺഗ്രസ്സിനെ തങ്ങളുടെ താത്പര്യം സംരക്ഷിക്കുന്ന സുരക്ഷിത പാർട്ടിയായി കരുതിയ റൂളിംഗ് ക്ലാസ്സ് ഇപ്പോൾ ബി.ജെ.പിയിലാണ് പ്രതീക്ഷയർപ്പിക്കുന്നത്.

പക്ഷേ, ബി.ജെ.പിക്ക് ഒരു സാദ്ധ്യതയുമില്ല. കോൺഗ്രസ്സ് തകരുമ്പോൾ സ്വാഭാവികമായും റൂളിംഗ് ക്ലാസ്സിനെതിരേ ഒരു മൂവ്മെന്റ് ഉണ്ടാവും. ഈ മൂവ്മെന്റിനെ പിളർത്താനാണ് സാമുദായികവും വർഗ്ഗീയവുമായ ചിന്താഗതികൾ വളർത്താൻ ചിലർ ശ്രമിക്കുന്നത്. പക്ഷേ, സാമുദായിക ചിന്താഗതികൾ കൊണ്ടോ ഭരണത്തിന്റെ മർദ്ദനോപകരണങ്ങൾ കൊണ്ടോ ഈ അപ്സർജിനെ തടയാനാവില്ല.

ചോദ്യം: യുവാക്കളുടെ മുന്നേറ്റത്തിന് മറ്റു യുവജനസംഘടനകളെക്കൂടി പങ്കാളികളാക്കരുതോ? സർവീസ് രംഗത്ത് ജീവനക്കാരുടെ സംഘടനകൾ കോൺഫെഡറേഷൻ ഉണ്ടാക്കുന്നതുപോലെ യുവജനസംഘടനകളുടെ ഒരു കോൺഫെഡറേഷൻ സാദ്ധ്യമല്ലേ?

കൃഷ്ണദാസ്: ജീവനക്കാരുടെ പ്രശ്നങ്ങൾ പോലെ ലളിതമല്ല യുവാക്കളുടെ പ്രശ്നം. കേന്ദ്ര പാരിറ്റി, ക്ഷാമബത്ത തുടങ്ങി നിശ്ചിതമായ ആവശ്യങ്ങളാണ് ജീവനക്കാരുടേത്. എന്നാൽ യുവാക്കളുടെ സംഘടനകളുടെ ഒരു കോൺഫെഡറേഷൻ എളുപ്പമാവില്ല. എങ്കിലും വർഗ്ഗീയത, പുതിയ സാമ്പത്തിക നയം, വിദ്യാഭ്യാസത്തിന്റെ കച്ചവടവത്കരണം തുടങ്ങി ഒരുപാടു പ്രശ്നങ്ങളിൽ യോജിച്ച പ്രക്ഷോഭത്തിനു സാദ്ധ്യതയുണ്ട്. ഞങ്ങൾ അത് ആലോചിക്കുകയും ചെയ്യുന്നു.

ചോദ്യം: വരുന്ന പൊതുതിരഞ്ഞെടുപ്പിൽ ഡി.വൈ.എഫ്.ഐയുടെ റോൾ എന്തായിരിക്കും?

കൃഷ്ണദാസ്: കോൺഗ്രസ്സും ബി.ജെ.പിയും അധികാരത്തിൽ വരാതിരിക്കാൻ എന്തൊക്കെ ചെയ്യാൻ കഴിയുമോ അതെല്ലാം ചെയ്യും. ഈ രണ്ടു പാർട്ടികളും തുല്യമാണ്. ബഹുദേശീയതകളുടെ സ്റ്റേറ്റാണ് ഇന്ത്യ. ഭാഷ, വേഷം, ഭക്ഷണം, ആചാരരീതികൾ തുടങ്ങി എല്ലാറ്റിലും വ്യത്യസ്തത പുലർത്തുന്നവരാണ് ഇന്ത്യാക്കാർ. എങ്കിലും നമ്മെ ഒന്നായി നിലനിർത്തുന്ന പാരസ്പര്യത്തിന്റെയും സാഹോദര്യത്തിന്റെയും പാരമ്പര്യം നമുക്കുണ്ട്. അതിന്റെ കടയ്ക്കലാണ് വർഗ്ഗീയവാദികൾ കത്തിവയ്ക്കുന്നത്.

ചോദ്യം: ഇതിനെ ചെറുക്കാൻ ഡി.വൈ.എഫ്.ഐയുടെ പദ്ധതിയെന്ത്?

കൃഷ്ണദാസ്: ജനുവരിയിൽ ഞങ്ങൾ പുതിയ കേന്ദ്ര കമ്മിറ്റി ചേരും. ഞങ്ങളുടെ പ്രഖ്യാപിതലക്ഷ്യമായ വർഗ്ഗീയതയ്ക്കും പുത്തൻ കോളനിവത്കരണത്തിനും എതിരെയുള്ള പ്രവർത്തനങ്ങൾ സംബന്ധിച്ച് ചില സമയബന്ധിത പരിപാടികൾ തയ്യാറാക്കും. ഓരോ സംസ്ഥാനത്തിനും യോജിച്ച രീതിയിൽ അതതു പ്രദേശത്ത് എന്തെല്ലാം ചെയ്യാനാവുമെന്ന് കേന്ദ്ര കമ്മിറ്റി പരിശോധിക്കും.

## ടി.എൻ. ശേഷൻ

# 'രിശ്വത്തേവ ജയതേ!"



(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

**ഇ**തിനെ സംബന്ധിച്ച്, ഞാൻ എന്റെ ശ്രദ്ധ നമ്മുടെ മാദ്ധ്യമങ്ങളുടെ നേർക്കു തിരിക്കുകയാണ്. ഏതായാലും അവർ എനിക്കെതിരേ എന്തെങ്കിലുമൊക്കെ എഴുതും. തലയ്ക്കു മുകളിൽ വെള്ളം ഒരിഞ്ചായാലെന്ത്, ആയിരം അടി ആയാലെന്ത്? ഫലം ഒന്നുതന്നെയല്ലേ? ഇന്ത്യയിലെ പത്രപ്രവർത്തകർ എന്തൊക്കെ ചെയ്തു? 'ഒരു വ്യക്തി ചെയ്തതു തെറ്റ്, മറ്റൊരു വ്യക്തി ചെയ്തതു ശരി എന്നു പറയുന്നതിൽ ഒതുങ്ങിനില്ക്കുകയാണ്. അവരുടെ സംഭാവന. ഞാൻ കൂടുതലായി ഒന്നും പറയുന്നില്ല. നിങ്ങൾ എനിക്ക് രാജ്യത്തെവിടെയെങ്കിലും ഒരു ചതുരം ഉണങ്ങിയ സ്ഥലം കാട്ടിത്തരൂ. ദ്രവിച്ച് നൂലുകൾ എഴുന്നുനില്ക്കുന്ന ഒരു തുണിയിലാണ് നിങ്ങൾ ചിത്രം വരയ്ക്കുന്നത്. അതിന്റെ മദ്ധ്യം കീറാൻ തുടങ്ങിയിരിക്കുന്നു. പഞ്ചാബിൽ അതു കീറിയിരിക്കുന്നു. കാശ്മീരിൽ അതു കീറിയിരിക്കുന്നു. ആസാമിനും നാഗാലാൻഡിനും ഇടയ്ക്ക് അതു കീറിയിരിക്കുന്നു. ബീഹാറിൽ അതു കീറിയിരിക്കുന്നു. നക്സൽ പ്രസ്ഥാനം വളർന്ന അതു കീറിയിരിക്കുന്നു. ബീഹാറിൽ അതു കീറിയിരിക്കുന്നു. നക്സൽ പ്രസ്ഥാനം വളർന്ന ഗഢ്ചിരോലി പ്രദേശങ്ങളിൽ അതു കീറിയിരിക്കുന്നു. ബാസ്തറിലും, റായിപ്പൂരിലും, ഹൈദരാബാദിലും, വിജയവാഡയിലും. തമിഴ്നാട്ടിലും, കേരളത്തിലും "RDX" എന്ന സ്ഫോടകവസ്തു ശേഖരിച്ചിട്ടുള്ള മഹാരാഷ്ട്രയിലെ പ്രദേശങ്ങളിലും അതു കീറിയിരിക്കുന്നു. ശാഖകളുടെ ഉന്നതസ്ഥാനങ്ങളിലിരുന്നുകൊണ്ട് ശിഖരഭാഗം മുറിക്കുന്ന ആളുകൾ. നാം ചിത്രം വരയ്ക്കുന്ന ഈ തുണി ആകെത്തന്നെ കീറിക്കൊണ്ടിരിക്കുന്നു. ശ്രദ്ധിക്കൂ! ഞാൻ ഇന്ത്യയുടെയും, ജനാധിപത്യത്തിന്റെയും തിരഞ്ഞെടുപ്പുകളുടെയും കാര്യം പറഞ്ഞതല്ല. ഞാൻ വിയർപ്പിനെയും, കഠിനാദ്ധ്വാനത്തെയും, കണ്ണുനീരിനെയും പരാമർശിച്ചു സംസാരിക്കുകയായിരുന്നു.

കഴിഞ്ഞൊരു ദിവസം ഒരാൾ എന്നോടു ചോദിച്ചു, "സാർ, താങ്കൾ നർമ്മദാ പദ്ധതിക്ക് അനുകൂലിയോ? പ്രതികൂലിയോ? ഞാൻ അനുകൂലിയുമല്ല, പ്രതികൂലിയുമല്ല. ധാന്യം കൂടുതലായി ഉല്പാദിപ്പിക്കുവാൻ നിങ്ങൾ എനിക്ക് ഒരുവഴി പറഞ്ഞുതരൂ. ഒരുദിവസം ഏകദേശം ഒരുകോടി വൃക്ഷങ്ങൾ മുറിക്കപ്പെടുന്നു. "റൊട്ടി ലഭ്യമല്ലെങ്കിൽ നിങ്ങൾ കേക്ക് ഭക്ഷിക്കൂ" എന്നു ഫ്രഞ്ചു രാജകുമാരി മേരി ആന്റിയോനെറ്റ് തന്റെ ദേശവാസികളോടു പറഞ്ഞതുപോലെ ഇവിടെയും ചില വ്യക്തികൾ പറയുന്നു. "അവർക്കു വാതകം വിതരണം ചെയ്യൂ. പാചകവാതകം മാത്രമല്ലാതെ മറ്റെന്തെല്ലാംതരം വാതകങ്ങൾ നമ്മുടെ പൊതുമേഖല രാജ്യത്തുടനീളം വിതരണം ചെയ്യുന്നു.

ധാന്യോല്പാദനം സ്വന്തം ഉപയോഗത്തിനു പോലും തികയാതിരുന്ന ഒരു അവസ്ഥയിൽനിന്നും, "അല്പം ബസുമതി അരി ഞങ്ങൾ കയറ്റി അയയ്ക്കട്ടെ?" എന്നു ചോദിക്കുവാനുള്ള സ്ഥിതിവിശേഷത്തിൽ നമ്മുടെ കൃഷിവകുപ്പ് എത്തിയിരിക്കുന്നു. നമുക്കു പരുത്തിയും കയറ്റി അയയ്ക്കണം. നല്ല നീളമുള്ള ദൃഢമായ പരുത്തി. ഒരു മൂന്നുമാസം അവർ ചിലപ്പോൾ കയറ്റുമതി അനുവദിക്കും. എന്റെ സുഹൃത്തുക്കൾ കയറ്റുമതി നടത്തിക്കഴിയുമ്പോൾ അവർ കയറ്റുമതി നിരോധനം ഏർപ്പെടുത്തും. അതൊരു പ്രത്യേക സ്ഥിതിവിശേഷമാണ്.

നമ്മുടെ രാജ്യം ആവശ്യത്തിന് പാൽ ഉല്പാദിപ്പിച്ചിരുന്നില്ല. ഇന്ന് കുറഞ്ഞപക്ഷം വ്യാവസായികാർത്ഥത്തിലെങ്കിലും നാം പാലിന്റെ അധികോല്പാദനത്തിന്റെ ദൂഷ്യഫലങ്ങൾ അനുഭവിച്ചുകൊണ്ടിരിക്കുന്നു. അല്പം പാല് ചൈനാക്കാരുടെ തലയിലേക്ക് ഇറക്കിവയ്ക്കുവാനുള്ള സാദ്ധ്യതകൾ ആരാഞ്ഞിട്ട് ഡോ. കുരിയൻ (അമുൽ) ഇപ്പോൾ മടങ്ങിയെത്തിയതേയുള്ളൂ. ചിലപ്പോൾ പുളിച്ചതാണെങ്കിൽപ്പോലും ഇന്ന് ഇന്ത്യയിലെ തെരുവീഥികളിൽക്കൂടി പാൽ ഒഴുകാറുണ്ട്. ഞാൻ പാലിനെപ്പറ്റി കൂടുതൽ പറയുന്നില്ല. കൊല്ലക്കുടിയിൽ സൂചി വില്ക്കേണ്ട കാര്യമില്ല. ബർമിംഗ്ഹാമിലെ വ്യാവസായികാവശ്യങ്ങൾക്കുവേണ്ടിയുള്ള ഒരുതരം പരുത്തിത്തുണി മാത്രമാണ് ഇന്ത്യ ഉല്പാദിപ്പിച്ചിരുന്നത്. ഇന്നു നാം ഇന്ത്യയിൽത്തന്നെ നിർമ്മിച്ച എല്ലാത്തരം വസ്ത്രങ്ങളും ധരിക്കുന്നുണ്ട്. നമ്മുടെ പൊലീസ് സേനാംഗങ്ങൾക്കുകൂടി നാം ടെറിലിൻ വസ്ത്രം നല്കിയിരിക്കുന്നു. എന്റെ അഭിപ്രായത്തിൽ ഇതൊരു നേട്ടംതന്നെയാണ്.

പിന്നും, സൂചിപോലും ഉണ്ടാക്കാതിരുന്ന രാജ്യം ഇന്നു വിമാനങ്ങളും, റോക്കറ്റുകളും, ഉപഗ്രഹങ്ങളുംവരെ ഉണ്ടാക്കുന്നുണ്ട്. നമുക്ക് ഇന്നു നമ്മുടേതായ കംപ്യൂട്ടറുകളും, ജൈവതന്ത്രവിദ്യകളും, ദൈവത്തിനു മാത്രമറിയാവുന്ന മറ്റെന്തെല്ലാമോ ഉണ്ട്.

ബാഹ്യമായ തലത്തിൽ നമ്മുടെ നേട്ടങ്ങളുടെ കഥ എത്രവേണമെങ്കിലും ഒരാൾക്കു പറയുവാനുണ്ട്. എന്നാൽ ആന്തരികതലത്തിൽ അത്യന്തം ഭീകരമായ ഒരു ചിത്രമാണുള്ളത്. കാരണം, നമ്മുടെ രാജ്യത്തിന്റെ നിയന്ത്രണ കേന്ദ്രം അതിന്റെ ഭരണസ്ഥാപനങ്ങളിലാണ്. നമ്മുടെ ഭരണസ്ഥാപനങ്ങളുടെ കഥ ഒരു ഹാസ്യകഥയല്ല. സത്യത്തെയും, നീതിയെയും സമത്വത്തെയും സംബന്ധിച്ച ഒരു ദുരന്തകഥയാണ്.

ഒന്നുകൂടി ഞാൻ നമ്മുടെ അദ്ഭുതകരമായ നേട്ടങ്ങളുടെ വാചാലതയിലേക്കു മടങ്ങിവരുവാൻ ആഗ്രഹിക്കുന്നു. സ്വാതന്ത്ര്യം നേടിയ അവസരത്തിൽ ശരാശരി ജീവിതദൈർഘ്യം 36 ആയിരുന്നു. ഇന്നു പുരുഷന്മാരുടേത് 57-ഉം സ്ത്രീകളുടേത് 58-ഉം ആണ്. സ്ത്രീകളിൽ കാണുന്ന ആ ആന്തരികബലത്തെ, 'ശക്തി' എന്ന പദംകൊണ്ടു മാത്രമേ വർണ്ണിക്കുവാൻ സാദ്ധ്യമാകൂ. നമ്മുടെ ദേശീയ നിവാരണ പദ്ധതികളിലെല്ലാംതന്നെ നാം 'ദേശീയം' എന്ന പദവും മറ്റെന്തു വേണമെങ്കിലുമോ കൂട്ടിച്ചേർക്കുന്നു. മലേറിയ, ഫലേറിയ, സലേറിയ എന്നിങ്ങനെ എല്ലാം നിവാരണമാണ്. വിപത്തുകളെ നേരിടാൻ നമുക്ക് 'തകർപ്പൻ' പരിപാടികളാണ്. എല്ലാം തകർക്കുന്നതാണ്. അതുകൊണ്ടാണ് നമ്മുടെ പരിപാടികളെ തകർന്ന പരിപാടികൾ എന്നു വിളിക്കുന്നത്. ഈ പരിപാടികൾക്കെല്ലാം അവസാനം ഹരിയാനയിൽ ജീവിതനിലവാരം എന്തായി? സ്ത്രീകളുടെ സാക്ഷരത കഴിഞ്ഞവർഷത്തെ കണക്കനുസരിച്ച് അഞ്ചോ പത്തോ ശതമാനമാണ്. ബീഹാറിൽ 10-നു താഴെയാണ്. ശരിയാണ്, കേരളത്തിൽ സ്ത്രീകളുടെ സാക്ഷരതാനിരക്ക് എഴുപതോ, എൺപതോ ശതമാനമാണ്. അതിന്റെ മിടുക്ക് നിങ്ങളുടേതോ എന്റേതോ അല്ല. മനുഷ്യഹൃദയങ്ങളിലേക്കുള്ള ഏറ്റവും നല്ല വഴി ഉദരത്തിലും, ശുശ്രൂഷയിലും സന്താനങ്ങളിലുംകൂടിയാണ് പോകുന്നതെന്ന് ക്രിസ്തുദേവന്റെയും ക്രിസ്ത്യാനികളുടെയും സഭക്കാർ മനസ്സിലാക്കി. അവർ കുട്ടികളെ സംരക്ഷിച്ചു. അവരുടെ ആരോഗ്യം സംരക്ഷിച്ചു. ഇന്ന് ഡൽഹിയിലെ വ്യത്യസ്ത. "ഭവൻ"കളിൽ ഇരിക്കുന്ന മഹാന്മാർ കൊയ്യുന്നത് ഏകദേശം 75 വർഷങ്ങൾക്കുമുമ്പ് പാതിരിമാർ നടത്തിയ പ്രയത്നഫലമാണ്. ഈ അഭിപ്രായങ്ങൾ ഞാൻ പറയുന്നതിൽ ചിലർ ക്ഷുഭിതരായേക്കാം. കാരണം ഞാനും ഒരുകാലത്ത് ആസൂത്രണ വിഭാഗത്തിന്റെ ഭാഗമായിരുന്നു.



ഇന്ന് നമ്മുടെ രാജ്യത്തെ ജീവിതത്തിന്റെ സ്ഥിതി എന്ത്? ഒരു വ്യക്തിയുടെ അത്യന്തം അടിസ്ഥാനപരമായ ആവശ്യങ്ങൾ ഭക്ഷണം, വസ്ത്രം, ഭവനം ഇവ മൂന്നുമാണെന്നു ഞാൻ പറഞ്ഞാൽ നിങ്ങൾ യോജിക്കുമെന്നു കരുതട്ടെ? എന്നാൽ നമ്മുടെ ആളുകളിൽ നല്ലൊരു പങ്ക് ഇന്നും മാടങ്ങളിലും കുടിലുകളിലുമാണു താമസിക്കുന്നത്.

ഒരു പട്ടണത്തിന്റെ സവിശേഷതകൾ എന്തൊക്കെയാണ്? അവിടെ പാർപ്പിടം, വൈദ്യുതി, പാത, കുടിവെള്ളം, ഓവുചാൽ ഇവയൊക്കെ ഉണ്ടായിരിക്കണം. കൂടാതെ അവിടെ പ്രാദേശിക ആവശ്യത്തിനുവേണ്ട യാത്രാസൗകര്യങ്ങളും മറ്റു സാമൂഹിക ആവശ്യങ്ങൾക്കു വേണ്ട സൗകര്യങ്ങളും ഉണ്ടായിരിക്കണം.

> **ഇ**വിടെ അഴിമതിയുടെ അടിസ്ഥാന കാരണം തിരഞ്ഞെടുപ്പുകളാണ്. അതിന്റെ അടിത്തറ കെട്ടിപ്പടുക്കുന്നത് പണത്തിലും, അഴിമതിയിലും, കുറ്റകൃത്യങ്ങളിലുമാണ്. പലരും എന്നോടു ചോദിക്കുന്നു. "സാർ, ഇന്ത്യയിലെ തിരഞ്ഞെടുപ്പുകൾക്ക് എന്താണു കുറവ്? നിങ്ങൾ അവയെപ്പറ്റി പറയൂ?"

ഇപ്രകാരം ഒരു പരിശോധന നേരിടാൻ ഇന്ത്യയിലെ ഏതു നഗരത്തിനു കഴിയും? സങ്കല്പിച്ചു നോക്കൂ! ഡൽഹിയിൽ ഇന്ത്യയുടെ തലസ്ഥാനനഗരത്തിൽ പലയിടത്തും ഏറിയ സമയവും വൈദ്യുതി ലഭ്യമല്ല. ജലം ലഭ്യമല്ല. ഭവനങ്ങളുടെ കാര്യവും അപ്രകാരംതന്നെ. കഴിഞ്ഞദിവസം ഒരാൾ എന്നോടു പറയുകയുണ്ടായി. മഹാരാഷ്ട്രയിൽ ചേരിവാസികൾക്കുവേണ്ടി ഭവനങ്ങൾ നിർമ്മിച്ചുവെന്ന്. എന്നാൽ ചേരിനിവാരണത്തിനായി നിർമ്മിച്ച വീടുകളിൽ ഇപ്പോൾ എക്സിക്യൂട്ടീവ് എഞ്ചിനീയർമാരാണ് താമസിക്കുന്നത്. ആ വീടുകൾതന്നെ കെട്ടിയത് ബോംബെയ്ക്കു ദാനമായി കിട്ടിയ നൂറുകോടി രൂപ ഉപയോഗിച്ചാണ്. എനിക്ക് ഏറ്റവും ഇഷ്ടപ്പെട്ട ഒരു ഫലിതം ഞാൻ നിങ്ങളോടു പറയാം. ഇന്ത്യയിൽ ഒരു പട്ടണത്തിലും ശക്തിപ്രസരണത്തിനു കുറവു വരുത്താറില്ല. "നോ പവർ ഷെഡ്ഡിംഗ്." കാരണം ശക്തി കുറയാതെ എല്ലാവരും പ്രത്യേകം ശ്രദ്ധിക്കുന്നു. ഇവിടെ ഭാരക്കുറവേ വരുത്താറുള്ളൂ. "ലോഡ് ഷെഡ്ഡിംഗ് മാത്രം." ആരും ശക്തി കുറയ്ക്കാറില്ല. ശക്തിയുടെ ഒരു ലക്ഷണംതന്നെ അതാണ്. തിരഞ്ഞെടുപ്പിൽക്കൂടിയോ നിയമനത്തിൽക്കൂടിയോ ആർക്കെങ്കിലും എന്തെങ്കിലും അധികാരം ഒരിക്കൽ ലഭിച്ചാൽ പിന്നെ ഒരിക്കലും അതു വിട്ടുകൊടുക്കാൻ തയ്യാറാകുകയില്ല. ഇന്ത്യയിലെ താപോർജ്ജ ശാസ്ത്രത്തിന്റെ ഒരു അടിസ്ഥാന നിയമംതന്നെ അതാണ്. "അധികാരം കുറയ്ക്കാതിരിക്കുക. എന്നാൽ ഭാരം കുറയ്ക്കുക." ഈ രാജ്യത്തിലെ ജീവിത നിലവാരം വെറുക്കപ്പെടേണ്ട നിലയിലേക്കുവരെ താണിരിക്കുന്നു എന്നു സൂചിപ്പിക്കുക മാത്രമാണ് ഞാൻ ചെയ്യുന്നത്. 'ഡങ്കൽ നിർദ്ദേശങ്ങൾ നമ്മോട് എന്തു ചെയ്തു? പാനീയങ്ങളുടെ കാര്യത്തിൽ ഡങ്കൽ നിർദ്ദേശങ്ങൾ എന്ത്? പാലിന്റെ കാര്യത്തിൽ എന്ത്? വിത്തിനങ്ങൾക്കുള്ള പ്രത്യേക ഉടമസ്ഥാവകാശം ഈ രാജ്യത്തു സ്ഥാപിച്ചുകൊടുക്കുവാൻ നിങ്ങൾ തുനിയുമോ? വിത്തിനങ്ങൾ പ്രത്യേക ഉടമസ്ഥാവകാശത്തിൻ കീഴിൽ വന്നാലുള്ള ദുഃസ്ഥിതി എന്തായിരിക്കും? ഞാൻ കക്ഷി ചേരുന്നില്ല. എന്നെ സംബന്ധിച്ച് ഡങ്കൽ ഒരു പ്രശ്നമല്ല.

ഏതാണ്ട് 25 വർഷങ്ങൾക്കുമുമ്പ് കേരളത്തിൽ ഒരു തിരഞ്ഞെടുപ്പുകാലത്ത് എയർ ഇന്ത്യയുടെ ഒരു പരസ്യത്തിൽ ഇപ്രകാരം എഴുതിക്കണ്ടു. "കേരളാ ഇലക്ഷൻസ് ഈസ് നൺ ഓഫ് മൈ ബിസിനസ്സ്. (നൺ, nun/none എന്ന ദ്വയാർത്ഥം ശ്രദ്ധിക്കുക.) അന്ന് കേരളത്തിൽനിന്നു കന്യാസ്ത്രീകളെ കൂട്ടത്തോടെ കയറ്റി അയയ്ക്കുന്നുണ്ടായിരുന്നു. ഈ രാജ്യത്തെ ജീവിതം വളരെ കഠോരമായ നിലയിലെത്തിയിരിക്കുന്നു എന്നു നിങ്ങളോടു പറയാൻ ഞാൻ ആഗ്രഹിക്കുന്നു. പക്ഷേ, അതു മാത്രമല്ല എന്നെ അലട്ടുന്ന പ്രശ്നം. എന്റെ പ്രശ്നം മറ്റൊന്നാണ്. നമ്മുടെ രാജ്യത്തെ ഓരോ സ്ഥാപനങ്ങളെയും അവയുടെ കേന്ദ്രങ്ങളെയും അഴിമതി ക്രമേണ കരണ്ടുതിന്നുകൊണ്ടിരിക്കുകയാണ്. ഞാൻ മുൻപു പറഞ്ഞിട്ടുള്ളതുപോലെ എന്റെ ഗുജറാത്തി സുഹൃത്തുക്കളോട് ഒരിക്കൽക്കൂടി പറയുകയാണ്. നിങ്ങളുടെ നന്മയ്ക്കുവേണ്ടി നിങ്ങൾ ഓരോരുത്തരും മൂന്നു സിംഹങ്ങൾക്കു താഴെ എഴുതിയിട്ടുള്ള 'സത്യമേവ ജയതേ" എന്ന വാക്യം തൂത്ത് "രിഷ്വത്തേവ ജയതേ" എന്നു മാറ്റി എഴുതുക. കൂടുതൽ അനുയോജ്യമായത് മറ്റെന്താണ്?

ഈ രാജ്യത്ത് അഴിമതിയിൽ മുങ്ങാത്ത ഏതെങ്കിലും മേഖലയുണ്ടങ്കിൽ നിങ്ങൾ കാട്ടിത്തരിക. നിങ്ങൾ ചോദിച്ചേക്കാം, "ഇതിൽ നിങ്ങൾക്കെന്തു കാര്യം? സാർ, നിങ്ങൾ തിരഞ്ഞെടുപ്പുകളെപ്പറ്റി എന്തുകൊണ്ടു സംസാരിക്കുന്നില്ല?" "ശരി, എനിക്കു കാര്യമുണ്ട്." ഇവിടെ അഴിമതിയുടെ അടിസ്ഥാന കാരണം തിരഞ്ഞെടുപ്പുകളാണ്. അതിന്റെ അടിത്തറ കെട്ടിപ്പടുക്കുന്നത് പണത്തിലും, അഴിമതിയിലും, കുറ്റകൃത്യങ്ങളിലുമാണ്. പലരും എന്നോടു ചോദിക്കുന്നു. "സാർ, ഇന്ത്യയിലെ തിരഞ്ഞെടുപ്പുകൾക്ക് എന്താണു കുറവ്? നിങ്ങൾ അവയെപ്പറ്റി പറയൂ?" സാധാരണ ഞാൻ പറയുന്ന മറുപടി ഇതാണ്. ഇന്ത്യയിലെ തിരഞ്ഞെടുപ്പുകളിൽ എന്താണു ശരി? ഇവിടെ യജുർവേദവും, സാമവേദവും അഥർവവേദവും അനുഷ്ഠിക്കുന്ന ആളുകളുണ്ട്. എന്നാൽ പ്രധാനമായി എല്ലാ തിരഞ്ഞെടുപ്പുകളിലും "ഋഗ്വേദമല്ല" "റിഗ്"വേദമാണ് അനുഷ്ഠിക്കുന്നത്. കാരണം കൃത്രിമത്വത്തിലും ബൂത്ത് പിടിക്കലിലുംകൂടിയാണ് നമ്മുടെ തിരഞ്ഞെടുപ്പുകൾ സാധാരണ നടക്കുന്നത്. അതിനെയാണ് 'റിഗ്ഗിഗ്' എന്നു പറയാറുള്ളത്. ഇതിന്റെ പ്രധാന കാരണം നമ്മുടെ ഇപ്പോഴത്തെ പൊതുസേവകർ മൊത്തത്തിൽ വിധേയത്വമുള്ള ഒരു കൂട്ടരായതുകൊണ്ടാണ്. ഞാൻ നമ്മുടെ ഐ.എ.എസ്സുകാരുടെ കാര്യം മാത്രമാണ് പറയുന്നത് എന്നു ധരിക്കരുത്. ഡെൽഹിയിൽ അത്യുന്നതപീഠത്തിലെ ഉന്നതൻ മുതൽ ഏറ്റവും ചെറിയ ഗ്രാമത്തിലെ ഏറ്റവും ചെറിയ വ്യക്തിവരെ ഇതിൽപ്പെടും. അവരെല്ലാംതന്നെ തീരുമാനിച്ചിരിക്കുന്നത് ഒഴുക്കിനെതിരേ നീന്താതിരിക്കുന്നതാണ് നല്ലത് എന്നാണ്. ഒഴുക്കിനു സമാന്തരമായി നീന്തിയാൽ വഴിയിൽ കിട്ടുന്നതെല്ലാം നിങ്ങൾക്കെടുക്കാം. നിങ്ങളുടെ അഭിപ്രായത്തിൽ ആരാണ് ഇതിനെല്ലാം ഉത്തരവാദി? നമ്മുടെ പൊതുസേവകരിലും അവരുടെ നിഷ്പക്ഷത എന്ന കേന്ദ്ര അച്ചാണിയിലുമാണ് നമ്മുടെ തിരഞ്ഞെടുപ്പു സംവിധാനം മൊത്തത്തിൽ നിലനില്ക്കുന്നത്.

ത്രിപുരയിൽ ഒരു പൊലീസ് ഐ.ജിയും, ഡെപ്യൂട്ടി ഐ.ജിയും, കളക്ടറും, ഒരു പാർട്ടിയിലെ മന്ത്രിയും, പാർട്ടി അനുഭാവികളും കൂടിയിരുന്ന് വോട്ടുപിടിച്ചെടുക്കാനുള്ള വഴികളെപ്പറ്റി ചർച്ച ചെയ്യുന്നതു ഞാൻ കണ്ടെത്തി. പക്ഷേ, എനിക്കൊന്നും ചെയ്യാൻ കഴിഞ്ഞില്ല. കാരണം സർക്കാർ പറയുന്നു "നിങ്ങൾക്കതിനുള്ള അധികാരം ഇല്ല" എന്ന്. നവംബറിൽ ഉത്തർപ്രദേശിൽ തിരഞ്ഞെടുപ്പ് സമാധാനപരമായി നടന്നതെങ്ങനെ? എന്റെ വിശ്വാസം, തിരഞ്ഞെടുപ്പുയന്ത്രത്തിന്റെ ശരിയായ പ്രവർത്തനം അതു നേടിയെടുത്തു എന്നാണ്. ഏകദേശം 60,000 പേരെ ഉത്തർപ്രദേശിലേക്കു നിയോഗിച്ചു. അതിന്റെ ഫലം കിട്ടുകയും ചെയ്തു. അവിടെ വോട്ടിംഗ് ശതമാനം ഗണ്യമായി ഉയർന്നു. നൂറുകണക്കിനു പാവപ്പെട്ടവർ എന്നോടു പറഞ്ഞു. "ജീവിതത്തിൽ ആദ്യമായാണ് ഞങ്ങൾക്ക് വോട്ടു രേഖപ്പെടുത്തുവാൻ സാധിച്ചത്." എന്തുകൊണ്ട് എല്ലാം ശാന്തവും നിശ്ശബ്ദവും ആയിരുന്നു? കാരണം തിരഞ്ഞെടുപ്പുയന്ത്രം സുസജ്ജമായിരുന്നു. ബൈബിളിൽ പറയുന്നുണ്ട്, "ദൈവത്തിലുള്ള ഭയത്തിലാണ് ബുദ്ധിയുടെ തുടക്കം."

(തുടരും)

(ഇംപ്രിന്റ് ബുക്സ് പ്രസിദ്ധപ്പെടുത്തുന്ന ടി.എൻ. ശേഷന്റെ 'ഭാരം നിറഞ്ഞ ഹൃദയം) എന്ന പുസ്തകത്തിൽനിന്ന് ഒരു ഭാഗം)



ജോർജ്ജ് ജോസഫ്, പറവൂർ

# സാമ്പത്തികനയങ്ങളിൽ ഒരു തിരുത്തൽവാദം

മനുഷ്യന്റെ യുക്തിസഹ ചിന്തകളെ പാടേ വിഗണിച്ച്, കേവലമായ സിദ്ധാന്തവൽക്കരണത്തിലൂടെയും മാക്രോ ഇക്കണോമിക് മോഡലുകളിലൂടെയും സമ്പദ് വ്യവസ്ഥയിലെ സമസ്യകൾക്ക് ഉത്തരം കണ്ടെത്താമെന്ന ചിന്താസരണികളെ വെല്ലുവിളിക്കുന്നവരുടെ കൂട്ടത്തിലാണ് റോബർട്ട് ലൂക്കാസ് ജൂനിയറുടെ സ്ഥാനം. ഈ ചിന്താധാരകളിലൂടെയുള്ള അദ്ദേഹത്തിന്റെ കണ്ടെത്തലുകൾക്കും നിഗമനങ്ങൾക്കും പുതിയ ആഗോള സാമ്പത്തിക പരിതഃസ്ഥിതിയിൽ ഗണനീയമായ സ്ഥാനമുണ്ട്. അതിനൊത്ത അംഗീകാരമായാണ് 1995-ലെ സാമ്പത്തിക ശാസ്ത്രത്തിനുള്ള നൊബേൽ പുരസ്കാരം അദ്ദേഹത്തെ തേടിയെത്തിയിരിക്കുന്നത്.

കേന്ദ്രീകൃതമായ ശൈലിയിൽ. നയപരമായ നിശ്ചയങ്ങളിലൂടെ മാത്രം സാമ്പത്തിക ചംക്രമണത്തെ നിയന്ത്രിക്കാമെന്ന ധാരണകളെ ലൂക്കാസ് പാടേ തിരുത്തുകയാണ്. സാമ്പത്തിക നയപരിപാടികൾ പ്രായോഗികതയുടെ വിവിധ ഘട്ടങ്ങൾ കടന്ന് മൈക്രോതലത്തിൽ എത്തുമ്പോൾ അസംബന്ധവും അബദ്ധജടിലവുമായി മാറുന്നുവെന്ന് അദ്ദേഹം പറയുന്നു. വിവിധ മൈക്രോ യൂണിറ്റുകൾ ചേർന്ന് സമ്പദ്ഘടനയിലെ മാക്രോതലമാവുമ്പോൾ പോളിസികളുടെ ആത്യന്തിക ഫലം നിർവീര്യമാവുകയാണു ചെയ്യുന്നത്. ഗവൺമെന്റിന്റെ നയങ്ങളുടെ ഫലം ജനങ്ങൾ മുൻകൂർ കാണുകയും തദനുസൃതമായി അവർ സാമ്പത്തിക പ്രവർത്തനശൈലികളിൽ ആവശ്യമായ ക്രമീകരണങ്ങൾ വരുത്തുകയും ചെയ്യുന്നു. ഇത്തരം യുക്തിസഹവും വ്യക്തിനിഷ്ഠവും നേട്ടത്തിലധിഷ്ഠിതവുമായ വ്യക്തിയുടെ ശ്രമങ്ങൾ സർക്കാർ നയങ്ങളുടെ ഉദ്ദേശിച്ച ഫലം ഇല്ലാതാക്കുന്നു. മോണിട്ടറി, ഫിസ്കൽ നയങ്ങൾ സമ്പദ്വ്യവസ്ഥയുടെ നിയന്ത്രണത്തിൽ, ഈ കാലഘട്ടത്തിൽ കാര്യമായി ഏശാതെ പോകുന്നതിന്റെ കാരണവും ഇതുതന്നെ. നിലവിലുള്ള മാക്രോ ഇക്കണോമിക് മോഡലുകളെല്ലാംതന്നെ ജനങ്ങളുടെ മുൻകൂട്ടിക്കാണുവാനുള്ള കഴിവിനേയും പരിസ്ഥിതികൾക്കനുസരിച്ച് അഡ്ജസ്റ്റ് ചെയ്യാനുള്ള വാസനയേയും തള്ളിക്കളയുന്നതാണ്. ഇന്ത്യൻ സാഹചര്യത്തിൽ നിന്നും ചില ഉദാഹരണങ്ങൾ പരിശോധിക്കാം.

പലിശനിരക്കുകളിലെ ക്രമീകരണങ്ങൾകൊണ്ട് ചംക്രമണത്തിലുള്ള പണത്തിന്റെ തോതു നിയന്ത്രിക്കാമെന്ന് ഒരു സിദ്ധാന്തമുണ്ട്. അതിന്റെ അടിസ്ഥാനത്തിലാണ് റിസർവ് ബാങ്ക് ആണ്ടിൽ രണ്ടുവട്ടം ക്രെഡിറ്റ് പോളിസി പ്രഖ്യാപിക്കുന്നത്. എന്നാൽ ഇന്നത്തെ ചുറ്റുപാടിൽ ബാങ്കുകൾ അരശതമാനമോ, ഒരു ശതമാനമോ പലിശ വർദ്ധിപ്പിച്ചാൽ നിക്ഷേപം ഒഴുകിയെത്തുന്നമെന്ന ധാരണ യുക്തിസഹമേയല്ല. ഫിക്സഡ് ഡെപ്പോസിറ്റിനു പരമാവധി ലഭിക്കുന്ന പലിശയേക്കാൾ കൂടിയ നേട്ടം കൈവരിക്കുവാനുള്ള നിരവധി മാർഗ്ഗങ്ങൾ ജനങ്ങളുടെ മുൻപിലുണ്ട്. ക്രെഡിറ്റ് പോളിസിയുടെ 'ഇഫക്ട്' ഇവിടെ ഫലത്തിൽ ഇല്ലാതാകുന്നു. നയപരമായ ഇത്തരം ദൗർബല്യത്തിന്റെ ഉത്തമോദാഹരണമാണ് മെക്സിക്കോ. പണപ്പെരുപ്പംകൊണ്ടു പൊറുതിമുട്ടുന്ന മെക്സിക്കോയിൽ നിക്ഷേപപലിശനിരക്ക് 50 ശതമാനമാണ്! പണപ്പെരുപ്പം നിയന്ത്രിക്കുക എന്ന ലക്ഷ്യത്തോടെയാണ് ഇത്രയും വലിയ പലിശ ഏർപ്പെടുത്തിയിട്ടുള്ളത്. എന്നാൽ മൈക്രോതലത്തിൽ അതിന്റെ ഫലപ്രാപ്തി ശുഷ്കമായിരുന്നു. പണപ്പെരുപ്പം ഇന്നു ഭീതിദമായ സ്ഥിതിയിലാണ് ആ രാജ്യത്ത്. അതുകൊണ്ട് മോണിട്ടറി, ഫിസ്കൽ നയങ്ങളിലെ പൊളിച്ചെഴുത്തുകൾ വഴി സമ്പദ്വ്യവസ്ഥയെ നിയന്ത്രിക്കാനാവില്ലെന്ന് ലൂക്കാസ് വാദിക്കുന്നു.

മാക്രോ മോഡലുകളുടെ വക്താക്കൾ സമ്പദ്വ്യവസ്ഥയിലെ ഇതര ഘടകങ്ങൾ മാറാതെ നില്ക്കുന്നുവെന്നു കരുതുന്നതാണ് ദൗർബല്യമാക്കുന്നത്. നികുതി ഘടനയിലെ വ്യതിയാനങ്ങളും ഇതു സുവ്യക്തമാക്കുന്നു. തുറന്ന സാമ്പത്തികനയത്തിന്റെ ഫലമായി സ്വദേശിയും വിദേശിയുമായ കൺസ്യൂമർ സാധനങ്ങൾ ഇന്ത്യൻ വിപണിയിലേക്കൊഴുകിയെത്തുകയാണിന്ന്. ആധുനിക ജീവിതോപാധികൾ കൈയെത്തിപ്പിടിക്കുന്നതിന്, കുടുംബത്തിന്റെ കാര്യത്തിൽ മാത്രം താത്പര്യമുള്ള, സാമ്പത്തികശാസ്ത്രത്തിന്റെ ഭാഷയിൽ പറഞ്ഞാൽ തികച്ചും 'റാഷനലായ' ഉപഭോക്താവ് പരക്കം പായുന്നു. ഇതിനെ നിയന്ത്രിക്കാൻ ഇത്തരം സാധനങ്ങളുടെ നികുതിനിരക്ക് സർക്കാർ ഉയർത്തുന്നുവെന്നു കരുതുക. ഉപഭോഗം അതുവഴി കുറയുമെന്നാണ് നിലവിലുള്ള വിദഗ്ദ്ധ മതം. എന്നാൽ അതു മൈക്രോ ലെവലിലേക്കെത്തുമ്പോൾ നികുതിയടക്കമുള്ള വിലയ്ക്കായാലും സാധനം വാങ്ങാൻ പണം കണ്ടെത്താൻതന്നെയായിരിക്കും മനുഷ്യവാസന. ഉല്പാദകർ മത്സരിച്ചു പ്രഖ്യാപിക്കുന്ന ഇളവുകൾകൂടിയാകുമ്പോൾ നികുതിവർദ്ധനയുടെ ഫലം പൂജ്യമാകുന്നു. അതുകൊണ്ടുകൂടിയാണ് 'മൻമോഹനോമിക്സ്' കുടത്തിനകത്തെ ഭൂതത്തെ തുറന്നുവിട്ടതുപോലെയാകുന്നത്. ഇനിയങ്ങോട്ട് ഒരുതരത്തിലുള്ള നയസമീപനം വഴിയും മൻമോഹൻസിംഗിന് ഇന്ത്യൻ സമ്പദ്വ്യവസ്ഥയെ നിയന്ത്രിക്കാനാവില്ല എന്ന വസ്തുത പൗരന്മാരെങ്കിലും തിരിച്ചറിയേണ്ടിയിരിക്കുന്നു. ഇന്നത്തെ രീതിയിലുള്ള സാമ്പത്തിക ഉദാരവൽക്കരണം പിന്നോക്കരാജ്യങ്ങളുടെ വികസനത്തിന് ഒരു പരിഹാരമല്ലെന്നും റോബർട്ട് ലൂക്കാസ് ജൂനിയർ തറപ്പിച്ചു വാദിക്കുന്നതും അതുകൊണ്ടാണ്. 'മെച്വേഡ്' ആയ ഒരു സമ്പദ്ഘടനയിൽ പരീക്ഷിക്കാവുന്ന തന്ത്രങ്ങൾ മാത്രമാണവ. ഉദാരവൽക്കരണം വഴിയുള്ള സാദ്ധ്യതകൾ പ്രയോജനപ്പെടുത്തുന്നതിലുപരിയായി അതിന്റെ സുഷിരങ്ങളിലൂടെ അമിത നേട്ടമുണ്ടാക്കലാണ് ഇന്നത്തെ യുക്തിസഹമായ ചിന്ത. റാഷനൽ സിദ്ധാന്തങ്ങളെ ഒട്ടും കണക്കിലെടുക്കാതെയുള്ളതുമാണ് ഉദാരവൽക്കരണ പരിപാടികൾ.

രാഷ്ട്രീയ നേതൃത്വത്തിന് സാമ്പത്തിക സ്ഥിതിഗതികളെ മാനേജ് ചെയ്യുന്നതിൽ ഗവൺമെന്റിനു കാര്യമായി സ്വാധീനിക്കാനാവുമെന്ന തെറ്റായ വിശ്വാസമുള്ളത് സമ്പദ്വ്യവസ്ഥയ്ക്കു ദോഷകരമാണെന്ന് ലൂക്കാസ് വാദിക്കുന്നു. അടിസ്ഥാന സാമ്പത്തിക ഘടകങ്ങളും ജനങ്ങളുടെ ചിന്താഗതിയുമാണ് വലിയൊരു പരിധിവരെ സാമ്പത്തികാടിത്തറയെ മാറ്റിമറിക്കുന്നത്. സർക്കാർ മേനി നടിച്ചു പ്രഖ്യാപിക്കുന്ന നയങ്ങൾ വെറും പുറംമോടി മാത്രമാണെന്ന് അദ്ദേഹം പറയുന്നു. മാത്രവുമല്ല, ഗവൺമെന്റിന്റെ നയങ്ങളിൽ സാമ്പത്തിക സ്വാധീനത്തെക്കാൾ രാഷ്ട്രീയ സ്വാധീനം മുൻ നില്ക്കുകയും ചെയ്യുന്നു.

ജനങ്ങളുടെ കൈയിൽ ആവശ്യത്തിനു പണമുണ്ടാവുക എന്നതു സാമ്പത്തിക വളർച്ചയ്ക്കു സഹായകമാണെന്ന ചിന്താഗതി മുപ്പതുകളിൽ തെളിഞ്ഞുവന്ന ഒരു വികസന തന്ത്രമാണ്. പണമുള്ളപ്പോൾ ഉല്പന്നങ്ങളുടെ ചോദനം വർദ്ധിക്കുമെന്നും അതു വീണ്ടും ഉല്പാദനത്തെ ത്വരിതമാക്കുമെന്നും കൂടുതൽ തൊഴിലവസരങ്ങൾ സൃഷ്ടിക്കുമെന്നുമാണ് ഈ വാദത്തിനടിസ്ഥാനം. അതായത്, ചെറിയ തോതിലുള്ള പണപ്പെരുപ്പം വികസനപ്രക്രിയയെ സഹായിക്കുന്നുവെന്നർത്ഥം. ജോൺ മെയ്നാർഡ് യെയിൽസും നിയോ-ക്ളാസ്സിക്കൽ സാമ്പത്തിക ശാസ്ത്രജ്ഞരും ഈ ചിന്താഗതിയെ ശക്തമായി പിന്താങ്ങിയിരുന്നു.





ആനന്ദ്

# ക്രിസ്തുനാടകവും കമ്മ്യൂണിസ്റ്റ് നാടകവും ചില സാഹിത്യ ചിന്തകൾ



ഓരോ എഴുത്തുകാരനും അവന്റെ മുൻഗാമികളെ സൃഷ്ടിക്കുന്നു എന്നത് ബോർഹസ്സിന്റെ പ്രസിദ്ധമായ ഒരു വാക്യമാണ്. നോവൽ സാഹിത്യത്തിൽ ഒറ്റയാനെന്ന് താൻ കരുതിയിരുന്ന കാഫ്കയ്ക്കുപോലും വിവിധ കാലങ്ങളിലെ വിവിധ സാഹിത്യങ്ങളിൽ മുൻഗാമികളെ കണ്ടെത്തുവാൻ തനിക്ക് കഴിഞ്ഞുവെന്നു പറഞ്ഞുകൊണ്ടാണ് അദ്ദേഹം തന്റെ ഈ നിഗമനത്തിലേക്കു നടന്നുചെന്നത്. കാഫ്ക ഒരു അനുകർത്താവായിരുന്നുവെന്നല്ല ഇതിന്റെ അർത്ഥം. ബോർഹസ്സ് തുടർന്നുപറഞ്ഞത് കാഫ്ക എഴുതിയില്ലായിരുന്നുവെങ്കിൽ നാം അവരെ ആ വിധത്തിൽ മനസ്സിലാക്കുമായിരുന്നില്ല എന്നും, കാഫ്ക അവർക്ക് വീണ്ടും ജീവൻ കൊള്ളുവാൻ കാരണമായി എന്നും ആയിരുന്നു.

സാഹിത്യം, മിത്തോളജി, കല എന്നിവയെ തൃപ്തികരമായ ഒരു നിർവ്വചനത്തിൽ ഒതുക്കുവാൻ കഴിയുമെന്നു തോന്നുന്നില്ല. അവയുടെ സ്വഭാവങ്ങളേയോ, അവ പകരുന്ന അനുഭവങ്ങളേയോ പറ്റിയാണ് നാം സാധാരണ സംസാരിക്കുന്നത്. യാഥാർത്ഥ്യത്തിനും ഭാവനയ്ക്കുമിടയിൽ കിടക്കുന്ന ഈ മാനുഷിക വ്യാപാരങ്ങളിൽ മുറ്റിനിൽക്കുന്ന സ്വഭാവമെന്തെന്നു ചോദിച്ചാൽ, ഒരുപക്ഷേ, അവയുടെ ജൈവ സ്വഭാവമെന്ന ഉത്തരം നമുക്ക് കണ്ടെത്തേണ്ടിവരും. ജൈവസ്വഭാവമെന്നാൽ ജീവിതവുമായുള്ള ബന്ധമെന്ന ഒഴുക്കൻ മട്ടിൽ പറഞ്ഞുപോകുന്ന സംഗതിയല്ല, ജീവിതത്തിന്റെ മൗലിക സ്വഭാവങ്ങൾ ഉൾക്കൊള്ളുവാനുള്ള കഴിവ് എന്നാണ് വിവക്ഷിക്കുന്നത്. ജീവിതത്തിന്റെ മനുഷ്യമനസ്സുകളിലൂടെ തുടരുന്ന വ്യവഹാരങ്ങൾ എന്ന നിലയ്ക്ക്, ഇവയെ സംബന്ധിച്ചിടത്തോളം അത് സ്വാഭാവികമാണുതാനും.

അസ്തിത്വപരമായി സഹജീവികളിലേക്കും, ചലനാത്മകമായി ഭൂതത്തിലേക്കും ഭാവിയിലേക്കും വ്യാപിക്കുവാനും വ്യാപരിക്കുവാനുമുള്ള കഴിവിനെ വേണം ജീവികളുടെ മൗലിക സ്വഭാവമായി കരുതുക. ഒരു മനുഷ്യനിൽ അടങ്ങിയിരിക്കുന്ന ജീവനെന്നപോലെതന്നെ അവൻ സൃഷ്ടിക്കുന്ന കലാസൃഷ്ടിക്കും സ്ഥലകാലങ്ങളിലൂടെ യാത്ര ചെയ്യുവാനുള്ള കഴിവും അതിനുവേണ്ട ഊർജ്ജവുമുണ്ട്. ഈ യാത്രകളെല്ലാം തന്നെ സർഗ്ഗാത്മകമാണുതാനും. ഒരു സാഹിത്യകാരൻ അവന്റെ മുൻഗാമികളെ സൃഷ്ടിക്കുന്നുവെന്നാണ് ബോർഹസ്സ് പറഞ്ഞത്, വെളിച്ചത്തു കൊണ്ടുവരുന്നു എന്നല്ല. ജീവിതംപോലെതന്നെ കലയും തുടർച്ചയായുള്ള ഒരൊറ്റ പ്രസ്ഥാനമാണ്. ഓരോ അടിയിലും വിധേയത്വത്തിന്റെ താളവും വിപ്ലവത്തിന്റെ താളപ്പിഴയും ഒന്നിച്ചു കുടികൊള്ളുന്നു.

**ക്രിസ്തു ഒരു നാടകത്തിൽ കഥാപാത്രമായി അവതരിപ്പിക്കപ്പെട്ടതായിരുന്നു ക്രിസ്തു നാടകത്തെക്കുറിച്ചുള്ള വിവാദം. ക്രിസ്തു എന്ന ചരിത്രപുരുഷൻ ഇന്ന് മിക്കവാറും വിസ്മരിക്കപ്പെട്ടിരിക്കുന്നു, അഥവാ അദ്ദേഹം അരങ്ങിനു പുറത്താണ്. ഇന്ന് അറിയപ്പെടുന്ന ക്രിസ്തു ഒരു മിത്തോളജിയുടെ ഭാഗമാണ്.**

പുരാണങ്ങളും മിത്തുകളും ചരിത്രവും മുൻകാല കൃതികളുമായിത്തന്നെയും സാഹിത്യം എത്ര ഗാഢമായി ഇഴുകിച്ചേർന്നു കിടക്കുന്നുവെന്ന് പറയേണ്ടതില്ല. മിത്തുകൾ പുനരവതരിക്കുകയും, പുതിയ മിത്തുകൾ സൃഷ്ടിക്കപ്പെടുകയും ചെയ്യുന്നു അതിൽ. ചരിത്രപുരുഷന്മാർ കഥാപാത്രങ്ങളാകുന്നു. കഥാപാത്രങ്ങൾക്ക് ചരിത്രപുരുഷന്മാരുടെ സ്ഥാനം കൈവരുന്നു. ആരും സാഹിത്യത്തിനും കലകൾക്കും അന്യനല്ല, പുറത്തുമല്ല. ഗുരുതുല്യനായ വിർജ്ജിലിനെ ഡാന്റി ഒരു കഥാപാത്രമായി ആനയിച്ചപ്പോൾ, ഇതിഹാസ കർത്താക്കളായ വാല്മീകിയും വ്യാസനും അവരുടെ കൃതികളിൽ തങ്ങളെ സ്വയം കഥാപാത്രങ്ങളാക്കി അഭിനയിപ്പിച്ചു. പുരാണങ്ങളിലെ ദൈവങ്ങൾക്കും, ബുദ്ധനും, ക്രിസ്തുവിനും എന്തെന്തു രൂപങ്ങളും നിയോഗങ്ങളും നൽകിയില്ല പിന്നാലെ വന്ന സാഹിത്യകാരന്മാരും ചിത്രകാരന്മാരും ശില്പികളും! ത്യാഗരാജൻ പാടിപ്പാടി തന്റെ ദൈവത്തെ തനി സംഗീതമാക്കി മാറ്റി.

കലയുടേയും സാഹിത്യത്തിന്റേയും മൗലികമായ ഈ സത്തയെ വേണ്ടവിധത്തിൽ മാനിക്കാതിരിക്കുകയോ, നിഷേധിക്കുകയോ ചെയ്യുന്ന വിധത്തിൽ അടുത്തകാലത്ത് മലയാളത്തിൽ ഉണ്ടായ രണ്ടു തർക്കങ്ങളാണ് ഇത്രയും പറയുവാൻ കാരണമായത്. ആന്റണിയുടെ "ക്രിസ്തു നാടക"ത്തേയും, സിവിക് ചന്ദ്രന്റെ "കമ്മ്യൂണിസ നാടക"ത്തേയും ചുറ്റിപ്പറ്റിയുണ്ടായ വിവാദങ്ങളാണിവ. ആദ്യത്തേത് ക്രൈസ്തവസഭയേയും രണ്ടാമത്തേത് കമ്മ്യൂണിസ്റ്റ് പാർട്ടിയേയുമാണ് ചൊടിപ്പിച്ചതെന്നത് ഇവയ്ക്കു തമ്മിൽ ഒരു തരത്തിലുള്ള സമാനതയും ചരിത്രപരമായ ബന്ധവും പുറത്തു കൊണ്ടുവരുന്നു.

ക്രിസ്തു ഒരു നാടകത്തിൽ കഥാപാത്രമായി അവതരിപ്പിക്കപ്പെട്ടതായിരുന്നു ക്രിസ്തു നാടകത്തെക്കുറിച്ചുള്ള വിവാദം. ക്രിസ്തു എന്ന ചരിത്രപുരുഷൻ ഇന്ന് മിക്കവാറും വിസ്മരിക്കപ്പെട്ടിരിക്കുന്നു, അഥവാ അദ്ദേഹം അരങ്ങിനു പുറത്താണ്. ഇന്ന് അറിയപ്പെടുന്ന ക്രിസ്തു ഒരു മിത്തോളജിയുടെ ഭാഗമാണ്. ദിവ്യഗർഭത്തിലൂടെയുള്ള പിറവി, അദ്ഭുത കർമ്മങ്ങൾ കാണിച്ചുകൊണ്ടുള്ള ജീവിതം, കുരിശിലെ മരണം, ഉയിർത്തെഴുന്നേല്പ്-ഇങ്ങനെ യുക്തിരഹിതമെങ്കിലും ഭാവനയാൽ സമ്പുഷ്ടമായതും നിരവധി മാനങ്ങൾ ഉൾക്കൊള്ളുന്നതുമായ മിത്തുകളുടെ ഒരു സാമ്രാജ്യം തന്നെ ഉണ്ടായിരിക്കുന്നു അദ്ദേഹത്തിനു ചുറ്റും. സമ്പന്നമായ ഒരു മിത്തിന്റെ സ്വഭാവം അത് മനുഷ്യഭാവ

നയെ തുടർച്ചയായി ഉജ്ജീവിപ്പിച്ചുകൊണ്ടിരിക്കുമെന്നും, ഓരോ കാലത്തേയും ആളുകൾ അവരുടെ സമസ്യകൾക്ക് വിശദീകരണം നൽകുവാൻ അതിനെ ഉപയോഗിച്ചുകൊണ്ടിരിക്കുമെന്നും ഉള്ളതാണ്. ചരിത്രപുരുഷന്മാർ മിത്തുകളുടെ ലോകത്തിലേക്കു പ്രവേശിക്കുമ്പോൾ അവർ ജീവിച്ചിരുന്ന കാലത്തിൽനിന്നും വിശേഷ സന്ദർഭങ്ങളിൽനിന്നും അടർന്നുപോന്ന് എല്ലാ കാലത്തേയും എല്ലാ മനുഷ്യരുടേയും സ്വത്തായിത്തീരുന്നു. മനുഷ്യസംസ്കാരത്തിന്റെ മുഴുവൻ സമ്പത്തായ മിത്തുകളെ സ്വന്തം മുതലായി വ്യാഖ്യാനിച്ച് അവയ്ക്കുമേൽ ഒരാൾക്കും കോപ്പിറൈറ്റ് അവകാശപ്പെടുവാൻ സാധിക്കുകയില്ലെന്നർത്ഥം. എന്നാൽ ഈ നാടകത്തെ നിഷേധിച്ചതിലൂടെ സംഭവിച്ചത് അതാണ്. ക്രിസ്തുവിനെ ഒരു പ്രത്യേക ബിന്ദുവിൽ വച്ച് സ്തംഭിപ്പിച്ച് ആതങ്കവാദികളെപ്പോലെ തട്ടിക്കൊണ്ടുപോയി ബന്ദിയാക്കിവച്ച്, അദ്ദേഹത്തെ അവകാശപ്പെടുന്ന ജനതയുടെ നേരെ തോക്കു ചൂണ്ടുകയാണ് ക്രൈസ്തവസഭ ചെയ്തത്. ആതങ്കവാദികളെന്നു പറഞ്ഞത്, അവരെപ്പോലെതന്നെ സഭയ്ക്കും തങ്ങളുടെ കസ്റ്റഡിയിലുള്ള വ്യക്തി അപരിചിതനും അന്യനും ഒരു വെറും കരുവുമായിത്തീർന്നിരിക്കുന്നുവെന്നതുകൊണ്ടാണ്. ക്രിസ്തു കുരിശിലെ മരണത്തിൽനിന്ന് ഉയിർത്തെഴുന്നേറ്റത് മനുഷ്യഭാവനയുടേയും സാഹിത്യത്തിന്റേയും ഇടപെടൽ കൊണ്ടാണെന്നത് അവർ വിസ്മരിക്കുന്നു. തങ്ങളുടെ കൃത്യം ആവിധം ഉയിർത്തെഴുന്നേറ്റ കഥാപുരുഷനെ വീണ്ടും ക്രൂശിക്കലാണെന്നതും. ഇതിലൂടെ ഒപ്പം ക്രൂശിക്കപ്പെടുന്നത് കലയും സാഹിത്യവുമാണ്.

**എല്ലാ ചരിത്രവും നമ്മുടെ കാലത്തെ ചരിത്രമാണെന്നും, ഓരോ സംഭവത്തേയും ഓരോ തലമുറയും പുനർ വ്യാഖ്യാനിക്കണമെന്നും ആണ് ചരിത്രത്തെക്കുറിച്ചുള്ള ഒരു വിഖ്യാതമായ നിരീക്ഷണം. അതായത് ചരിത്രം ഒരു ജഡവസ്തുവല്ല. ജീവിച്ചുകൊണ്ടിരിക്കുന്ന സമൂഹ ശരീരത്തിന്റെ ഒരു ഭാഗംതന്നെയാണ് ചരിത്രം. കഴിഞ്ഞുപോയതെന്നുപറഞ്ഞ് എന്റെ ഇന്നലെകളെ എനിക്ക് ത്യജിക്കാനാവില്ല. എന്റെ സ്വത്വം എന്റെ ഇന്നലെകളുടേയും ഇന്നിന്റേയും നാളെകളുടേയും കൂട്ടായ്മയാണ്.**

എല്ലാ ചരിത്രവും നമ്മുടെ കാലത്തെ ചരിത്രമാണെന്നും, ഓരോ സംഭവത്തേയും ഓരോ തലമുറയും പുനർ വ്യാഖ്യാനിക്കണമെന്നും ആണ് ചരിത്രത്തെക്കുറിച്ചുള്ള ഒരു വിഖ്യാതമായ നിരീക്ഷണം. അതായത് ചരിത്രം ഒരു ജഡവസ്തുവല്ല. ജീവിച്ചുകൊണ്ടിരിക്കുന്ന സമൂഹ ശരീരത്തിന്റെ ഒരു ഭാഗം തന്നെയാണ് ചരിത്രം. കഴിഞ്ഞുപോയതെന്നുപറഞ്ഞ് എന്റെ ഇന്നലെകളെ എനിക്ക് ത്യജിക്കാനാവില്ല. എന്റെ സ്വത്വം എന്റെ ഇന്നലെകളുടേയും ഇന്നിന്റേയും നാളെകളുടേയും കൂട്ടായ്മയാണ്. മിത്തുകളെപ്പറ്റി പറഞ്ഞതുതന്നെ വേറൊരു വിതാനത്തിൽ ചരിത്രത്തെപ്പറ്റിയും പറയാമെന്നർത്ഥം. ചരിത്രത്തേയും ആർക്കും സ്തംഭിപ്പിക്കുവാനോ, മുറിച്ചുകളയുവാനോ, തട്ടിക്കൊണ്ടുപോകുവാനോ ആവില്ല. ഓർമ്മകൾക്കു മുമ്പിൽ നിരോധനം കൊണ്ടുവന്നുകൊണ്ടാണല്ലോ ക്രൈസ്തവസഭയുടെ അനുയായിയായിവന്ന കമ്മ്യൂണിസ്റ്റ് പാർട്ടികൾ അതാതു രാജ്യങ്ങളുടെ ചരിത്രത്തിന് അന്ത്യം കുറിച്ചത്. മുലപ്പാൽ മറന്ന്, തങ്ങളുടെ താത്ത്വിക ശരീരം മുഴുവൻ തള്ളവിരൽ കുടിച്ചുണ്ടാക്കിയതാണെന്ന് വാദിച്ചു അവരുടെ സൈദ്ധാന്തികർ. ക്രൂശിതനായ ക്രിസ്തുവിനെ എന്നപോലെ ക്രൂശിക്കപ്പെടുന്ന ചരിത്രത്തേയും ഉയിർത്തെഴുന്നേൽപ്പിക്കുന്നത് സാഹിത്യവും കലകളുമാണ്. അധികാരത്തിന്റെ തേരോട്ടങ്ങളിൽനിന്ന് ഒഴിഞ്ഞുമാറി, നീതി-അനീതികളിൽനിന്നും സത്യാസത്യങ്ങളിൽനിന്നും മുഖം തിരിച്ച്, സൗന്ദര്യാരാധനയുടെ പൂവിതറിയ വഴികളിലൂടെ സുഖഗമനം ചെയ്യുന്ന ഒന്നല്ല കല. സൗന്ദര്യം തന്നെയും സത്യമായും ശിവമായും ആണ് പണ്ടേ വ്യാഖ്യാനിക്കപ്പെട്ടിട്ടുള്ളത്. ശില്പി ചെയ്യുന്നത് ശിലയെ സുന്ദരമാക്കുകയാണെന്ന ധാരണ ഉപരിപ്ലവമാണ്. ശില്പി തന്റെ പണിയിലൂടെ സാധിക്കുന്നത് വാസ്തവത്തിൽ ശിലയിൽനിന്ന് സ്വാതന്ത്ര്യം നേടുകയാണ്. ശിലയുടെ മൃതാവസ്ഥയിൽ ബന്ധിതമായി കിടക്കുന്ന ജീവനെ മോചിപ്പിക്കുക. മറ്റെല്ലാ മാനുഷിക പ്രക്രിയകളുംപോലെ വ്യക്തികളിൽനിന്ന് നാമ്പെടുക്കുന്നതെങ്കിലും സമൂഹത്തിന്റെ വായുവിൽ വളർന്നു വികസിക്കുന്നതാണ് സാഹിത്യവും. അതുകൊണ്ട് മിത്തുകളേയും ചരിത്രത്തേയും പറ്റി പറഞ്ഞതുതന്നെ സാഹിത്യ കൃതികൾക്കും ബാധകമാകുന്നു. അവ ജഡവസ്തുക്കളല്ല, ജീവനുള്ള, സ്വയം ചരിക്കുവാനും ഊർജ്ജം ഉൾക്കൊള്ളുന്ന, അവയെ രചിച്ച കർത്താക്കളോടുപോലും ചോദ്യമില്ലാത്ത വിധേയത്വം ആചരിക്കാത്ത ജൈവിക പ്രതിഭാസങ്ങൾ.

എഴുതിത്തീരുന്നതുവരെ മാത്രമേ ഒരു കൃതി സാഹിത്യകാരന്റെ വരുതിയിലുള്ളു എന്നുപറയാറുണ്ട്. എഴുതിത്തീരുന്നതോടെ സാഹിത്യകാരൻ പിൻവാങ്ങുന്നുവെന്നും കൃതി അനുവാചകരുടെ സമ്പത്തായിത്തീരുന്നുവെന്നും. വായന എന്നത് എഴുത്തുകാരന്റെ സർവ്വാധിപത്യത്തിൽ നടക്കുന്ന ഒരു അടിമവേലയല്ലെന്നുമർത്ഥം. കൃതി മുന്നോട്ടുപോകുംതോറും എഴുത്തുകാരന്റെ സ്വകാര്യത കുറെ സ്വകാര്യതയല്ലാതായിത്തീരുന്നു. വായനക്കാരന്റെ സർഗ്ഗാത്മകത അതിൽ ആവേശിക്കപ്പെടുവാൻ തുടങ്ങുന്നു. വായനക്കാരന് അവന്റെ സർഗ്ഗാത്മകത പ്രയോഗിക്കുവാനും, പുനർസൃഷ്ടിക്കുവാനും അവസരം നൽകുന്ന കൃതിയാണല്ലോ നല്ല കൃതിയാകുന്നത്. കൃതികളിലൂടെ സാഹിത്യം കൈമാറപ്പെടുന്നു. സർഗ്ഗശക്തിയുടെ നാളം കെടാതെ അതിന്റെ യാത്ര തുടരുന്നു. പിന്നാലെ വന്ന സാഹിത്യകാരന്മാർ തുടർന്നെഴുതപ്പെട്ടിട്ടുള്ള കൃതികൾ എത്രയോ ഉണ്ട്. കഥാപാത്രങ്ങളായി പുനരവതരിക്കാൻ നിയുക്തരാക്കപ്പെട്ട സാഹിത്യകാരന്മാർ എത്രയോ ഉണ്ട്.

ജഡാവസ്ഥയിൽ ഉറച്ചുപോയ നമ്മുടെ സമൂഹത്തിനെ ഒരിക്കൽ ജീവൻ നൽകി ഉയിർത്തെഴുന്നേൽപ്പിച്ച ഒരു അദ്ഭുത പ്രതിഭാസമായിരുന്നു കേരളത്തിലെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം. ഈ പ്രസ്ഥാനം അന്ന് ഉണ്ടാവാതിരുന്നെങ്കിൽ ഇന്ന് നമ്മൾ എവിടെയായിരിക്കുമായിരുന്നു എന്നത് തലകറക്കുന്ന ഒരു ചോദ്യമാണ്. കേരളത്തിലെ ആദ്യ തിരഞ്ഞെടുപ്പിൽത്തന്നെ അധികാരത്തിൽ വന്ന കമ്മ്യൂണിസ്റ്റ് സർക്കാരിനെ തിരഞ്ഞെടുപ്പിലൂടെ, അതായത് ജനങ്ങളുടെ പങ്കാളിത്തത്തോടെ, നടന്ന ചരിത്രത്തിലെ ഒരു അപൂർവ്വ വിപ്ളവമായി വിശേഷിപ്പിക്കാറുണ്ട്. രണ്ടു സവിശേഷതകളാണ് ഇതിനുണ്ടായിരുന്നത്. ഒന്ന്, കണ്ണുയർത്തി നോക്കുവാൻപോലും കഴിയാത്തവിധം അടിമത്തത്തിലാണ്ടുപോയിരുന്ന ഒരു ജനതയ്ക്ക് ഒരു സന്ദർഭത്തിൽ നിർണ്ണായകമായ വിധത്തിൽ പെരുമാറുവാനുള്ള ധൈര്യം അത് സംഭരിച്ചുകൊടുത്തു. രണ്ട്, ഒട്ടേറെ മനുഷ്യർ അവരുടെ ജീവൻ കൊണ്ടും ചോരകൊണ്ടും വളർത്തിയെടുത്ത ഒരു വിപ്ളവ പ്രസ്ഥാനം അപരന്റെ ചോര ചിന്താതെ തന്നെ ലക്ഷ്യത്തിലേക്ക് എത്തിക്കപ്പെട്ടു. ഈ രണ്ടു കാര്യങ്ങളിലും മലയാളത്തിലെ അക്ഷരവും അരങ്ങും വഹിച്ച പങ്ക് ചെറുതല്ല. "നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി" എന്ന നാടകം അതിൽ പ്രധാനമായ ഒരു സ്ഥാനം വഹിക്കുന്നു. ഒരു കൊടുങ്കാറ്റുപോലെയാണ് ഏതാണ്ട് അരനൂറ്റാണ്ടുമുമ്പ് അത് കേരളത്തിലെ അരങ്ങുകളെ ആവേശിച്ചത്.

അരനൂറ്റാണ്ട് കഴിഞ്ഞുപോയി. അന്ന് കത്തിനിന്നിരുന്ന കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ സ്ഥാനത്ത് ഇന്ന് നമുക്കുള്ളത് ഒരു കമ്മ്യൂണിസ്റ്റ് പാർട്ടിയാണ്. ക്രിസ്തുവിന്റെ പേരിൽ നിൽക്കുന്ന ക്രൈസ്തവസഭപോലെ ആണ്ടോടാണ്ടു നടക്കുന്ന ആചാരങ്ങളിലും സുവിശേഷങ്ങളിലും ആഡംബരങ്ങളിലും ആഘോഷങ്ങളിലും അത് നാളുകൾ കഴിക്കുന്നു. ഇടയ്ക്കിടെ അധികാരത്തിൽ വരുകയും അത് നഷ്ടപ്പെടുകയും ചെയ്യുന്നു. കമ്മ്യൂണിസവും വിപ്ളവവുമെല്ലാം മനുഷ്യമനസ്സുകളിൽ മി



ത്തുകളുടെ രൂപം ആർജ്ജിച്ചിരിക്കുന്നുവെങ്കിൽ, "നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി" എന്ന നാടകം ഒരു പുരാണകഥപോലെയാണ് ഇന്ന് വായിച്ചുപോകുന്നത്. അതിലെ കഥാപാത്രങ്ങൾക്ക് ഇന്നത്തെ തലമുറ പുരാണ കഥാപാത്രങ്ങളുടെ വേഷങ്ങളേ കൊടുക്കുന്നുള്ളു.

എന്നാൽ മിത്തായി മാറിയ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനമോ, പുരാണമായി മാറിയ കമ്മ്യൂണിസ നാടകമോ ഇന്നും ജഡവസ്തുക്കളല്ല. അവയ്ക്കിന്നും ജീവനുണ്ട്. ഊർജ്ജവുമുണ്ട്. പഴയ പ്രസ്ഥാനത്തിന്റെ ലേബലിലല്ലെന്നുമാത്രം. പ്രത്യേക സാഹചര്യങ്ങളിൽ നിന്നടർന്നുപോന്ന് ഖാണ്ഡവത്തിന്റെ വിശാലതയിലേക്ക് പ്രവേശിക്കുകയാണല്ലോ അവയുടെ സ്വഭാവം. കൂടുതൽ മൗലികമായ പ്രതിഷേധവും, ആവർത്തിക്കപ്പെടുന്ന ദുരന്തങ്ങളും, നിർമ്മലമായ ക്രോധവും. നിതാന്തമായ ആശകളുമായി ബന്ധപ്പെട്ടാണ് ഇന്ന് അവ നമ്മുടെ മുമ്പിൽ പ്രവേശിക്കുന്നത്. അതാണല്ലോ ചരിത്രത്തെ സംസ്കരിച്ചെടുക്കുന്ന കലയുടെ ജൈവ പ്രക്രിയ. ജഡരൂപമാർജ്ജിച്ച മനസ്സുകൾ മുമ്പ് ക്രിസ്തു നാടകവിരോധത്തിലൂടെ ചെയ്യുവാൻ ശ്രമിച്ച അതേ കൃത്യം തന്നെയാണ് ഇന്ന് സിവിക്കിന്റെ കമ്മ്യൂണിസ നാടകത്തോടുള്ള വിരോധത്തിലൂടെ അതേ ശക്തികൾ ആവർത്തിക്കുവാൻ ശ്രമിക്കുന്നത്-കലയുടെ ജൈവസ്വഭാവത്തെ ആക്രമിക്കൽ.

കുരുക്ഷേത്രത്തിലേതുപോലുള്ള യുദ്ധങ്ങൾ ഇന്നെവിടേയും നടക്കുന്നില്ല. ക്രിസ്തുവിനെപ്പോലെ ഇന്ന് ആരും വഴിനീളെ അദ്ഭുതങ്ങൾ കാണിച്ചുകൊണ്ട് വിഹരിക്കുന്നില്ല. എന്നിട്ടും എന്തിനാണ് ഈ സഹസ്രാബ്ദങ്ങൾ പഴയ പുരാണങ്ങളിൽനിന്നുള്ള കഥാപാത്രങ്ങൾ വീണ്ടും വീണ്ടും സാഹിത്യത്തിൽ നമ്മുടെ മുമ്പിലേക്ക് വിളിച്ചുകൊണ്ടുവരപ്പെടുന്നത്? ഗളിവറും, റോബിൻസൺ ക്രൂസോവും, ഡാനിയൽ ഡീഫോയും, ദസ്തയെവ്സ്കിയും പുതിയ നോവലുകളിൽ കഥാപാത്രങ്ങളായി തിരിച്ചുവരുന്നു. മുമ്പു പറഞ്ഞതുപോലെ ഒരു സാഹിത്യകാരന്റെ അവന്റെ കൃതിയുമായുള്ള സ്വകാര്യത ഒരു തിരിവുവരേയുള്ളു. ജന്തുജീവികൾ അവയുടെ കുഞ്ഞുങ്ങളെ വളർന്നുകഴിഞ്ഞാൽ കൊത്തിയകറ്റുന്നു. കൊത്തിയകറ്റാത്ത കുഞ്ഞുങ്ങൾ സ്വയം അവരുടെ ജനയിതാക്കളെ കൈവെടിയുന്നു. പിതാക്കൾ എത്രയും മഹാന്മാരായിക്കൊള്ളട്ടെ. അവരുടെ കുട്ടികൾ അവരിൽ ഒതുങ്ങുന്നില്ല. അതുകൊണ്ടാണല്ലോ അവർ അവരുടെ മക്കളായത്. അവരിൽനിന്നു പുറത്തുകടന്ന് അവർ പോയ ഇടത്തുനിന്നും മുന്നോട്ടു പോകുവാൻ. ഗൗരവമായ രചനയിലേർപ്പെടുന്ന ഒരു സാഹിത്യകാരനും അവന്റെ കഥാപാത്രങ്ങളുടെ മേൽ സർവ്വാധിപത്യം അവകാശപ്പെടാനാവില്ല. അവർ ജീവനുള്ളവരായിരിക്കണമെന്നും തുടർന്ന് ജീവിക്കണമെന്നുമായിരിക്കും അവൻ ആഗ്രഹിക്കുക. അതുകൊണ്ടുതന്നെ, അവന്റെ പേനത്തുമ്പിനെ പൊളിച്ച് ഒരു ദിവസം അവർ ഇറങ്ങി നടന്നുപോകുകയാണെങ്കിൽ അവന് അതിൽ സന്തോഷിക്കുവാനേയുള്ളു.



സച്ചിദാനന്ദൻ

# സ്വാതന്ത്ര്യത്തിന്റെ ദുരവസ്ഥ




"ഓഷ്വിറ്റ്സിനുശേഷം കവിത അസാദ്ധ്യമാണ്"-നാസികൾ നടത്തിയ യഹൂദരുടെ കൂട്ടക്കൊല കണ്ടു മനസ്സുകലങ്ങിയ ഫ്രാങ്ക്ഫർട് ചിന്തകൻ തിയഡോർ അഡോണോ ആണ് ഇങ്ങനെ പറഞ്ഞത്. ഒരുപക്ഷേ ഇതിനു മറുപടിയായി പറയാവുന്നത് ബെർതോൾട് ബ്രെഹ്റ്റിന്റെ വരികളാണ്: "ഇരുണ്ട കാലങ്ങളിൽ കവിതയുണ്ടാവുമോ? തീർച്ചയായും. ഇരുണ്ട കാലങ്ങളെക്കുറിച്ചുള്ള കവിത." ശരിയാണ്, ഓഷ്വിറ്റ്സിൽ നിന്നുതന്നെയാണ് നെല്ലിസാഹ്സിനെയും പോൾസെലാനെയും പോലുള്ള ശക്തരായ കവികൾ ഉയർന്നുവന്നത്-അവരുടെ കവിത നിറയെ പീഡനമായിരുന്നുവെങ്കിലും. കവിതയെക്കുറിച്ചുള്ള നൈരാശ്യത്തിൽനിന്ന് ഒരു പ്രതി-കവിത രൂപപ്പെടുത്തുവാനായിരുന്നു പോളിഷ് കവിയായ റോസെവിക്സിന്റെ ശ്രമം. 'സൗന്ദര്യാനുഭൂതി' സൃഷ്ടിക്കാനായി 'ലാവണ്യം' ഉത്പാദിപ്പിക്കുന്നത് നിരുപദ്രവമെങ്കിലും ബാലിശവും പരിഹാസ്യവുമായ ഒരു തൊഴിലാണെന്ന് അദ്ദേഹം കരുതി. ശ്മശാനാവശിഷ്ടങ്ങളിലും ചവറ്റുകൂനകളിലും അടിഞ്ഞുകൂടിയ ശുഷ്കശബ്ദങ്ങളിൽ നിന്നാണ് താൻ തന്റെ കൃതികൾ രചിക്കുന്നതെന്ന് ആ കവി പറഞ്ഞു. താനെഴുതുന്നത് കശാപ്പുശാലയിൽ തള്ളപ്പെട്ട, സംഭീതരായ മനുഷ്യർക്കുവേണ്ടിയാണെന്നും.

**കേരളത്തിലും ആവിഷ്കാര സ്വാതന്ത്ര്യത്തിന്റെ അവസ്ഥ ഇന്ന് പഴയതിനെക്കാൾ ദുർബലമല്ലേ? ചേകന്നൂർ മൗലവിയുടെ തിരോധാനത്തിനു കാരണക്കാരായവർ തന്നെ ആനന്ദിന്റെ "ജൈവമനുഷ്യ"നെതിരെ ആക്രമണം നയിക്കുന്നു.**

ഒരർത്ഥത്തിൽ ഈ മനുഷ്യർ നാം തന്നെയാണ്. ഇടതും വലതുമായ എല്ലാ പ്രത്യയശാസ്ത്രങ്ങളിൽനിന്നും രക്തപ്പുഴകളൊഴുകുന്നതു കണ്ടുനിന്നവർ. ഭാഷയുടെയും വംശത്തിന്റെയും ദേശത്തിന്റെയും മതത്തിന്റെയും പേരിൽ ഇത്രയേറെ ചോരയൊഴുക്കപ്പെട്ട ഒരു നൂറ്റാണ്ട് മനുഷ്യചരിത്രത്തിലുണ്ടാവില്ല. പ്രത്യയശാസ്ത്ര ദേവതമാർ നമുക്കു നല്കിയത് അടർക്കളങ്ങൾ മാത്രം- വിധവകളാക്കപ്പെട്ട അമ്മമാർ, കുഞ്ഞുങ്ങൾ നഷ്ടപ്പെട്ട പിതാക്കന്മാർ, അനാഥരാക്കപ്പെട്ട ശിശുക്കൾ, ഭൂമിയാകെ പൊള്ളുന്നുവെന്നപോലെ ഭാണ്ഡവുമേറ്റി ഓടിക്കൊണ്ടേയിരിക്കുന്ന വലിയ അഭയാർത്ഥി സംഘങ്ങൾ. വിമോചന വാഗ്ദാനവുമായി വരുന്ന വിചാരപദ്ധതികൾ പോലും സംശയത്തിന്റെ നിഴലിലാണ്. അവ എപ്പോഴാണ് നമ്മെ ഒരു ബുഹൻവാൾഡിലേക്കോ ഒരു ഗുലാഗിലേക്കോ ഒരു ചൈനീസ് ലേബർ ക്യാമ്പിലേക്കോ ആനയിക്കുക എന്നു പറയാനാവില്ല. ഉദിച്ച നക്ഷത്രങ്ങളെല്ലാം ഒരു പുതിയ സ്വേച്ഛാധിപതിയുടെ പിറവി അറിയിക്കയായിരുന്നുവെന്ന് ഇന്നത്തെ കവിക്കറിയാം. അയാളുടെ പേര് ഹിറ്റ്ലറെന്നോ മുസ്സോളിനിയെന്നോ ആകാം. സ്റ്റാലിനെന്നോ പോൾപോട് എന്നോ ചൗഷസ്ക്യൂ എന്നോ ഖൊമൈനി എന്നോ ആകാം. നമ്മുടെ കാലത്തെ സാഹിത്യചരിത്രം, തടവിന്റെയും സെൻസർ ഷിപ്പിന്റെയും നാടുകടത്തലിന്റെയും വധശിക്ഷയുടെയും ചരിത്രം കൂടിയാണ്. എല്ലാ സമഗ്രാധിപത്യ പ്രത്യയശാസ്ത്രങ്ങളേയും നിറം നോക്കാതെ പ്രതിരോധിക്കാൻ ഇത് എഴുത്തുകാരനെ പ്രേരിപ്പിക്കുന്നു. പീഡനകാലങ്ങളാണ് എഴുത്തുകാരുടെ സത്ത തിരിച്ചറിയാനും അവരുടെ ഉത്തമമായ അംശം പുറത്തുകൊണ്ടുവരാനും സഹായിക്കുന്നതെന്നതു ശരിതന്നെ; അടിയന്തരാവസ്ഥയുടെ മുഹൂർത്തം സമീപകാലത്ത് ഇന്ത്യൻ ചരിത്രത്തിൽ അത്തരമൊരു സന്ദർഭമായിരുന്നുവല്ലോ. "ഞങ്ങളെ പിഴിയൂ, ഞങ്ങൾ ഒലീവുകളാണ്" എന്ന് എഴുത്തുകാരെക്കുറിച്ച് ജെയിംസ് ജോയ്സ് പറഞ്ഞതു ശരിയാണ്. നാസി കോൺസൻട്രേഷൻ ക്യാമ്പുകൾ, ഇറ്റലിയിലെ ഫാസിസം, ഫ്രാൻസിലെ ജർമ്മൻ അധിനിവേശം, അമേരിക്കയിലും ആഫ്രിക്കയിലും കറുത്തവർക്കു നേരിടേണ്ടിവന്ന പീഡനം, ലോകമെ

മ്പാടും കമ്മ്യൂണിസ്റ്റുകാർക്ക് അനുഭവിക്കേണ്ടിവന്ന അടിച്ചമർത്തൽ, തിരിച്ച് കമ്മ്യൂണിസ്റ്റുകാർ അധികാരത്തിൽ വന്ന രാഷ്ട്രങ്ങളിൽ ഭിന്നാഭിപ്രായക്കാർക്കു നേരെയുണ്ടായ കടന്നാക്രമണം, പാലസ്തീൻ ജനതയുടെ പ്രവാസവും മാതൃരാജ്യത്തിനായുള്ള സഹനനിർഭരമായ സമരവും, ചെറുതും വലുതുമായ യുദ്ധങ്ങളും കലാപങ്ങളും, മതമൗലികവാദ ഭരണകൂടങ്ങളിൽനിന്ന് വിമതർക്കും സ്ത്രീവാദികൾക്കും നേരിടേണ്ടിവന്ന മർദ്ദനം-ഇവയെല്ലാംതന്നെ അവയുടേതായ പ്രതിരോധസാഹിത്യവും സൃഷ്ടിച്ചിട്ടുണ്ട്. എന്നാൽ, ഇതോടൊപ്പംതന്നെ എഴുത്തുകാരായിരുന്നവരും ആകുമായിരുന്നവരുമായ പതിനായിരക്കണക്കിനു പേരെ ഇതേ അവസ്ഥകൾ മൗനത്തിലേക്കും മരണത്തിലേക്കും ആനയിച്ചിട്ടുമുണ്ട്.

സൽമാൻ റഷ്ദി

നമ്മുടെ നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ എഴുത്തുകാരന്റെ പീഡനത്തിന്റെ ഏറ്റവും തീവ്രമായ പ്രതീകം സൽമാൻ റഷ്ദി തന്നെ. റഷ്ദി ഒരു ഡൊസ്റ്റൊയെവ്സ്കിയോ തോമസ്മാനോ കസാൻദ് സകീസോ അല്ലെന്നു നമുക്കു വാദിക്കാം; കാഫ്ക, പെരെക്, ഇറ്റാലോ കാൽവീനോ, മിലാൻ കുന്ദേര, ഗബ്രിയേൽ ഗാഴ്സ്യാ മാർക്വെസ്, ബെൻ ഓക്രി, ജെ.എം.കുറ്റ്സെ തുടങ്ങിയവരുടെ അത്രപോലും ഉന്നതമല്ല റഷ്ദിയുടെ കലയെന്നും അത് ഒരു ഉയർന്നതരം ജേർണലിസമാണെന്നും കരുതുന്നവരുണ്ട്. എന്നാൽ തങ്ങളുടെ ഓരോ പുതിയ കൃതിയും ഒരു ആഗോള സംഭവമായി മാറുന്നതുകാണാൻ ഭാഗ്യം സിദ്ധിച്ച ഉത്തര-ആധുനിക പ്രതിഭാശാലികളിൽ ഒരാളാണദ്ദേഹം; ഒരുപക്ഷേ അടുത്തകാലത്ത് നൊബേൽ സമ്മാന സാദ്ധ്യതയുള്ള ഒരേയൊരു ഇന്ത്യൻ വംശജനും. ഡെൽഹിയിലെ വായനക്കാരുടെ വൃത്തങ്ങളിൽ ഇപ്പോൾ ഏറ്റവും ചർച്ച ചെയ്യപ്പെടുന്ന കൃതികളിലൊന്ന് 'ദ മൂർസ് ലാസ്റ്റ് സൈ' തന്നെ. മറ്റുരണ്ടെണ്ണം മാർക്വെസ്സിന്റെ 'ഓഫ് ലവ് ആൻഡ് അദർ സീമൺസ്', കുന്ദേരായുടെ 'ടെസ്റ്റമെന്റ്സ് ബിട്രേയ്ഡ്' എന്നിവയാണ്. താൻ ഒരു കമ്മ്യൂണിസ്റ്റോ ആന്റി-കമ്മ്യൂണിസ്റ്റോ അല്ല, ഒരു നോവലിസ്റ്റാണ് എന്നു പ്രഖ്യാപിക്കുകയും ഹെയ്ദെഗെർ, എസ്രാപൗണ്ട്, ഹോട്ട് ഫ്രീദ് ബെൻ, ഹിയോണോ, സെന്റ് ജോൺ പെഴ്സ് എന്നിവർക്കൊപ്പം മയക്കൊവ്സ്കിയെയും മാക്സിം ഗോർക്കിയെയും സമഗ്രാധിപത്യത്തോട് സന്ധി ചെയ്തവരെന്ന നിലയിൽ പ്രതിക്കൂട്ടിൽ നിർത്തുകയും ചെയ്യുന്ന കുന്ദേര തന്റെ പുതിയ കൃതിയിൽ റഷ്ദിയെക്കുറിച്ചു പറയുന്ന ഭാഗം പ്രത്യേകം ശ്രദ്ധേയമായിത്തോന്നുന്നു. 1980-ൽ 'മിഡ്നൈറ്റ്സ് ചിൽഡ്രൻ' പ്രസിദ്ധീകരിച്ചശേഷം ഇംഗ്ലീഷ് സാഹിത്യലോകത്തിൽ ഒരാളുംതന്നെ വർത്തമാന സാഹിത്യത്തിലെ ഏറ്റവും പ്രതിഭാശാലിയായ ഒരാളെന്ന സ്ഥാനം റഷ്ദിക്കു നൽകാതിരുന്നിട്ടില്ലെന്ന് കുന്ദേരാ ചൂണ്ടിക്കാണിക്കുന്നു. 1988-ൽ 'സേയ്റ്റാനിക് വേഴ്സസ്' ഇറങ്ങിയപ്പോഴും വരാനിരിക്കുന്ന കൊടുങ്കാറ്റിനെക്കുറിച്ച് ഒരു ധാരണയുമില്ലാതെയാണ് സഹൃദയർ അതിനെ സ്വാഗതം ചെയ്തത്. തുടർന്ന് ഖൊമൈനി റഷ്ദിക്ക് വധശിക്ഷ വിധിച്ചപ്പോഴും പുസ്തകം പല നാടുകളിലും എത്തിയിരുന്നില്ല. ചിലയിടങ്ങളിൽ അത് വായിക്കപ്പെടുംമുമ്പേ നിരോധിക്കപ്പെട്ടു; ചിലയിടങ്ങളിൽ പുസ്തകമെത്തുംമുമ്പേ പുസ്തകത്തെക്കുറിച്ചുള്ള എതിർ പ്രചാരണമാണെത്തിയത്. റഷ്ദിയുടെ വധശിക്ഷയ്ക്കു നിമിത്തമായി പറയപ്പെട്ട, ഭാഗങ്ങൾ മാത്രമാണ് ഫ്രാൻസിൽ പരിഭാഷ ചെയ്യപ്പെട്ടത്. ചുരുക്കത്തിൽ, പുസ്തകം ചർച്ച ചെയ്യപ്പെടുന്നതിനു പകരം പുസ്തകത്തെ നിരോധിക്കുന്നതിലും ഗ്രന്ഥകർത്താവിന് വധശിക്ഷ വിധിക്കുന്നതിലുമടങ്ങിയ തത്ത്വവും തത്ത്വലംഘനവുമാണ് തർക്കവിഷയമായത്. ജനങ്ങളിൽ വലിയൊരു ഭൂരിപക്ഷം ആവിഷ്കാര സ്വാതന്ത്ര്യത്തിന്റെ പക്ഷത്തുനിന്നും, പ്രതിഷേധിക്കുകയും അഭ്യർത്ഥനകൾ പുറപ്പെടുവിക്കുകയും ചെയ്തു. വിശ്വാസികളെ മുറിപ്പെടുത്താൻ ഒരു എഴുത്തുകാരന് അവകാശമുണ്ടോ എന്ന പ്രശ്നവും, റഷ്ദി ഇസ്ലാമിനെ ആക്രമിച്ചത് പാരായണക്ഷമത കുറഞ്ഞ തന്റെ ഗ്രന്ഥത്തിന്റെ പ്രചാരണാർത്ഥം മാത്രമല്ലേ എന്ന ചോദ്യവും ചർച്ചാവിഷയമായി. എന്നാൽ തർക്കത്തിൽ ഇരുപുറവും നിന്നവരേറെയും പുസ്തകം വായിച്ചിരുന്നില്ല. "ഞങ്ങൾ ഖൊമൈനിയുടെ തീരുമാനത്തെ തിരസ്കരിക്കുന്നു. ആവിഷ്കാരസ്വാതന്ത്ര്യം ഞങ്ങളെസ്സംബന്ധിച്ചിടത്തോളം വിശുദ്ധമാണ്. എന്നാൽ മതവിശ്വാസത്തിന്മേലുള്ള ഈ ആക്രമണത്തെയും ഞങ്ങൾ നിരാകരിക്കുന്നു. അത് ജനങ്ങളുടെ ആത്മാവിനെ അപമാനിക്കുന്ന ലജ്ജാകരവും ജുഗുപ്സാവഹവുമായ ഒരാക്രമണമാണ്"-ഇതായിരുന്നു പൊതുവേ ബുദ്ധിജീവികളുടെ നിലപാട്. റഷ്ദി ഇസ്ലാമിനെ ശരിക്കും ആക്രമിച്ചിട്ടുണ്ടോ എന്ന കാര്യം പരിശോധിക്കാൻ ഒരാളും മുതിർന്നില്ല. പുസ്തകം വിസ്മരിക്കപ്പെട്ടു, ആരോപണം മാത്രം ഓർമ്മിക്കപ്പെട്ടു. കുന്ദേരയുടെതന്നെ വാക്കുകളിൽ, "ചരിത്രത്തിൽ തികച്ചും അപൂർവ്വമായൊരു സ്ഥിതിവിശേഷം: റഷ്ദി ജന്മംകൊണ്ട് ഇന്നും മിക്കവാറും ആധുനിക കാലത്തിനു മുമ്പുള്ള യുഗത്തിൽ ജീവിച്ചുകൊണ്ടിരിക്കുന്ന മുസ്ലിം സമൂഹത്തിലാണുൾപ്പെടുന്നത്. അദ്ദേഹം തന്റെ പുസ്തകമെഴുതിയതോ, ആധുനിക യുഗത്തിലാണ്, യൂറോപ്പിലും-കൂടുതൽ ശരിയായിപ്പറഞ്ഞാൽ, ആധുനിക യുഗത്തിന്റെ അന്ത്യകാലത്ത്. അക്കാലത്ത് ഇറാനിലെ ഇസ്ലാം, മതസഹിഷ്ണുതയിൽനിന്ന് ആക്രമണോത്സുകമായ ഒരു പുരോഹിതഭരണത്തിലേക്കു നീങ്ങിയിരുന്ന പോലെതന്നെ റഷ്ദിയുടെ വരവോടെ നോവലിന്റെ ചരിത്രം തോമസ്മാനിന്റെ കുലീനവും ഔദ്യോഗികവുമായ പുഞ്ചിരിയിൽനിന്ന് റാബെലായുടെ നർമ്മബോധത്തിന്റെ വീണ്ടും കണ്ടെത്തപ്പെട്ട ഉറവയിൽനിന്നു വരുന്ന അനിയന്ത്രിത ഭാവനയിലേക്ക് നീങ്ങുകയായിരുന്നു. ഈ വിരുദ്ധ ധ്രുവങ്ങൾ അവയുടെ തീവ്രരൂപങ്ങളിൽ ഏറ്റുമുട്ടി. ഈ കാഴ്ചപ്പാടിൽനിന്നു നോക്കുമ്പോൾ റഷ്ദിയുടെ ശിക്ഷാവിധി ഒരു യാദൃച്ഛിക സംഭവമോ കൈപ്പിഴയോ അല്ലെന്നും രണ്ടു യുഗങ്ങൾ തമ്മിലുള്ള അതിഗംഭീരമായ സംഘർഷമാണെന്നും കാണാം. പൗരോഹിത്യം ആധുനിക യുഗത്തിനെതിരെ യുദ്ധം ചെയ്യുകയാണിവിടെ. ആധുനിക യുഗത്തിന്റെ ഏറ്റവുമധികം പ്രാതിനിധ്യസ്വഭാവമുള്ള സൃഷ്ടിയായ നോവലിനെ ആക്രമണലക്ഷ്യമാക്കുകയും. കാരണം റഷ്ദി ദൈവനിന്ദ നടത്തിയില്ല. അദ്ദേഹം ഇസ്ലാമിനെ ആക്രമിച്ചില്ല. അദ്ദേഹം ഒരു നോവലെഴുതി. പക്ഷേ പുരോഹിതാധിപത്യത്തിന്റെ മനസ്സിന് അത് ആക്രമണത്തെക്കാൾ ഭീകരമായ കാര്യമാണ്. മതത്തിനെതിരെ ഒരു വാദമോ, ദൈവനിന്ദയോ, കലാപമോ ഉണ്ടായാൽ ദേവാലയ സംരക്ഷകർക്ക് അതിനെ അവരുടെതന്നെ നിലപാടുതറയിൽനിന്ന്, അവരുടെതന്നെ ഭാഷയിലൂടെ, നേരിടാൻ കഴിയും. എന്നാൽ നോവൽ അവർക്ക് ഒരന്യഗ്രഹമാണ്, മറ്റൊരു സത്താവിജ്ഞാനീയം അടിസ്ഥാനമായുള്ള മറ്റൊരു പ്രപഞ്ചം. അദ്വൈതമായ സത്യം ശക്തിഹീനമാവുകയും ദുർഗ്രഹതയുടെ സാത്താൻ ഓരോ ഉറപ്പിനെയും പ്രഹേളികയാക്കി മാറ്റുകയും ചെയ്യുന്ന ഒരു നരക കൂപമാണത്. ഇക്കാര്യം നമുക്ക് ഊന്നിപ്പറയുക: ആക്രമണമല്ല, ദുർഗ്രഹത. മുഹമ്മദിനെയും ഇസ്ലാമിന്റെ ഉത്പത്തിയെയും കുറിച്ചു പ്രതിപാദിക്കുന്ന, നിരോധന കാരണമായ, 'സേയ്റ്റാനിക് വേഴ്സസി'ന്റെ രണ്ടാംഭാഗം നോവലിൽ ആവിഷ്കരിക്കപ്പെടുന്നത് ജിബ്രീൽ ഫരിഷ്തായുടെ ഒരു സ്വപ്നമായിട്ടാണ്; ആ സ്വപ്നത്തെ ഈ കഥാപാത്രം വിലകുറഞ്ഞ ഒരു ചലച്ചിത്രമായി വികസിപ്പിക്കുന്നു, അതിൽ താൻതന്നെ മുഖ്യ മാലാഖയുടെ ഭാഗമഭിനയിക്കുന്നതായും സങ്കല്പിക്കുന്നു. ഈ കഥ ഒരു പ്രസ്താവമായിട്ടല്ല, മറിച്ച് കളിയായുള്ള ഒരു ഭാവനാസൃഷ്ടിയായിട്ടാണ് അവതരിപ്പിക്കപ്പെടുന്നത്. ആദ്യം ഒരു സ്വപ്നമായും, പിന്നെ പൊളിയുമെന്നുറപ്പുള്ള ഒരു ചീത്ത സിനിമയായും. രണ്ടുകുറി ഇത് കൃതിക്കകത്തുതന്നെ അകറ്റിനിർത്തപ്പെടുന്നു. യോജിക്കാനാകാത്ത ഒരു ഭാവനാസൃഷ്ടി എന്നാണോ? അല്ല. എന്റെ ജീവിതത്തിൽ ആദ്യമായി ഇസ്ലാം മതത്തിന്റെ, ഇസ്ലാം ലോകത്തിന്റെ, കവിത എനിക്കു കാട്ടിത്തന്നത് ഈ പ്രതിപാദനമാണ്. നോവലിന്റെ ആപേക്ഷിക പ്രപഞ്ചത്തിൽ വിദ്വേഷത്തിനു സ്ഥാനമില്ലെന്ന് നമുക്ക് തീർത്തു പറയുക. വൈയക്തികമോ പ്രത്യയശാസ്ത്രപരമോ ആയ പകപോക്കാനായി നോവലെഴുതുന്നയാൾ സമ്പൂർണ്ണവും സുനിശ്ചിതവുമായ വിനാശത്തിലേക്ക്-കലാസൗന്ദര്യത്തിന്റെ വിനാശത്തിലേക്ക്- നടന്നടുക്കുകയാണ്. മിഥ്യാടകരായ ഗ്രാമീണരെ മൃത്യുവിലേക്കാനയിക്കുന്ന അയേഷാ എന്ന പെൺകുട്ടി തീർച്ചയായും ഒരു രാക്ഷസി തന്നെ; എങ്കിലും അവൾക്ക് വശീകരണ



ശക്തിയുണ്ട്, അവളെ എമ്പാടും അനുഗമിക്കുന്ന പൂമ്പാറ്റകളുടെ പരിവേഷം അവൾക്ക് വിസ്മായകത്വം നൽകുന്നുണ്ട്, പലപ്പോഴും ഹൃദയസ്പർശിയുമാണാ ചിത്രീകരണം. ഖൊമൈനിയുടെ ഒരു ഭാവനാത്മക ചിത്രമായ ആ പ്രവാസിയായ ഇമാമിന്റെ ചിത്രീകരണത്തിൽപോലും ആദരം നിറഞ്ഞതെന്നു പറയാവുന്ന ഒരു മനസ്സിലാക്കലുണ്ട്. പാശ്ചാത്യമായ ആധുനികത സംശയത്തോടെയാണു വീക്ഷിക്കപ്പെടുന്നത്, പൗരസ്ത്യപ്പഴമയെക്കാൾ മഹത്തരമായ ഒന്നായിട്ടല്ല. നോവൽ "ചരിത്രപരമായും മനഃശാസ്ത്രപരമായും" പുണ്യപുരാണ ഗ്രന്ഥങ്ങളിലേക്ക് ഊളിയിടുന്നുണ്ട്. പക്ഷേ ഈ ഗ്രന്ഥങ്ങളെ ടെലിവിഷനും പരസ്യവും വിനോദ വ്യവസായവും എത്രമാത്രം വിലകെടുത്തുന്നുവെന്നും അതു കാണിച്ചുതരുന്നു. ഈ ആധുനിക ലോകത്തിന്റെ ചാപല്യത്തെ അപലപിക്കുന്ന ഇടതുപക്ഷ കഥാപാത്രങ്ങൾ-അവരെങ്കിലും രചയിതാവിന്റെ പൂർണ്ണാനുഭവം നേടുന്നുണ്ടോ? തീർച്ചയായുമില്ല. അവർ ദയനീയമാംവിധം പരിഹാസ്യരാണ്; തങ്ങളുടെ ചുറ്റുമുള്ള ചാപല്യത്തോളംതന്നെ ചപലരാണ്, ഈ കൃതിയാകുന്ന ആപേക്ഷികതയുടെ മഹോത്സവത്തിൽ ആരും ശരിയല്ല, ആരും മുഴുവനായി തെറ്റുമല്ല."

അതുകൊണ്ട്, 'സേയ്റ്റാനിക് വേഴ്സസി'ന്റെ വരവോടെ നോവലെന്ന കലയാണ് ആരോപണവിധേയമാവുന്നതെന്ന് കുന്ദേരാ തുടർന്നുപറയുന്നു. ഖൊമൈനിയുടെ വിധിപ്രഖ്യാപനത്തെക്കാളേറെ വേദനാകരമായ കാര്യം, ഏറ്റവുമധികം യൂറോപ്യൻ സ്വഭാവമുള്ള നോവലെന്ന കലാരൂപത്തെ വിശദീകരിക്കുന്നതിലും സംരക്ഷിക്കുന്നതിലും യൂറോപ്പിനുണ്ടായ പരാജയമാണെന്ന് അദ്ദേഹം കരുതുന്നു-" 'നോവലിന്റെ സന്തതികൾ' അവരെ രൂപപ്പെടുത്തിയ കലയെ പരിത്യജിച്ചിരിക്കുന്നു. 'നോവലിന്റെ സമൂഹ'മായ യൂറോപ്പ് അതിന്റെതന്നെ ആത്മാവിനെ പരിത്യജിച്ചിരിക്കുന്നു.

കുന്ദേരായുടെ ഈ പുസ്തകത്തോടൊപ്പംതന്നെയാണ് റഷ്ദിയുടെ പുതിയ നോവലും-'ദി മൂർ'സ് ലാസ്റ്റ് സൈ'-വായനക്കാരുടെ കൈയിലെത്തിയതെന്നത് യാദൃച്ഛികമാകാം. ഇപ്പോൾ ഇന്ത്യയിൽ പലയിടത്തും ആ പുസ്തകത്തിന്റെ വില്പന തടയപ്പെട്ടിരിക്കയാണ്. 'സേയ്റ്റാനിക് വേഴ്സസ്' വായിക്കാതെ അതിനെ അപലപിച്ച ബുദ്ധിജീവികൾ ഇപ്പോൾ ഈ നോവലിനു നേരെയും തിരിഞ്ഞിരിക്കുന്നു-ജവഹർലാൽ നെഹ്റു എന്ന് ഒരു നായയ്ക്ക് പേരുള്ളതാണ് മുഖ്യ കാരണം. ഈ നോവൽ ക്ഷമാപൂർവ്വം വായിച്ചുനോക്കിയപ്പോൾ, 'സേയ്റ്റാനിക് വേഴ്സസ്സി'നു നേരിടേണ്ടിവന്നതിനെക്കാൾ വലിയ തെറ്റിദ്ധാരണയാണ് ഇതിനു നേരിടേണ്ടിവന്നത് എന്നാണു തോന്നിയത്. നെഹ്റുവിനെ വെറുക്കുന്ന കൊളോണിയലിസ്റ്റായ ഒരു കഥാപാത്രമാണ് തന്റെ നായയ്ക്ക് ആ പേരിടുന്നത്. കഥാപാത്രങ്ങളുടെ ചെയ്തികളെ ഗ്രന്ഥകർത്താവിന്റെ തന്നെ പ്രവൃത്തികളായി വ്യാഖ്യാനിക്കുന്നത് ഭാവനാസ്വാതന്ത്ര്യത്തിന്റെ കടുത്ത നിഷേധമാണ്. (റഷ്ദി തന്നെയും സമീപകാലത്തെ പല അഭിമുഖങ്ങളിലും നെഹ്റുവിനോടുള്ള തന്റെ ആദരവും ഈ തെറ്റിദ്ധാരണയുടെ സ്വഭാവവും ചൂണ്ടിക്കാട്ടിയിട്ടുണ്ട്.) നോവലിൽ അച്ഛനാരെന്നറിയാത്ത ഒരു കുഞ്ഞുണ്ടെങ്കിൽ അവന്റെ ജനനത്തിനുത്തരവാദി ആ നോവലിസ്റ്റാണെന്നു പറയുന്നതുപോലെതന്നെയാണ്, ഒരു കഥാപാത്രത്തിന്റെ ചിത്തവൃത്തിയെ നോവലിസ്റ്റിൽ ആരോപിക്കുന്നത്. എങ്കിൽ നമുക്ക് ഖസാക്കിലെ രവി വിജയനും 'ദൈവത്തിന്റെ വികൃതി'കളിലെ അൽഫോൻസച്ചൻ മുകുന്ദനും ഒക്കെയാണെന്നു പറയേണ്ടിവരുമല്ലോ. നോവൽ ഭാവനയുടെ കലയാണെന്നോർക്കാതെ, അതിന് യാഥാർത്ഥ്യത്തിൽനിന്നുള്ള സൗന്ദര്യാത്മകമായ അകലത്തെ പരിഗണിക്കാതെ, കൃതിയുടെയും കഥാപാത്രങ്ങളുടെയും നിലപാടുകളെ കർത്താവിന്റെ നിലപാടുകളായി തെറ്റിദ്ധരിക്കുന്നതിൽ നിന്നാണ് ഇത്തരം ചിന്താശൂന്യങ്ങളായ വിമർശനങ്ങൾ ഉടലെടുക്കുന്നത്. ആത്മാവിഷ്കാര സിദ്ധാന്തം ഭാവഗീതത്തെസ്സംബന്ധിച്ചു സത്യമാകാം. എന്നാൽ ആഖ്യാന കാവ്യങ്ങളെയോ നോവലുകളെയോ സംബന്ധിച്ച് അതു ശരിയല്ല. മറ്റൊരു കഥാപാത്രത്തിന്റെ ഉള്ളിൽ കടന്ന് അയാളെങ്ങനെ ചിന്തിക്കുന്നു എന്നതാവിഷ്കരിക്കാനുള്ള കഴിവാണ് ആഖ്യാനാത്മക ഭാവനയുടെ ഒരു വലിയ പ്രത്യേകതയെന്ന് നാം പലപ്പോഴും മറന്നുപോകുന്നു.

റഷ്ദിയുടെ ഈ അനുഭവം ഒരപവാദമല്ല. എഴുത്തുകാരുടെ സ്വാതന്ത്ര്യത്തിന് ഇന്നു ഭീഷണിയുയർത്തുന്നത് ഭരണകൂടം മാത്രമല്ല, പലപ്പോഴും, ആനന്ദ് ഈയിടെ ഒരു പ്രഭാഷണത്തിൽ ചൂണ്ടിക്കാട്ടിയപോലെ, സിവിൽ സമൂഹത്തിലെതന്നെ അധികാര കേന്ദ്രങ്ങളാണ്. ഈ തർക്കങ്ങളിൽ ഭരണകൂടം പലപ്പോഴും നിഷ്പക്ഷനയം സ്വീകരിക്കുന്നതാണു കാണുന്നത്. ഇറാനിൽ ഭരണകൂടം തന്നെ മതാധിഷ്ഠിതമായതുകൊണ്ട് റഷ്ദിക്കുണ്ടായ എതിർപ്പ് രണ്ടിൽനിന്നുമായിരുന്നെന്നു പറയാം. അതിന്റെ അടിസ്ഥാനം മതപരമാണെന്നേയുള്ളൂ. എന്നാൽ ഇന്ത്യയിലോ ബംഗ്ളാദേശിലോ സമീപകാലത്തുണ്ടായ സമാന സംഭവങ്ങളിൽ ഭരണകൂടം സാക്ഷി മാത്രമായിരുന്നു; അല്ലെങ്കിൽ സിവിൽ സമൂഹത്തിലെ ചില ശക്തികളുടെ സമ്മർദ്ദത്തിനു വഴിപ്പെടേണ്ടിവന്ന ഒരു കേന്ദ്രം മാത്രമായിരുന്നു-തസ്ലിമയുടെ കാര്യത്തിലെന്നപോലെ. ഇന്ത്യയിലും സമീപകാലത്ത് ഈ സ്വാതന്ത്ര്യവിരുദ്ധ ശക്തികൾ ശക്തിപ്രാപിച്ചിട്ടുണ്ട്. ഉർദുവിലെ പ്രമുഖ കവിയായ മുഹമ്മദ് അൽവിക്ക്-ദൈവത്തിന്റെ അസ്തിത്വത്തെ സംശയിക്കുന്നുവെന്നാരോപിക്കാവുന്ന ഒരു വരി എഴുതിയതിന്റെ പേരിൽ-മുസ്ലിം മതമൗലികവാദികൾ ഭ്രഷ്ടു കല്പിക്കുകയുണ്ടായി. ശിവരാം കാരന്തിന്റെ 'ഓദുവ ഹാഡാ' എന്ന നോവലിൽ വിശ്വകർമ്മജരെയും ക്രിസ്തീയ മിഷനറിമാരെയും കുറിച്ച് അപ്രീതികരമായ പരാമർശങ്ങളുണ്ടെന്നാരോപിച്ച് ചില മത-ജാതി വിഭാഗങ്ങൾ കർണ്ണാടകത്തിൽ ശബ്ദമുയർത്തിയതിനെത്തുടർന്ന് പാഠപുസ്തകമെന്ന നിലയിൽനിന്ന് അതു പിൻവലിക്കാൻ ഗവൺമെന്റ് തീരുമാനിക്കയുണ്ടായി. സർവ്വകലാശാലയിലെ മുൻ പതിവിന് അതു വിരുദ്ധമായതുകൊണ്ടുമാത്രം ഒരു വർഷത്തേക്കുകൂടി അതു തുടരുകയാണ്. നോവൽ പ്രസിദ്ധീകരിച്ചിട്ട് എത്രയോ വർഷങ്ങളായി; ഇതുവരെ ഉന്നയിക്കപ്പെടാത്ത ഒരാരോപണമാണ്-അതും അടിസ്ഥാനരഹിതമെന്ന് വായനക്കാർ പറയുന്നു-ഇപ്പോൾ അതിനെതിരേ ഉന്നയിക്കപ്പെടുന്നത്.

കൃതികളെയെല്ലാം ജാതി-മതാടിസ്ഥാനത്തിൽ പാരായണം ചെയ്യുന്നതിലെ അപകടം ചൂണ്ടിക്കാട്ടുന്ന മറ്റൊരു സംഭവവും കർണ്ണാടകത്തിലുണ്ടായി. കവിയും നാടകകൃത്തുമായ എച്ച്.എസ്.ശിവപ്രകാശ്, കർണ്ണാടക ഭക്തകവിയായ ബസവണ്ണയുടെ ജീവിതത്തെയും സന്ദേശത്തെയും ആധാരമാക്കി 'മഹാചൈത്ര' എന്നൊരു നാടകം രചിച്ചു. അത് 1986-ൽ യു.ആർ.അനന്തമൂർത്തിയാണ് ആദ്യമായി പ്രകാശനം ചെയ്തത്. തുടർന്ന് അത് അഞ്ചു പതിപ്പുകളിലൂടെ കടന്നുപോയി. കർണ്ണാടക ഗവൺമെന്റുതന്നെ "പോപ്പുലർ ബുക്ക് സീരീസി"ൽ അതിന്റെ അയ്യായിരം പ്രതികൾ പ്രകാശിപ്പിച്ച് മംഗലാപുരത്തും മൈസൂരിലും സർവ്വകലാശാലകളിൽ അതു പാഠപുസ്തകമായി, തുടർന്ന് ഗുൽബർഗ, കുവേമ്പു എന്നീ സർവ്വകലാശാലകളും അതു പാഠപുസ്തമാക്കി. ഇതിനിടെ കർണ്ണാടക സാഹിത്യ അക്കാദമിയുടെയും കേന്ദ്രസംഗീത നാടക അക്കാദമിയുടെയും അവാർഡുകൾ അതു നേടി, ഇന്ത്യയിൽ പലയിടത്തും അരങ്ങേറുകയും ചെയ്തു. കുഴപ്പം തുടങ്ങുന്നത് 1994-ലാണ്: 'ബസവദൾ' എന്നപേരിലുള്ള ലിംഗായത്തുകളുടെ ഒരു മൗലികവാദി സംഘടനയുടെ നേതൃത്വം വഹിക്കുന്ന മാടേ മഹാദേവി, നാടകത്തിനെതിരെ ഒരു ലഘുലേഖ ഇറക്കി. നാടകത്തിൽ ചില പുണ്യാത്മാക്കളെ അധിക്ഷേപിക്കുന്നുവെന്നായിരുന്നു ആരോപണം; ബസവയുടെ സ്വർഗ്ഗാരോഹണത്തെ ആത്മഹത്യയായി ചിത്രീകരിച്ചെന്നും ആ പാഠപുസ്തകം സർവ്വകലാശാലകളിൽനിന്നു പിൻവലിക്കണമെന്നും അവർ ആവശ്യപ്പെട്ടു. ഒപ്പം 'മഹാചൈത്ര'യുടെ പ്രതികൾ ചുട്ടുകരിക്കുകയും ചെയ്തു. ഉത്തര കർണ്ണാടകത്തിലായിരുന്നു ഇതിന്റെ അരങ്ങേറ്റം. പ്രതിരോധവും അവിടെനിന്നു

തന്നെ ഉണ്ടായി. 'ബണ്ഡയ' എന്നറിയപ്പെടുന്ന കലാപകാരികളായ എഴുത്തുകാർ-മുഖ്യമായും 'ദളിതു'കൾ മഹാദേവിക്ക് എതിർ പ്രസ്താവനയിറക്കി. പലയിടത്തും നാടക വായനകളും ചർച്ചകളും സംഘടിപ്പിച്ചു. എന്നാൽ 'ബസവദൾ' സമ്മർദ്ദതന്ത്രങ്ങളുപയോഗിച്ച് നാടകം പാഠപുസ്തകമാകുന്നതിനെതിരേ ഗവൺമെന്റ് കല്പന സമ്പാദിച്ചു. സർവ്വകലാശാലകൾ ആ കല്പന അംഗീകരിച്ചില്ല. ഇതോടെ നിരോധനാവശ്യമുന്നയിച്ചുള്ള സമരം സർവ്വകലാശാലാ ക്യാമ്പസ്സുകളിലേക്കു മാറി. പുരോഗമന വിഭാഗങ്ങൾ 'ബസവദളി'നെ എതിർത്തപ്പോൾ ബി.ജെ.പിയും വിശ്വഹിന്ദു പരിഷത്തും ആർ.എസ്.എസ്സും, എ.സി.വി.പിയും 'ബസവദളി'നു പിന്തുണ നല്കി. 'മഹാചൈത്ര' പൊതുതിരഞ്ഞെടുപ്പിൽ ഒരു പ്രധാന വിഷയമായി. 'ബസവസമിതി' എന്നൊരു സംഘടനയും നാടകവിരുദ്ധ സമരത്തിൽ ചേർന്നു. അവർ പതിമൂന്നു ബസ്സുകൾ കത്തിച്ചുകളഞ്ഞു. ഇതോടെ ഇതൊരു നിയമ സമാധാന പ്രശ്നമായി, സർക്കാർ പുസ്തകം സർവ്വകലാശാലകളിൽ നിന്നു പിൻവലിപ്പിക്കാൻ നിയമനടപടികളെടുത്തു. അനന്തമൂർത്തി, ദേവനൂർ മഹാദേവ, സിദ്ധലിംഗയ്യ, പൂർണ്ണചന്ദ്രതേജസ്വി തുടങ്ങിയ പ്രമുഖ സാഹിത്യകാരന്മാരും, വിദ്യാർത്ഥി സംഘടനകളും മഹിളാസംഘടനകളും അദ്ധ്യാപക സംഘടനകളും കലാ-സാഹിത്യ സംഘങ്ങളും പ്രതിഷേധിച്ചിട്ടും ഗവൺമെന്റ് നിരോധനാജ്ഞ പിൻവലിച്ചില്ല.

കേരളത്തിലും ആവിഷ്കാര സ്വാതന്ത്ര്യത്തിന്റെ അവസ്ഥ ഇന്ന് പഴയതിനെക്കാൾ ദുർബലമല്ലേ? ചേകന്നൂർ മൗലവിയുടെ തിരോധാനത്തിനു കാരണക്കാരായവർ തന്നെ ആനന്ദിന്റെ "ജൈവമനുഷ്യ'നെതിരെ ആക്രമണം നയിക്കുന്നു. 'ഭഗവാൻ കാലുമാറുന്നു' എന്ന കെ.പി.എ.സി നാടകത്തിനെതിരെ ഹിന്ദുതീവ്രവാദികൾ നടത്തിയ ആക്രമണവും പി.എം.ആന്റണിയുടെ 'ക്രിസ്തുവിന്റെ ആറാം തിരുമുറിവി'നെതിരേ പള്ളി നടത്തിയ പടയിളക്കവും മറക്കാറായില്ല. സിവിക് ചന്ദ്രന്റെ 'നിങ്ങളാരെ കമ്മ്യൂണിസ്റ്റാക്കി' എന്ന നാടകത്തിന് ഇനിയും അവതരണാനുമതി നല്കപ്പെട്ടിട്ടില്ല. 'നിങ്ങളെന്നെ കമ്മ്യൂണിസ്റ്റാക്കി' എന്ന, മലയാളിയുടെ രാഷ്ട്രീയാവബോധത്തിൽ തീപ്പന്തമുയർത്തിയ ഐതിഹാസികമായ നാടകത്തെ ഒരു പുരാപാഠമായെടുത്ത് പുതിയ അവസ്ഥയിൽനിന്ന് ചില ചോദ്യങ്ങളുയർത്തുകയാണ് സിവിക് ചന്ദ്രൻ ചെയ്യുന്നത്. മിത്തുകളും ഐതിഹ്യങ്ങളുമെന്നപോലെ മുൻകാല സാഹിത്യകൃതികളും എഴുത്തുകാർക്ക് അസംസ്കൃത വസ്തുക്കളായിത്തീരാറുണ്ട്. ടെന്നിസന്റെ 'ബെക്കറ്റി'ൽനിന്നാണ് ടി.എസ്.എലിയറ്റിന്റെ 'മർഡർ ഇൻ ദി കത്തീഡ്രൽ' ഉണ്ടാകുന്നത്. ഇലക്ട്രയുടെ കഥയും സൊഫോക്ളിസ്സിന്റെ നാടകവും നമ്മുടെ കാലത്ത് യൂജീൻ ഒനീലിനും, അനൂയിക്കും, സാർത്രിനും അസംസ്കൃതവിഭവങ്ങളായി. ഹോമറിന്റെ 'ഒഡീസ്സി'യിൽനിന്നാണ് കസാൻദ്സാക്കീസിന്റെ 'ഒഡീസ്സി'യുണ്ടാകുന്നത്. എലിയറ്റിന്റെ 'ഗെറോൺഷൻ' ടെന്നിസന്റെ 'യുലീസസ്സി'ന് ഒരു മറുപടിയാണ്. ഇതുപോലെ ഭാരത-രാമായണങ്ങൾക്ക് എത്രയോ വ്യത്യസ്തങ്ങളായ പാഠാന്തരങ്ങളുണ്ട്. ഇത്തരത്തിലുള്ള 'ഇന്റർ ടെക്സ്ച്വാലിറ്റി'-പാഠാന്തരീയത-സാഹിത്യത്തിന്റെ തന്നെ ഒരടിസ്ഥാന സ്വഭാവമായി റൊളാങ് ബാർഥും മറ്റും കണ്ടെത്തുന്നുണ്ട്. ഓരോ കൃതിയിലും അനേകം കൃതികളുണ്ട്. ഓരോ വായനയും ഓരോ പുതിയ പാഠം സൃഷ്ടിക്കുന്നു. ഓരോ വാക്കും മുമ്പ് അതു പ്രയോഗിക്കപ്പെട്ട സന്ദർഭങ്ങളുടെ ഓർമ്മ പുനർജ്ജീവിക്കുന്നു. രചിക്കപ്പെട്ടുകഴിഞ്ഞ കൃതി അതിന്റെ കർത്താവിൽനിന്നും മുക്തമായി സമൂഹത്തിന്റെ പൊതുസ്വത്തായിത്തീരുന്നു. അത് പല രീതികളിൽ വായിക്കപ്പെടാം, പുനർനിർമ്മിക്കപ്പെടാം. ചരിത്രത്തിന്റെ പുതിയ പരിണാമങ്ങൾ കൃതിയുടെ അർത്ഥം മാറ്റുന്നു, ചിലപ്പോൾ അതിനെ ചോദ്യം ചെയ്യുന്നു. ഇത് ആർക്കും തടുക്കാനാവാത്ത ചരിത്രപ്രക്രിയയാകുന്നു. അതുകൊണ്ട്, കെ.പി.എ.സിയും സിവിക് ചന്ദ്രന്റെ നാടകവും തമ്മിൽ ഒരു സംഘർഷത്തിന് ന്യായീകരണമുണ്ടെന്നുതോന്നുന്നില്ല. ഇരുകൂട്ടരും തങ്ങളുടെ നാടകങ്ങൾ ഒരേ വേദിയിൽ അവതരിപ്പിക്കട്ടെ; ജനങ്ങൾ സ്വതന്ത്രരായി ചർച്ച നടത്തി രണ്ടിന്റെയും കലയും രാഷ്ട്രീയവും തിരിച്ചറിയട്ടെ. നിരോധനങ്ങളിലൂടെയല്ല, സംവാദങ്ങളിലൂടെയാണ് ജനാധിപത്യം സംരക്ഷിക്കപ്പെടുന്നത്. സാഹിത്യം യാഥാർത്ഥ്യത്തെയും യാഥാർത്ഥ്യം സാഹിത്യത്തെയും നിരന്തരം ചോദ്യം ചെയ്തുകൊണ്ടിരിക്കുന്നു. ഈ അനുസ്യൂതിയിൽ നമ്മുടെ ചെറിയ ഗർവ്വുകൾ ഇടപെടാതിരിക്കട്ടെ.





ചർച്ച

# ബദൽ ശക്തിയുടെ പ്രസക്തി

മധു നായർ

**ചോ**ദ്യം : ഇന്ത്യയിൽ വിശേഷിച്ച് കേരളത്തിൽ ഇടതുപക്ഷ പുരോഗമനശക്തികൾ വിശ്വാസത്തകർച്ച നേരിടുകയാണ്. സോഷ്യലിസത്തിൽനിന്നും അകലുകയും, മാർക്കറ്റ് ഇക്കോണമിയെ ഭരണകൂടം പുണരുകയും ചെയ്തുകൊണ്ടിരിക്കുന്ന ഇന്നത്തെ സാഹചര്യത്തിൽ ഈ വിശ്വാസത്തകർച്ച കൂടുതൽ ആപൽക്കരമായിത്തീർന്നിട്ടുണ്ട്. ഈ പ്രതിസന്ധിയിൽനിന്നും കരകയറാൻ ഇടതുപക്ഷത്തിന്റെ മുമ്പിലുള്ള പോംവഴികളെന്തൊക്കെയാണ്?

ഉത്തരം : കേരളത്തിൽ ഇടതുപക്ഷ പുരോഗമന ശക്തികൾ വിശ്വാസത്തകർച്ച നേരിടുന്നു എന്നു വിശ്വസിക്കുന്നില്ല. കഴിഞ്ഞ പഞ്ചായത്തു തിരഞ്ഞെടുപ്പുഫലങ്ങൾ ഈ അനുമാനം ശരിവയ്ക്കുന്നു.

മാർക്കറ്റ് എക്കണോമിയെ അന്ധമായി ഇടതുപക്ഷ ശക്തികളൊരുമിച്ച് എതിർക്കുന്നത് ബാലിശമാണ്. കമ്മ്യൂണിസ്റ്റ് രാജ്യമായ ചൈന പോലും അതു ചെയ്യുന്നില്ലല്ലോ. മാർക്കറ്റ് എക്കണോമിയിൽ റഗുലേറ്ററി മെക്കാനിസം ഷണ്ഡത നടിക്കുമ്പോഴാണ് ഹർഷദ്മേത്തയൊക്കെ ഉണ്ടാകുന്നത്. മൊണോപ്പളികൾ മുളച്ചുവരുന്നതിനെ കുരുന്നിലേ നുള്ളിക്കളയുവാനുള്ള സംവിധാനങ്ങളും ഉരുത്തിരിഞ്ഞുവരണം.

മാർക്കറ്റ് എക്കണോമി സോഷ്യലിസത്തിനെതിരാണെന്നുള്ള ചോദ്യത്തിലെ അനുമാനം ശരിയല്ല. ഈ നൂറ്റാണ്ടിന്റെ ആദ്യ പകുതിയിലധികവും യു.എസ്.എ പോലും ഒരു ക്ളോസ്ഡ് എക്കണോമി ആയിരുന്നല്ലോ. പ്രസിഡന്റുമാരായിരുന്ന ഹൂവറും റൂസ്‌വെൽറ്റുമൊക്കെ സോഷ്യലിസ്റ്റുകളായിരുന്നോ?

ചോ : ബഹുജന സമരങ്ങൾ ഉൾപ്പെടെയുള്ള പ്രക്ഷോഭണങ്ങളെല്ലാം പാർട്ടി താത്പര്യം നിലനിർത്താനുള്ള ഉപകരണമായി തരംതാണിരിക്കുകയാണെന്ന് ജനങ്ങൾ വിശ്വസിക്കുന്നു. സാധാരണക്കാരനെ ശ്വാസംമുട്ടിക്കുന്ന വിലക്കയറ്റത്തിനെതിരായിപ്പോലും, ജനങ്ങളെ അണിനിരത്താൻ കഴിയാതെ വന്നിരിക്കുന്നത് ഇതുകൊണ്ടല്ലേ?

ഉ. പാർട്ടി താത്പര്യം ബഹുജനസമരങ്ങളുമായി ബന്ധമില്ലാതെ പോകുന്നത് ആത്മഹത്യാപരമാണെന്ന് കമ്മ്യൂണിസ്റ്റുകാർ മനസ്സിലാക്കുന്നില്ലായെന്നു കരുതുന്നില്ല. അവരുടെ ചില സമരമുറകൾ കാടുകയറുന്നതിന് പ്രതികൂല പബ്ളിസിറ്റി കൂടുന്നു. വിളനിലം പ്രതിരോധവും രാഘവൻ വഴിതടയലും പിള്ളേരുകളിയല്ലാതെ സമരങ്ങളായി കണ്ടുകൂട

വിലക്കയറ്റത്തിനെതിരേയുണ്ടാകേണ്ട പ്രതിഷേധങ്ങൾ സംഘടിതമായി വിസിബിൾ ആകാത്തത് വിലക്കയറ്റം അത്ര രൂക്ഷമല്ലാത്തതിനാലാകാം. വേതന നിരക്കുകളിലെ കുതിച്ചുകയറ്റം വിലക്കയറ്റത്തെ ഒരു പരിധിവരെയെങ്കിലും നേരിടുന്നുവെന്ന് അനുമാനിക്കാം. ആഹാരസാധനങ്ങൾക്ക് വിലയിടിഞ്ഞാൽ അതുൽപ്പാദിപ്പിക്കുന്ന കർഷകന്റെ വയറ്റത്തടി ആവില്ലേ? തേങ്ങയുടെ ഉദാഹരണം തന്നെ നോക്കുക. ഇടതുപക്ഷത്തിന്റെ സഹയാത്രികനായ പി.ജെ ജോസഫിന്റെ പാർട്ടി ഇക്കാര്യം തുറന്നുപറയുന്നുമുണ്ട്.'

ചോ: ട്രേഡ് യൂണിയനുകളും സർവീസ് സംഘടനകളും വ്യവസ്ഥാപനവൽക്കരിക്കപ്പെടുകയും അവയെല്ലാം. ചില നിക്ഷിപ്ത താത്പര്യങ്ങൾ നിലനിർത്താനുള്ള വേദികളായിത്തീരുകയും ചെയ്തിരിക്കുകയാണ്. സംഘടിത തൊഴിലാളി വർഗ്ഗത്തിന്റെയും കർഷക ജനസാമാന്യത്തിന്റെയും കൂട്ടായ വിലപേശൽപ്രഹസനമായി അധഃപതിച്ചത് ഇതുകൊണ്ടാണോ?

> **ലോ**കം മുഴുവനും ശ്ളാഘിക്കുന്ന ഇന്ത്യൻ ജനാധിപത്യത്തിന്റെ പല ആണിക്കല്ലുകളും തറച്ചത് ഇടതുപക്ഷ കക്ഷികളാണെന്നു കാണാം.

ഉ : ഇന്ത്യ സ്വതന്ത്രമായി അരനൂറ്റാണ്ടായിട്ടും ട്രേഡ് യൂണിയൻ പ്രസ്ഥാനം ഇവിടെ ബാല്യദിശ കടന്നുകിട്ടിയിട്ടില്ല. ഒരു ട്രേഡും അറിഞ്ഞുകൂടാത്തവർ യൂണിയൻ നേതൃത്വനിരയിലേക്കു വരുന്നത് വികസിത രാജ്യങ്ങൾ എന്നേ തടഞ്ഞിരിക്കുന്നു. സംഘടിക്കുവാനുള്ള സ്വാതന്ത്ര്യം ദുരുപയോഗപ്പെടുത്തുന്ന പ്രവണത പല തുറകളിലും പ്രകടമാകുമ്പോൾ അവർ ജനങ്ങളിൽനിന്നും ഒറ്റപ്പെടുന്നു. ഉദാഹരണമായി കേരളത്തിൽ ചുമട്ടുതൊഴിലാളിയുടെ ചില അവകാശവാദങ്ങൾ മാഫിയാമോഡൽ ആയിത്തീർന്നിരിക്കുന്നു. ലോകത്തെവിടെയാണ് വീട്ടാവശ്യത്തിന് ഒരു ചാക്ക് അരി കൊണ്ടുവന്നാൽ അത് ആരിറക്കണമെന്ന മൗലികാവകാശം ഗൃഹനാഥന് നിഷേധിക്കപ്പെട്ടിരിക്കുന്നത്?

ബഹുഭൂരിപക്ഷം കർഷകരായുള്ള ഭാരതത്തിൽ അവർക്കായി വന്നിട്ടുള്ള സംഘടനകളിൽ പ്രാതിനിധ്യം ഇന്നു നാമമാത്രമാണ്. അവരിൽ നല്ലൊരു പങ്ക് ഇന്നു നിരക്ഷരരായതിനാൽ ട്രേഡ് യൂണിയൻ പ്രസ്ഥാനം ഒരിടത്തും എത്തുന്നില്ല. വരുംകാലങ്ങളിൽ ഈ അവസ്ഥ മാറിയേക്കും. തൊഴിലാളി സംഘടനകൾ പൂർണ്ണ വളർച്ചയെത്തിയ യു.എസ്.എയിൽ ലോറി ഡ്രൈവർമാർ സമരം ചെയ്താൽ രാഷ്ട്രം നിശ്ചലമാകുമെന്നപോലെ അതീവ കർഷകന്റെ സംഘടനയാകണം ഇവിടെ ട്രേഡ് യൂണിയൻ പ്രസ്ഥാനത്തിന്റെ ഫ്ളാഗ് ഷിപ്പ് അല്ലാതെ ഉത്പാദന പ്രക്രിയയുടെ ഭാഗമല്ലാത്ത എൻജിഒ യൂണിയനല്ല.

ചോ. വിപ്ളവം എന്ന സങ്കല്പം അകന്നുമാറിയിരിക്കുന്നു. ചരിത്രപരമായ കാരണങ്ങൾ അതിനുണ്ട്. വിപ്ളവപ്പാർട്ടികൾ ജനാധിപത്യമാർഗ്ഗം സ്വീകരിച്ചതോടുകൂടി ആ പാർട്ടികളെ കീഴ്പ്പെടുത്തിയിരിക്കുന്ന അധികാരമോഹം പരിഹാരമില്ലാത്ത വിനയായിത്തീർന്നിരിക്കുകയല്ലേ? ഇതിൽനിന്നും ഇടതുപക്ഷപ്പാർട്ടികൾക്കു മോചനമില്ലേ?

ഉ: വിപ്ളവമെന്നത് മാറ്റം എന്ന അർത്ഥത്തിൽ കാണുമ്പോൾ ചോദ്യത്തിലെ അനുമാനം ശരിയല്ലായെന്നു കാണുന്നു. വിപ്ളവ പാർട്ടികൾ ജനാധിപത്യം സ്വീകരിച്ചതോടെ അധികാരമോഹം വർദ്ധിക്കുന്നുവെന്ന അഭിപ്രായത്തോടും വിയോജിക്കുന്നു. അധികാരം എപ്പോഴും പഥ്യമായിരിക്കുന്ന വിപ്ളവമുണ്ടോ?

ലോകം മുഴുവനും ശ്ളാഘിക്കുന്ന ഇന്ത്യൻ ജനാധിപത്യത്തിന്റെ പല ആണിക്കല്ലുകളും തറച്ചത് ഇടതുപക്ഷ കക്ഷികളാണെന്നു കാണാം. എ.കെ.ജി സുപ്രീം കോടതിയിൽ സ്വയം വാദിച്ചു ജയിച്ച കേസും നാഥ്പൈയുടെ മൗലികാവകാശബില്ലും അടിയന്തരാവസ്ഥയിൽ സി.പി.എം വഹിച്ച പങ്കും ചില ഉദാഹരണങ്ങൾ മാത്രം.

ജനാധിപത്യ മാർഗ്ഗങ്ങളിൽക്കൂടി അധികാരം പിടിച്ചുപറ്റി തികച്ചും ജനകീയ ജനാധിപത്യമെന്ന ലക്ഷ്യത്തിലേക്കു നീങ്ങുമെന്ന സി.പി.എം നിലപാടാകണം ഇടതുപക്ഷ പ്രസ്ഥാനത്തിന്റെ മോഡസ് ഓപ്പറണ്ടി.

ചോ : പതിനെട്ടു കൊല്ലത്തെ ഭരണത്തിനുശേഷം. ബംഗാളിൽ മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റു പാർട്ടി നേരിടുന്ന പ്രതിസന്ധി ഇടതുപക്ഷ ശക്തികളെ മൊത്തത്തിൽ ദുർബലപ്പെടുത്തുമോ?

ഉ : ബംഗാളിൽ മാർക്സിസ്റ്റ് ഗവൺമെന്റ് പ്രതിസന്ധിയിലൊന്നുമല്ല. മറിച്ച് പത്തൊൻപതു വർഷത്തോളം ഉൽബുദ്ധരായ ബംഗാൾ ജനത ഇടതുപക്ഷ കക്ഷികൾക്ക് അധികാരം നൽകി നേടിക്കൊടുത്ത യശസ്സാണ് ബാക്കി സംസ്ഥാനങ്ങൾക്ക് മാതൃകയാവേണ്ടത്. ബി.ജെ.പിയുടെ ആദിഗുരു ശ്യാമപ്രസാദ് മുഖർജ്ജിയുടെ ജന്മനാടാണതെന്നും ഓർക്കണം. സമൂഹത്തിലെ പീഡിതർക്ക് ആശ്വാസം നൽകുന്നതോടൊപ്പം ഉന്നത ശ്രേണിയിലെത്തിയവരുടെ അംഗീകാരവും നേടുവാൻ ജ്യോതിബാസുവിന് അവിടെ കഴിഞ്ഞിരിക്കുന്നു. കേരളത്തിൽ സംവരണക്കാര്യത്തിൽ സിപിഎം എടുത്ത നിർഭയ നയം, ആ പാർട്ടി മന്നം ആക്ഷേപിച്ച ഈഴവ പാർട്ടിയല്ലായെന്നു തെളിഞ്ഞിരിക്കുന്നു.

(ശേഷം 50-ാം പേജിൽ)



ഒ.എൻ.വി. കുറുപ്പ്

# സ്വയംവരം

## ഇതിഹാസാസ്പദമായ ഒരു കാവ്യം



പത്ത്: ഉത്തരായനകാണ്ഡം
ആരിത് തന്മുന്നിൽ നില്പവൾ?
മാധവി?
നേരോ കിനാവോ? യയാതിയ്ക്ക
തിശയം!
തന്വിയെ താതനെയേല്പിക്കുവാൻ ഗുരു
ചൊന്നതനുസരിച്ചെത്തിയ ഗാലവൻ
മങ്ഗളം നേർന്നു ചൊല്ലു"ന്നിതാ മാധവി!
അങ്ങിവളെത്തിരികെ സ്വീകരിക്കുക!"
എത്രയാകസ്മികം യോഗവിയോഗങ്ങൾ!
വിശ്വസിക്കാൻ വയ്യ, പുത്രിതന്നാഗമം! 1

എന്തു ചോദിക്കുവാൻ! വേണ്ടതീവേളയിൽ
സന്തുഷ്ടിയല്ലയോ? എന്തേ പരിഭ്രമം?
നന്ദിപൂർവം മുനിയോതീ: "അവിടുത്തെ
നന്ദിനിയെൻകടം വീട്ടീ സുകൃതിനി!"
നന്ന്; വിശ്വാമിത്രശിഷ്യനു തൻനേർക്ക്
സന്തോഷമത്രേ; യായാതിയാശ്വസ്തനായ്!
എങ്കിലും മാധവി തൻ മുഖം നോക്കുവാൻ
രണ്ടുവാക്കോതുവാൻ ത്രാണിയില്ലാതെപോയ്! 2

ഓടിയടുത്തുചെന്നാദരാൽ താതന്റെ
പാദങ്ങളിൽ വീണു വന്ദിച്ചതില്ലവൾ.
തന്റെ കൗമാരസ്മൃതികളുറങ്ങുന്നൊ-
രങ്കണം കാണാനുഴറിയില്ലാ മിഴി.
ഒക്കത്തിരിക്കുന്ന ഭാണ്ഡമിറക്കാതെ
വല്ക്കലം മാറ്റാതൊഴിഞ്ഞൊരു കോണിലായ്
കേവലമന്യയെപ്പോൽ നിന്നു മാധവി!-
ദേവയാനിയ്ക്കുള്ളുലഞ്ഞിതാ കാഴ്ചയിൽ! 3

കാച്ചിയ പൊന്നുപോൽ ക്ലേശത്തിലും കാന്തി
വാച്ചതുമാതിരി നില്ക്കുമത്തന്വിയെ
അമ്മയെപ്പോൽ ദേവയാനിയടുത്തുചെ-
ന്നൻപാർന്നു കെട്ടിപ്പുണർന്നോതിനാൾ: "വരൂ!"
അന്തഃപുരാന്തത്തിലേക്കു നയിക്കയായ്
പിന്നെ; താലതാഴ്ത്തിയൊപ്പം നടന്നുപോം
തന്വിതൻ മൗനത്തി,ലാ മുഖഭാവത്തിൽ
ഒന്നുമേ വായിച്ചറിയുവാനായില്ല! 4

"വല്ക്കലം മാറ്റീട്ടുടുത്താലുമിപ്പുതു-
വസ്ത്രം"-അവളതു കേൾക്കാതിരിക്കുന്നു.
വെള്ളിത്തളികയിൽ കൊണ്ടന്നുവെച്ചതാം



നല്ല വിഭവങ്ങൾ തൊട്ടതേയില്ലവൾ.
ബന്ധുക്കൾതൻ കുശലോക്തികൾക്കൊക്കെയും
മന്ദഹാസം മാത്രമായീ മറുമൊഴി.
ധിക്കരിക്കുന്നതിന്നൊപ്പമായുള്ളൊരു
നിശ്ശബ്ദതയിൽ സ്വയം പൂണ്ടിരുന്നവൾ. 5

എങ്ങായിരുന്നവൾ? ഏതാശ്രമത്തിങ്കൽ?
എന്തേ മരവുരി മാറ്റാത്തു? സന്യാസ-
മെന്തേയുപേക്ഷിച്ചതല്ലയോ? വീണ്ടുമീ-
യന്തഃപുരത്തിലേക്കെത്തിയതെന്തിനോ?





എന്തു ചോദിക്കിലുമെന്തുകൊണ്ടിങ്ങനെ
മിണ്ടാതിരുന്നു കുറുമ്പുകാട്ടീടുന്നു?-
അങ്ങനെയുത്തരമില്ലാത്ത ചോദ്യങ്ങൾ
അന്തഃപുരജനം മന്ത്രിപ്പൂ തങ്ങളിൽ! 6

താതനൊരാൾക്കു കുതിരയെ വാങ്ങുവാൻ
ദാനം കൊടുത്ത പൊൻനാണ്യമല്ലീയിവൾ?
ദൂരവിപണികളിൽ പലേ കൈ മാറി
ദാതൃകരങ്ങളിൽ തിര്യെ വന്നെത്തവേ,
പണ്ടത്തെ [illegible] കുറഞ്ഞിട്ടുമില്ലതി;-
ന്നെന്തിനു പിന്നെ സഹതാപവാക്കുകൾ?
ആരുണ്ട് തന്നെയറിയുവാനീ രാജ-
ധാനിയിലെന്നോർത്തു വീർപ്പിട്ടു മാധവി! 7

എല്ലാമറിയുന്ന ദേവയാനിക്കേറെ
വല്ലായ്മ തോന്നി, യയാതിയൊടോതിനാൾ:
താതധർമ്മം മറന്നെന്തേയിരിക്കുന്നു,
മാധവി സ്വന്തം മകളെന്നതോർക്കാതെ?
എല്ലാം മറക്കാൻ, പൊറുക്കുവാ,നൊക്കെയും
നല്ലതിനെന്നൊരാശ്വാസവാക്കോതുവാൻ
എന്തേ മടിക്കു,ന്നവളിലെഴും രാജ-
നന്ദിനിയെ,യങ്ങ് വീണ്ടെടുക്കേണ്ടയോ? 8

പ്പൊയ്പോയ നാൾകളിൽ നാമറിയാതെത്ര
കയ്പുനീർ കോരിക്കുടിച്ചിരിക്കാമവൾ?
വല്ക്കലം മാറ്റാതിരിക്കുമവളുടെ
ദുഃഖങ്ങളിൽനിന്നു മുക്തി നല്കേണ്ടയോ?
നല്ലനാൾ നോക്കി സ്വയംവരവും കുറി-
ച്ചെല്ലായിടത്തും വിളംബരം ചെയ്യുവാൻ
വേണ്ടുമൊരുക്കങ്ങളുണ്ടാമുടനെന്നു
സാന്ത്വനപൂർവമവളോടു ചൊല്ലുമോ?" 9

സമ്രാട് യായാതിതന്നുള്ളിൽ കുടികൊള്ളു-
മൻപാർന്നൊരച്ഛനെ രാജ്ഞിയുണർത്തവേ,
താതവാത്സല്യം ക്ഷണിച്ചുവരുത്തിയ
മാധവി തത്സന്നിധിയാർന്നു സാദരം.
അച്ഛനെഴുന്നേറ്റുചെന്നു മകളുടെ



കൈയ്ക്കു പിടിച്ചു, നിറുകയിൽ ചുംബിച്ചു
തൊട്ടടുത്തായിട്ടിരുത്തി, പ്രിയപത്നി
ഒട്ടുമുമ്പേ ചൊന്നപോലവേ ചൊല്ലുന്നു. 10

താതന്റെ മുന്നിൽ സ്വയംവരത്തിന്നെതിർ-
വാദങ്ങളൊന്നും പറഞ്ഞില്ല മാധവി.
മൗനവും സമ്മതമല്ലയോ? ഈയഭി-
മാനിനിയെല്ലാം തുറന്നങ്ങു ചൊല്ലുമോ?
"എന്നാലിനി ദേവയാനിയും കേൾക്കട്ടെ-
എൻമകൾ മാധവിക്കുണ്ടാം സ്വയംവരം!
നല്ലനാളേതെന്നറികയേ വേണ്ടു, ദി-
ക്കെല്ലാം സ്വയംവരവാർത്ത ഘോഷിക്കണം!" 11

താതമുഖത്തേക്ക് നോക്കിയിരുന്നൊരു
ഗൂഢസ്മിത ത്തോടെയോതുന്നു മാധവി:
"ഉണ്ടൊരേയാഗ്രഹം-നാളെ സ്വയംവര-
പ്പന്തലീ രാജാങ്കണത്തിലല്ലാ വേണ്ടു.
ഗംഗായമുനകളൊന്നിച്ചുചേരുന്ന
മംഗളരമ്യമാമാശ്രമഭൂമിയിൽ,
കാട്ടുമുളകൾ, പൂച്ചില്ലകൾ, വള്ളികൾ
കോർത്തൊരു പന്തൽ!-അതാണെന്റെയാഗ്രഹം!" 12

കാടുകയറിയ പെണ്ണിന്റെ മോഹവും
കാടുകയറുന്നതായ്ത്തോന്നിയെങ്കിലും,
"വത്സേ! നിനക്കതാണിഷ്ടമെങ്കിൽ,"-സ്നേഹ-
വർഷമായീ ദേവയാനിതൻ വാക്കുകൾ:
"നിന്റെ സ്വയംവരമങ്ങനെത്തന്നെയാം;"
"എന്തതിൽ സംശയം?" എന്നായ് യയാതിയും.
സന്തുഷ്ടമാമന്തരംഗം സുതാര്യമായ്-
സംദൃശ്യമാം പുഞ്ചിരിതൂകി മാധവി. 13

ദിക്കുകൾതോറും സ്വയംവരവാർത്തതൻ
ഉൽഘോഷണമായി - സമ്രാട് യയാതിതൻ
നന്ദിനി മാധവി തന്നുടെ വേളിക്ക്
മന്നരെയെല്ലാം ക്ഷണിക്കും വിളംബരം!
കാനനശോഭ തളിർത്തുനിന്നീടുന്നൊ-
രാ നദീതീരത്തു പന്തലുയരുന്നു!
കന്യയെക്കാമിച്ചണയും നൃപർക്കായി
വർണ്ണാഭമാം കുടീരങ്ങളൊരുങ്ങുന്നു! 14

വല്ക്കലം മാറ്റിയെന്നാകിലും ശുദ്ധമാം
ശുക്ലാംബരം ചാർത്തി മേവുന്നു മാധവി.
ഇഷ്ടജനങ്ങളടുത്തണഞ്ഞാലൊരു
സ്നിഗ്ദ്ധസ്മിതം കൊണ്ടു സൽക്കരിച്ചീടിലും
ഒറ്റയ്ക്കിരുന്നുതന്നോർമ്മകളിൽ സ്വയം
നഷ്ടമാകുംപോലെ മേവുന്നു മാധവി.
മറ്റാരറിയുന്നു!-[illegible] പൈതങ്ങൾ
പൊട്ടിക്കരയുന്ന [illegible]ടം!

(തുടരും)

# സ്വപ്നം കാണുന്നവരുടെ ലോകം

ഒരു സ്വതന്ത്ര ചാനൽ എന്ന നിലയ്ക്കുള്ള ഏഷ്യാനെറ്റിന്റെ ജൈത്രയാത്ര തുടരുകയാണ്.



ഏഷ്യാനെറ്റിന്റെ മുഖ്യശില്പി : ശശികുമാർ

**സ്വ**പ്നം കാണുന്നവർക്കുള്ളതാണ് ഈ ലോകമെന്നു പറഞ്ഞത്, ശശികുമാറിനെ സംബന്ധിച്ചിടത്തോളം എത്ര ശരി. അതിരുകളില്ലാത്തതാണെന്നു തോന്നുന്നു, ശശികുമാറിന്റെ സ്വപ്നങ്ങൾ. ഈ പ്രപഞ്ചം മാത്രമല്ല, സൂര്യനും ചന്ദ്രനും നക്ഷത്രങ്ങളുമെല്ലാം അദ്ദേഹത്തിന്റെ സ്വപ്നങ്ങളിലെ കഥാപാത്രങ്ങളാണ്. ദുഃഖഭരിതമായ നമ്മുടെ ജീവിതത്തിലെ അലസനിമിഷങ്ങളെ സമ്പന്നമാക്കാൻ അദ്ദേഹം തന്റെ സ്വപ്നങ്ങളെ പ്രയോജനപ്പെടുത്തുന്നു. അങ്ങനെ തന്റെ സ്വപ്നലോകത്ത്, നമ്മെയും സഹയാത്രികരാക്കുന്നു. 'ഏഷ്യാനെറ്റ്' ശശികുമാറിന്റെ ഒരു സ്വപ്നവും, സ്വപ്നസാക്ഷാത്ക്കാരമായതും അങ്ങനെയാണ്.

ഇന്ത്യയിലെ വീടുകളിലെ വിരുന്നുമുറിയിൽ ടെലിവിഷൻ അതിഥിയായ കാലംമുതൽക്കേ ശശികുമാർ ഈ മാദ്ധ്യമത്തിന്റെ ഭാഗമായിത്തീർന്നു. ഇന്ത്യയിലെ ഏറ്റവും പ്രശസ്തരായ ആങ്കർമാന്മാരിൽ ഒരാളാണ് അദ്ദേഹം. (ഡേവിഡ് ഫ്രോസ്റ്റിനോടും ലാറി കിംങിനോടും കിടപിടിക്കത്തക്ക വ്യക്തിത്വമുള്ള ആങ്കർമാന്മാർ ഇന്ത്യയിൽ അധികമില്ല. ഒരു പ്രണോയ് റോയിയും ഒരു ശശികുമാറും കഴിഞ്ഞാൽ ആ നിരയിൽ പേരെടുത്തു പറയത്തക്കവരില്ല. ആ രണ്ടുപേരിൽ, പ്രണോയ് റോയിയെ സ്റ്റാർ ആക്കുന്നത്, അദ്ദേഹത്തിന്റെ ഫെമിനിസ്റ്റ് സ്പർശമാണെന്നു തോന്നുന്നു. ശശികുമാർ അതിൽനിന്നും വ്യത്യസ്തനാണ്. സ്റ്റാർ ക്വാളിറ്റിയോടൊപ്പം പൗരുഷവും അദ്ദേഹത്തെ അനുഗ്രഹിച്ചിരിക്കുന്നു. മദ്രാസ് ടി.വിയിലെ ന്യൂസ് റീഡറായിരുന്ന കാലത്ത്, ആ നഗരത്തിൽ കമലഹാസനേക്കാൾ കൂടുതൽ ആരാധകർ അദ്ദേഹത്തിനുണ്ടായിരുന്നുവെന്നത് പറഞ്ഞുകേട്ട ഒരു കഥ.)

മദ്രാസിൽനിന്നും ഡൽഹിയിലേക്കു മാറുമ്പോൾ ന്യൂസ് റീഡർ, ഇന്റർവ്യൂവർ എന്നീ നിലകളിൽ ശശികുമാർ അജയ്യനായി ഉയർന്നു. താൻ കൈകാര്യം ചെയ്യുന്ന വിഷയങ്ങളിൽ അസാധാരണമായ ഉൾക്കാഴ്ച മാത്രമല്ല, ഒരുതരം അനായാസതയും അദ്ദേഹത്തിനു സിദ്ധമായിരുന്നു. പ്രമുഖരും പ്രശസ്തരുമായ പലരെയും അദ്ദേഹം ദൂരദർശനു വേണ്ടി ഇന്റർവ്യൂ ചെയ്തിരുന്നു. അപ്പോഴെല്ലാം, താൻ ഇന്റർവ്യൂ ചെയ്യുന്ന വ്യക്തിയുമായി അടുപ്പം സ്ഥാപിക്കാനും അതിലൂടെ ഇന്റർവ്യൂവിന് ഊഷ്മളത പകരാനും ശശികുമാറിനു സാധിച്ചു. വളരെ വർഷങ്ങൾമുമ്പാണെന്നു തോന്നുന്നു, ഇന്ത്യയുടെ കരസൈന്യാധിപനെ അദ്ദേഹം ഇന്റർവ്യൂ ചെയ്തത്. തൊപ്പിയും അധികാരചിഹ്നങ്ങളുമൊക്കെയായി റൂൾത്തടിപോലെ ഇരുന്ന അദ്ദേഹത്തെ തന്റെ ഇന്റർവ്യൂവിലൂടെ മയപ്പെടുത്തി രസഗുളയാക്കിയെടുക്കുന്നത്, അതു കണ്ടവർ മറന്നുപോയിക്കാണുകയില്ല. മണി മാറ്റേഴ്സ് എന്ന പരിപാടിയും അദ്ദേഹത്തിന്റെ കൈയൊപ്പു പതിഞ്ഞതായിരുന്നു. ഒരു ധനകാര്യജ്ഞനല്ലെങ്കിലും, അതിസങ്കീർണ്ണമായ സാമ്പത്തികകാര്യങ്ങൾ അതീവ ലളിതമായി പ്രതിപാദിക്കാനും ഒരു വീട്ടമ്മയ്ക്കു പോലും ആ പരിപാടിയിൽ കൗതുകം ഉണ്ടാക്കാനും ശശികുമാറിനു കഴിഞ്ഞത് ഗൃഹപാഠത്തിലുള്ള നിഷ്ക്കർഷതയും താൻ കൈകാര്യം ചെയ്യുന്ന വിഷയത്തിൽ ആത്മാവ് അർപ്പിക്കാനുള്ള സന്നദ്ധതയുംകൊണ്ടായിരുന്നു. എന്നാൽ സുരഭിയുടെ സ്ഥാനത്ത് താന പാനയുമായി വന്ന ശശികുമാറിന്, തന്റെ യശസ്സിൽ തൂവൽ ചാർത്തുംവിധം അതിനെ ശ്രദ്ധേയമാക്കാനായില്ല. ആത്മാവില്ലാത്ത 'സോപ്പി'ന്റെ നിലയിലായിപ്പോയി ആ പരിപാടി.

വർത്തമാനകാല ജീവിതത്തിൽ നിർണ്ണായകമായിത്തീർന്ന ടെലിവിഷൻ മേഖലയിൽ തനതായൊരു വ്യക്തിമുദ്ര പതിപ്പിച്ച അദ്ദേഹം 'ഏഷ്യാനെറ്റ്' എന്ന പേരിൽ ഒരു കമ്പനി ആരംഭിക്കുകയും, അതുവഴി മലയാളം പരിപാടികൾ കേരളീയരുടെ ഗൃഹാങ്കണങ്ങളിൽ എത്തിക്കുകയും ചെയ്തപ്പോൾ അതൊരു താല്കാലിക ഏർപ്പാടായിത്തീരുമെന്നായിരുന്നു അപ്പോൾ പലരും കരുതിയത്, അല്ലെങ്കിൽ അങ്ങനെ ആകണേയെന്ന് ആഗ്രഹിച്ചു. എന്നാൽ കസൻഡ്രാമാർക്കു തെറ്റി. മലയാളികളുടെ ഇഷ്ടപ്പെട്ട ചാനലായിത്തീരാൻ ചിലപ്പോൾ കുറച്ചുകാലംകൂടി വേണ്ടിവരുമെങ്കിലും, ടെലിവിഷൻ പരിപാടികൾ സ്ഥിരമായി കാണുന്നവർക്കിടയിൽ ഒഴിച്ചുകൂടാത്തതായിത്തീർന്നു ഏഷ്യാനെറ്റ്. കേരളത്തെ സംബന്ധിച്ചിടത്തോളം ഇതു നിസ്സാരമല്ലാത്ത വിജയമാണ്. നല്ലതിനെ രണ്ടുകൈയുംനീട്ടി സ്വീകരിക്കാൻ എന്നും വിമുഖത കാട്ടുന്നവരാണ് മലയാളികൾ. അനുകൂലമായി അവരൊന്ന് "തലകുലുക്കു"ന്നതുപോലും വലിയ വിജയമാണ്. ശശികുമാറിനു മലയാളികളെക്കൊണ്ടു തലകുലുക്കിപ്പിക്കാൻ സാധിച്ചു.

സ്വകാര്യരംഗത്തു കൂണുകൾപോലെ മുളച്ചുപൊന്തിയ എല്ലാ ചാനലുകളുടെയും നിലനില്പ് സിനിമയിലാണ്. കണ്ടംചെയ്ത വീഡിയോകൾ വഴി ഉപജീവനം നടത്തിയിരുന്ന കേബിളുകാരുടെ പരിഷ്കരിച്ച പതിപ്പാണല്ലോ ഇന്ത്യയിലെ മിക്കവാറും എല്ലാ ചാനലുകളും. ചലച്ചിത്രങ്ങൾ വഴിയും സിനിമാതാരങ്ങൾ വഴിയും പ്രേക്ഷകരെ ആകർഷിക്കാനും പിടിച്ചിരുത്താനുമാകുമെന്ന് ലോകത്തിനു കാണിച്ചുകൊടുത്തത് അമേരിക്കയാണ്. അത്, അതേപോലെ അനുകരിച്ച ഇന്ത്യയിലെ ചാനലുകൾ ഹിന്ദിസിനിമയെ സുലഭമായി ഉപയോഗിച്ചു. ഏഷ്യാനെറ്റ് ഇക്കാര്യത്തിലാണ് തനിമ പ്രദർശിപ്പിച്ചത്. അൻപതുകളിലേയും അറുപതുകളിലേയും അഞ്ഞൂറോളം മലയാള ചലച്ചിത്രങ്ങളുടെ ഒരു ശേഖരം ഏഷ്യാനെറ്റും ഉണ്ടാക്കി. പക്ഷേ, അതിനെ മാത്രം ആശ്രയിച്ചു നില്ക്കാതെ സ്വന്തമായൊരു ചാലുകീറാനാണ് ശശികുമാർ മുതിർന്നത്. ദിവസം മുഴുവൻ പരിപാടി ആസൂത്രണം ചെയ്ത്, അതു ഭിന്നരുചിക്കാർക്ക് ആസ്വാദ്യകരമാക്കുക ദുഷ്ക്കരമാണ്. സ്വാഭാവികമായും അത്തരം അവസരങ്ങളിൽ പാളിച്ചകൾ സംഭവിക്കും. ഏഷ്യാനെറ്റും അതിന് അപവാദമല്ല. എന്നാൽ മനുഷ്യശേഷിയിലും വിഭവശേഷിയിലും മുന്നിട്ടു നില്ക്കുന്ന ദൂരദർശൻ അവതരിപ്പിക്കുന്ന പരിപാടികളിൽ പത്തുശതമാനംപോലും തൃപ്തികരമല്ലെന്നിരിക്കേ, രണ്ടറ്റം മുട്ടിക്കാൻ പാടുപെടുന്നതിനിടയിൽ കൈയിലുള്ള തകരകൊണ്ടാണെങ്കിലും സമൃദ്ധമായ സദ്യ ഒരുക്കാനാവുന്നത് അഭിനന്ദനീയംതന്നെയാണ്.

സാഹസികമെന്നു വിശേഷിപ്പിക്കാവുന്നതാണ്, മലയാളം വാർത്തകൾ ടെലികാസ്റ്റ് ചെയ്യാനുള്ള



ഉപരാഷ്ട്രപതി കെ. ആർ. നാരായണൻ ഏഷ്യനെറ്റിന്റെ സ്റ്റുഡിയോ ഉദ്ഘാടനം ചെയ്യുന്നു.

ഏഷ്യാനെറ്റിന്റെ തീരുമാനം. മാനിലയിൽ മലയാളി വായനക്കാരെ സ്ഥിരമായി പാർപ്പിച്ച് കേരളത്തിൽ നടക്കുന്ന സംഭവങ്ങൾ അതാതു ദിവസം കാഴ്ചക്കാരിലെത്തിക്കാൻ വളരെ വിപുലമായ കോപ്പുകൾ വേണം. കോടിക്കണക്കിനു രൂപ നിക്ഷേപിച്ച് ഈ രംഗത്തു പിടിച്ചുനില്ക്കാൻ പലരും പാടുപെടുകയാണിപ്പോഴും. ബിസിനസ്സ് ഇന്ത്യ സ്വന്തം ചാനലുമായി രംഗത്തു വന്നു. ലോകം മുഴുവൻ കാൽക്കീഴിലാണെന്ന അവകാശവുമായി. വിദേശ വേരുകളുള്ള സ്റ്റാർപോലുള്ള ചാനലുകളും രംഗത്തുണ്ട്. അവർക്കൊന്നും കഴിയാത്തതാണ്, വാർത്തകൾ ടെലികാസ്റ്റ് ചെയ്യുകവഴി ഏഷ്യാനെറ്റ് സാധിച്ചത്. വാർത്തകളുടെ കാര്യത്തിൽ ദൂരദർശനുമായി വേണം ഏഷ്യാനെറ്റിനു മത്സരിക്കേണ്ടത്. മല്ലനും മാതേവനും തമ്മിലുള്ളതുപോലൊരു മത്സരവുമാണിത്. എന്നിട്ടും മാതേവനു പിടിച്ചുനില്ക്കാനാകുന്നു എന്നത് ശശികുമാറിന്റെ ദൂരവീക്ഷണത്തിലെ സൂക്ഷ്മതയായാണു കാണിക്കുന്നത്.

സിനിമയെ ആശ്രയിച്ചുള്ള പരിപാടികളോടൊപ്പം കാഴ്ചക്കാരിൽ എല്ലാത്തരക്കാർക്കും ആസ്വാദ്യകരവും സ്വീകാര്യവുമായ ഒരു പാക്കേജ് ഉണ്ടാക്കുന്നതിൽ സ്വദേശി ചാനലുകൾക്കൊന്നും വലുതായി വിജയിക്കാനായിട്ടില്ലെന്നത് ഒരു യാഥാർത്ഥ്യമാണ്. സിനിമയെന്ന 'മാവ്' ദോശയായും ഇഡ്ഢലിയായും അപ്പമായും ചുട്ടെടുക്കുന്നതിൽ കവിഞ്ഞ് ചാനലുകാരൊന്നും ഒറിജിനാലിറ്റിയുടെ കാര്യത്തിൽ സമ്പന്നരല്ല. കൊമേഴ്സ്യൽ സിനിമക്കാരെപ്പോലെ, ചാനലുകാരും പാശ്ചാത്യ ചാനൽ പരിപാടികളുടെ ആരാധകരും അനുകർത്താക്കളുമാണ്. വിനോദിപ്പിക്കൽ എങ്ങനെയും ആകാമല്ലോ. ചാനലുകൾക്ക് അതിൽക്കവിഞ്ഞൊരു ലക്ഷ്യവുമില്ല. എന്നാൽ നേരത്തേ സൂചിപ്പിച്ചതുപോലെ, ഏഷ്യാനെറ്റ് പതിവുചിട്ടകൾ ഉപേക്ഷിക്കാതെതന്നെ ചില പുതിയ പരിപാടികളും ആവിഷ്കരിച്ചു. ന്യൂസ് ബേസ്ഡ് പ്രോഗ്രാമുകൾ എന്നു വിശേഷിപ്പിക്കപ്പെടാവുന്ന ആ പരിപാടികളിൽ ശ്രദ്ധേയമായത് കണ്ണാടിയും അന്വേഷണവും തമ്മിൽത്തമ്മിലുമാണ്. ദിനപത്രങ്ങളിൽ അച്ചടിച്ചു വരുന്ന വാർത്തകൾക്കു പിന്നിലെ വാർത്തകൾ അന്വേഷിച്ചിറങ്ങിയ കണ്ണാടിയുടെ ആസൂത്രകൻ, വരികൾക്കിടയിലെ സത്യം കണ്ടെത്താൻ പ്രാപ്തനായ പത്രപ്രവർത്തകനായിരുന്നു. അന്വേഷണത്തിലും, ആ ഉച്ഛൃംഖലത ആദ്യമൊക്കെ ദൃശ്യമായിരുന്നു. എന്നാൽ ദിനപത്രങ്ങളെ വിചാരണചെയ്യാനാണോ എന്നു തോന്നുമാറ് പത്രവിശേഷം എന്ന പരിപാടി അവതരിപ്പിച്ചു തുടങ്ങിയപ്പോൾ: മുറിവേല്ക്കപ്പെട്ടത് ഏഷ്യാനെറ്റിന്റെ വസ്തുനിഷ്ഠമായ സമീപനത്തിനായിരുന്നു. മുൻ ധാരണകളുമായി ഏതൊന്നിനെയാണോ സമീപിക്കുന്നത്, അങ്ങനെ ചെയ്യുന്നവരുടെ സത്യസന്ധതയായിരിക്കും അന്തിമമായി ചോദ്യം ചെയ്യപ്പെടുക. ഇന്ത്യയിലെ തലമുതിർന്ന പ്രശസ്തനായ ഒരു പത്രപ്രവർത്തകനായിരുന്നു ഈ പരി


മമ്മൂട്ടി ഏഷ്യാനെറ്റിന്റെ യൂണിറ്റിനോടൊപ്പം

പാടിയുടെ സൂത്രധാരൻ. ക്രമേണ അദ്ദേഹത്തെ വഴിയിലാക്കി, ഏഷ്യാനെറ്റിന്റെ സാംസ്കാരിക പരിപാടികളുടെ സംശോധകനുംമാർഗ്ഗദർശിയും• ഉപദേഷ്ടാവുമായ മാന്യദേഹം ആ പരിപാടിയിലെ സ്ഥിരം മുഖമായിത്തുടങ്ങി. പല പ്രസിദ്ധീകരണങ്ങളുടെയും കൺസൾട്ടൻസി ഏറ്റെടുത്ത അദ്ദേഹത്തിനാകട്ടെ, പത്രപ്രവർത്തനത്തിൽ പ്രായോഗികമായ പരിജ്ഞാനമില്ല. ജേർണലിസം കോഴ്സുകളുടെ അദ്ധ്യാപകർ 'പത്രമാഫീസുകളുടെ വരാന്തകളിൽ'പ്പോലും കയറി നില്ക്കാത്തവരാണല്ലോ. അതുപോലെയാണ് പത്രവിശേഷം എന്ന പരിപാടിയിലൂടെ തന്റെ ഇഷ്ടാനിഷ്ടങ്ങൾക്കനുസരിച്ച് ദിനപത്രങ്ങളെ കുരിശിലേറ്റുന്ന അദ്ദേഹവും. ഡേവിഡ് ഫ്രോസ്റ്റിന്റെ ബ്രേക്ക്ഫാസ്റ്റ് പരിപാടിയെ അനുസ്മരിപ്പിച്ചുകൊണ്ട് ചുവപ്പും നീലയും മഷിയിട്ട് ദിനപത്രങ്ങളുടെ വാർത്തകൾ എടുത്തുകാണിക്കാൻ പക്ഷേ, അദ്ദേഹം മറക്കാറില്ല. ചില പത്രങ്ങൾ അദ്ദേഹത്തിനു ചതുർത്ഥി. മറ്റു ചിലവയോട് പ്രത്യേക പഥ്യം. (കേരളത്തിലെ ഏറ്റവും പ്രചാരമുള്ള ദിനപത്രത്തിന്റെ കൺസൾട്ടൻസിയാണോ ഇദ്ദേഹത്തിന്റെ ലക്ഷ്യമെന്ന് ഈശ്വരനേ അറിഞ്ഞുകൂടൂ.) ഫലമോ ആ പരിപാടിയുടെ മുഖമുദ്രയാകേണ്ടിയിരുന്ന വസ്തുനിഷ്ഠമായ അപഗ്രഥനം തീണ്ടാപ്പാടകലെയായി.

സാഹിത്യപ്രധാനമായ പ്രശ്നങ്ങൾ ചർച്ചചെയ്യുന്ന പരിപാടികൾക്കു പുറമേ വായനശാലയിൽ എന്ന പരിപാടിയിലൂടെ പുസ്തകനിരൂപണം നടത്താൻ തുടങ്ങിയതും പുതുമയുള്ളതായി. നല്ല കൃതികളെയും അവയുടെ കർത്താക്കളെയും ഗൃഹാങ്കണത്തിലെത്തിക്കാൻ ഈ പരിപാടിക്കു കഴിയേണ്ടതാണ്. പക്ഷേ, ആ പരിപാടിയും അതു കൈകാര്യം ചെയ്യുന്നവരുടെ ഇഷ്ടാനിഷ്ടങ്ങളുടെ വേദിയായി. ഇരുപത്തഞ്ചു കൊല്ലം പിന്നിട്ട ഒ.വി. വിജയന്റെ ഖസാക്കിന്റെ ഇതിഹാസം എന്ന നോവൽ ബ്രാഹ്മണ പൗരോഹിത്യത്തിന്റെ സന്ദേശമുൾക്കൊള്ളുന്നതാണെന്നു പറയുന്നതിൽ വരെ ആ പരിപാടി ചെന്നുനിന്നു.

വളരെ സജീവമായ സാഹിത്യചർച്ചകളും കവിമേളകളും എഴുത്തുകാരുമായുള്ള മുഖാമുഖങ്ങളും ഏഷ്യാനെറ്റിന് അഭിമാനപൂർവം എടുത്തുകാണിക്കാവുന്ന പരിപാടികളാണ്. തെയ്യവും തിറയും ആനയും അമ്പാരിയും കഥകളിയും പഞ്ചാരിമേളവും നമ്മുടെ സംസ്കാരത്തിലെ കനത്ത ഈടുവയ്പുകളാണെന്ന് ഓർമ്മിക്കുന്നവരാണ് ഏഷ്യാനെറ്റ് എന്നത് എത്ര ആശ്വാസകരം. യാത്രാവിവരണങ്ങളെ ആത്മാന്വേഷണവും. ജീവിതദർശനവുമാക്കിയ ഉൾക്കാഴ്ച എന്റെ കേരളത്തിലൂടെ എന്ന പരിപാടിയുടെ ശില്പിക്കു കാഴ്ചവയ്ക്കാൻ സാധിക്കുന്നതും അഭിനന്ദനീയം തന്നെ.

ചലച്ചിത്രങ്ങൾക്കു പുറമേ അവയെ ഉപജീവിച്ചു തയ്യാറാക്കുന്ന സിനിമാല എന്ന പരിപാടി നൂതനത്വംകൊണ്ടു രസാവഹമാണ്. നിരുപദ്രവകരമായ വിനോദിപ്പിക്കലാണ് ആ പരിപാടിയുടെ



ഏഷ്യാനെറ്റിന്റെ തിരുവനന്തപുരത്തെ പവലിയൻ

ഉദ്ദേശ്യം. സരിഗമയും നാദമാധുരിയും പാട്ടുപെട്ടിയും പൂമരക്കൊമ്പും ആ ജനുസ്സിൽപ്പെട്ടവയാണ്. ബുദ്ധിജീവി സാമർത്ഥ്യങ്ങൾക്കിടയിൽ, ഇത്തരം തുണ്ടുവെളിച്ചങ്ങൾ എത്ര ആശ്വാസപ്രദം!

മെട്രോപോളിറ്റൻ നഗരങ്ങളെ ഉപജീവിച്ചു നില്ക്കുന്ന ചാനലുകളെപ്പോലെ സെക്സുപയോഗിച്ചു വരിക്കാരെ ആകർഷിക്കുന്നതിൽ യാതൊരു താത്പര്യവും (ഡൽഹിയിലെ ഒരു ചാനൽ അർദ്ധരാത്രിയിൽ നീലപ്പടംപോലും കാണിക്കുന്നുണ്ട്.) ഏഷ്യാനെറ്റ് പ്രദർശിപ്പിക്കുന്നില്ല. മലയാളി അടിസ്ഥാനപരമായി യാഥാസ്ഥിതികനാണ്. തീ പാറുന്ന ഏതു വിപ്ളവകാരിയുടേയും മനസ്സിൽ കുടുംബബന്ധങ്ങളുടെ കണ്ണിമുറിയാതെ കിടക്കും. ആ യാഥാർത്ഥ്യം ഏഷ്യാനെറ്റ് മനസ്സിലാക്കിയിരിക്കുന്നു. അതുകൊണ്ടുതന്നെ ഇടത്തരക്കാരായ മലയാളികളുടെ ഗൃഹസദസ്സുകളിൽ നിത്യസന്ദർശകനാകാൻ, ഏഷ്യാനെറ്റിന് അധികനാൾ വേണ്ടിവരുമെന്നു തോന്നുന്നില്ല.

ഡൽഹിയിലെ പി.ടി.ഐ. ടി.വി കൈകാര്യം ചെയ്യുന്നതിനിടയ്ക്കാണ് സ്വതന്ത്ര ചാനൽ എന്ന സ്വപ്നം ശശികുമാറിനെ ഒഴിയാബാധയായി പിടികൂടിയത്. ഹോങ്കോംഗിൽനിന്നും പ്രസിദ്ധീകരിക്കുന്ന ഫാർ ഈസ്റ്റേൺ ഇക്കണോമിസ്റ്റ് എന്ന പ്രസിദ്ധീകരണത്തിൽ മൈക്കൽ ജോൺസൺ എന്നൊരാൾ സ്വതന്ത്ര ടി.വി ചാനലുകളുടെ വാണിജ്യസാദ്ധ്യതകളെപ്പറ്റി എഴുതിയ ലേഖനം വായിച്ചതോടെയാണ് ശശികുമാർ ഇതേപ്പറ്റി ഗൗരവമായി ആലോചിച്ചുതുടങ്ങിയത്.

ഹോങ്കോംഗ് കേന്ദ്രമാക്കിയുള്ള സ്റ്റാർ ടി.വി ഏഷ്യയെ കീഴടക്കാൻ തുടങ്ങിയിരുന്നേയുള്ളൂ. വാർത്താ വിനിമയ ഉപഗ്രഹങ്ങളിലെ ട്രാൻസ്പോണ്ടുറുകൾ വാടകയ്ക്കെടുത്ത് സ്വന്തമായൊരു ചാനൽ എന്തുകൊണ്ട് പി.ടി.ഐക്ക് ആരംഭിച്ചുകൂടാ എന്ന ചിന്തയുമാണ്, അതിന്റെ സാദ്ധ്യതകൾ ആരായാൻ ശശികുമാർ ഹോങ്കോംഗിലെത്തിയത്. ട്രാൻസ്പോണ്ടർ വാടകയ്ക്കെടുക്കുക, അതുവഴി സ്ഥാപിക്കപ്പെടുന്ന ചാനലിലൂടെ ടെലികാസ്റ്റ് ചെയ്യുന്നതിനുള്ള സോഫ്റ്റ്വെയർ ഉണ്ടാക്കുക, വിതരണശൃംഖല സൃഷ്ടിക്കുക എന്ന ത്രിതല പരിപാടിയാണ് ഇതിൽ അന്തർഭവിച്ചിട്ടുള്ളത്. ഇതേപ്പറ്റിയുള്ള വിശദ വിവരങ്ങളുമായി പി.ടി.ഐയുടെ ഡയറക്ടർ ബോർഡിനെ ശശികുമാർസമീപിച്ചു. ഇന്ത്യയിലെ ദിനപത്ര വ്യവസായത്തിലെ വൻ തോക്കുകളാണ് ഡയറക്ടർ ബോർഡിലുള്ളത്. അപരിചിതമെങ്കിലും, നൂതനമായ ഈ ആശയത്തിൽ അവരിൽ പലരും ആകൃഷ്ടരായി എങ്കിലും പി.ടി.ഐയുടെ കുടക്കീഴിൽ ഒരു ചാനൽ ആരംഭിക്കുന്നതിനോട് അവർക്കു താത്പര്യമില്ലായിരുന്നു. രാഷ്ട്രീയമായി ഓരോ സാമ്രാജ്യങ്ങൾ സൃഷ്ടിച്ച് കുലപതികളായി വാഴുന്ന അവരിൽ പലർക്കും സ്വന്തമായി ചാനൽ ഉണ്ടാക്കുന്നതിലായി കൗതുകം. അങ്ങനെ പി.ടി.ഐ ടെലിവിഷൻ രംഗത്തു വരുന്നത് നടക്കാതെ പോയി.

പി.ടി.ഐയെ ഈ രംഗത്തു കൊണ്ടുവരാൻ കഴിയുകയില്ലെന്നുറപ്പായതോടുകൂടി മറ്റാർക്കെങ്കിലുംവേണ്ടി തന്റെ വിജ്ഞാനം പ്രയോജനപ്പെടുത്തുന്നതിൽ ശശികുമാറിന് ഔത്സുക്യം ഇല്ലാതായി. ഈ മേഖലയുടെ അനന്തസാദ്ധ്യതകളെപ്പറ്റിയുള്ള വിവരങ്ങൾ ഓരോരുത്തരില◌ ◌എത്തിത്തുടങ്ങിയിട്ടേയുണ്ടായിരുന്നുള്ളൂ. ഇന്ത്യയിൽ ഏറ്റവും കൂടുതൽ ജനങ്ങളുടെ സംസാരഭാഷയായ ഹിന്ദിയിലുള്ള ചാനലിന് രണ്ടു രീതിയിൽ പ്രാധാന്യം വരും. ദൂരദർശനെ നേരിട്ടു വെല്ലുവിളിച്ചുകൊണ്ട് രംഗം ഉറപ്പിച്ചാൽ കൈവരുന്ന രാഷ്ട്രീയസ്വാധീനം വളരെ വ്യാപകമായിരിക്കും. സാമ്പത്തികമായി അതൊരു നിധിയുമാകും. പക്ഷേ, ഹിന്ദിയിൽ ചാനൽ തുടങ്ങുകയെന്ന ആശയം ആദ്യമേ ശശികുമാർ തള്ളി. പിന്നെയുള്ളത് തമിഴോ മലയാളമോ ആണ്. തമിഴിലാണെങ്കിൽ അതിന്റെ അതിർത്തി തമിഴ്നാട്ടിൽ മാത്രമായി ഒതുങ്ങുന്നതുമല്ല. ദക്ഷിണ പൂർവ്വേഷ്യയിലും, ആഫ്രിക്കൻ രാജ്യങ്ങളിലുംവരെ അതു വ്യാപിച്ചു നില്ക്കുന്നു. ആ രാജ്യങ്ങളിലെല്ലാം പാദമുദ്രയുള്ള ട്രാൻസ്പോണ്ടർ കണ്ടെത്തുക മാത്രം ചെയ്താൽ മതി. അതിനിടയിലാണ് മുരശൊലി മാരന്റെ മരുമകൻ കലാനിധി മാരൻ സൺ ടി.വിയുമായി രംഗത്തു വരുന്നത്. മദ്രാസും തമിഴ്നാടും ഉള്ളങ്കൈപോലെ അറിയാവുന്ന ശശികുമാറിന്, പക്ഷേ, തമിഴിനോടും താത്പര്യമുണ്ടായില്ല. അങ്ങനെ മലയാളത്തിൽ ഒരു ചാനൽ എന്ന ആശയം അദ്ദേഹത്തിൽ വേരൂന്നി.




'നാദമാധുരി' എന്ന പരിപാടിയിൽ കൈതപ്രവും പി. ലീലയും

സ്വപ്നം കാണാനുള്ള മിടുക്കു മാത്രമായിരുന്നില്ല ശശികുമാറിന്റെ കൈമുതൽ; അതു നടപ്പാക്കാനുള്ള പ്രായോഗിക പരിജ്ഞാനവും അദ്ദേഹത്തിനുണ്ടായിരുന്നു. മോസ്കോ ആസ്ഥാനമായി, ദീർഘകാലമായി കയറ്റിറക്കുമതി നടത്തുന്ന തന്റെ അമ്മാവനായ രാജീവ്മേനോനുമായാണ് ഈ ആശയത്തെപ്പറ്റി അദ്ദേഹം ആദ്യം ആലോചിച്ചത്. റഷ്യൻ അധികാരശ്രേണിയിലെ ഊടുപാവുകൾ നന്നായറിയാമായിരുന്ന രാജീവ്മേനോൻ എക്രോൺ എന്ന റഷ്യൻ ഉപഗ്രഹത്തിലെ ട്രാൻസ്പോണ്ടർ വാടകയ്ക്കെടുത്തു. കോടികൾ ചെലവു വരുന്നതായിരുന്നു ഈ ഏർപ്പാട്. രാജീവ്മേനോന്റെ കീശയ്ക്ക് അതു താങ്ങാനുള്ള പ്രാപ്തിയുണ്ടായിരുന്നു. ഏഷ്യാനെറ്റ് എന്ന സ്വപ്നം അതോടെ യാഥാർത്ഥ്യമായി. കേബിൾ നെറ്റ്വർക്കുകൾ മലയാളിഗൃഹങ്ങൾക്കു പരിചിതമായിരുന്ന സാഹചര്യത്തിൽ ഏഷ്യാനെറ്റിനു വീടുകളിൽ ചെന്നു കയറാൻ വലിയ പ്രയാസമുണ്ടായില്ല.

സോഫ്ട് വെയർ നിർമ്മാണത്തിൽ ആദ്യം ശ്രദ്ധചെലുത്തുന്നതിനു പകരം വിതരണം ഭദ്രമാക്കുന്നതിലായിരുന്നു ശശികുമാർ മുൻതൂക്കം നല്കിയത്. മുഖ്യമന്ത്രിയായിരുന്ന കരുണാകരനുമായി ബന്ധപ്പെടുകയും, കെ.എസ്.ഐ.ഡി.സിയിലൂടെ വിതരണരംഗത്ത് ഗവൺമെന്റിന്റെ പങ്കാളിത്തം ഉറപ്പാക്കുകയും ചെയ്തു. തുടർന്ന്തിരുവനന്തപുരം ആസ്ഥാനമാക്കി കേബിൾ ശൃംഖല ആരംഭിക്കുന്നതിന് ഇലക്ട്രിസിറ്റി ബോർഡുമായി കരാറായി. ഇലക്ട്രിസിറ്റി ബോർഡിന്റെ പോസ്റ്റുകളിലൂടെ കേബിളുകൾ ഘടിപ്പിക്കാൻ കഴിഞ്ഞത് ഈ കരാറിന്റെ അടിസ്ഥാനത്തിലായിരുന്നു.

ആദ്യമൊക്കെ വരിക്കാരെ കിട്ടുക വിഷമമായിരുന്നു. കേബിൾ നെറ്റ്വർക്കുകാർ രംഗം കൈയടക്കി നൂറുരൂപ പ്രതിമാസ നിരക്കിന് ചലച്ചിത്രങ്ങൾ വീടുകളിലെത്തിച്ചിരുന്നു. കേബിൾ നെറ്റുവർക്കുകാരെക്കൂടി സഹകരിപ്പിക്കുകയായിരുന്നു



എം. ജി. ശ്രീകുമാറും, രാധികാ തിലകും അവതരിപ്പിക്കുന്ന ഗാനമേള

ഏഷ്യാനെറ്റ് ഇതിനു സ്വീകരിച്ച തന്ത്രം. ഇരുപത്തൊന്നു ചാനലുകൾ വിതരണം ചെയ്യാൻ പ്രാപ്തമായ ഇന്ത്യയിലെ ഒരേയൊരു കേബിൾ ശൃംഖലയെന്ന മുൻകൈയും ഏഷ്യാനെറ്റിനു കൂട്ടായി. ആയിരത്തിയഞ്ഞൂറു രൂപ കണക്ഷൻ ഫീസും നൂറ്റിഎൺപതു രൂപ പ്രതിമാസ വരിയും നല്കുന്നവർക്ക് ഏഷ്യാനെറ്റ് പരിപാടികൾക്കു പുറമേ, സ്റ്റാർ ടി.വിയും ബി.ബി.സിയും ഉൾപ്പെടെ പ്രശസ്തങ്ങളായ എല്ലാ ചാനലുകളും ലഭ്യമാകുമെന്നുറപ്പായതോടെ രണ്ടു കൈയും നീട്ടി സ്വീകരിക്കാൻ മലയാളികൾ തയ്യാറായി. ഒന്നാന്തരം ഗുണമേന്മയുള്ള കേബിൾ ഇറക്കുമതി ചെയ്താണ്, ഏഷ്യാനെറ്റ് ഈ രംഗത്തു മേൽക്കൈ നേടിയത്. ബോംബെയിലെ കോടീശ്വരന്മാരായ റഹേജാ ഗ്രൂപ്പിന്റെ സാമ്പത്തിക പങ്കാളിത്തവും വിതരണശൃംഖല വ്യാപകവും ശക്തവുമാക്കാൻ സഹായകമായി. ഇരുപത്തയ്യായിരം വീടുകൾ ഏഷ്യാനെറ്റ് വരിക്കാരാണിപ്പോൾ. അതു ക്രമേണ വികസിച്ചുകൊണ്ടിരിക്കുകയാണ്. തിരുവനന്തപുരത്തിനു പുറമേ, കൊച്ചി, കോഴിക്കോട്, തൃശൂർ, പാല, ഏറ്റുമാനൂർ, പറവൂർ, ചാവക്കാട്, വടകര, കൊല്ലം എന്നീ കേന്ദ്രങ്ങളും ഏഷ്യാനെറ്റ് കേബിൾ ശൃംഖലയുടെ പരിധിയിൽ വന്നുകഴിഞ്ഞു.

സോഫ്ട് വെയർ നിർമ്മാണത്തിലും സ്വയംപര്യാപ്തത നേടുന്നതിന്റെ വക്കിലാണ് ഏഷ്യാനെറ്റ്. തിരുവനന്തപുരം അതിർത്തിയിലുള്ള വെള്ളക്കടവിലെ സ്റ്റുഡിയോ (പ്രസിദ്ധ സിനിമാനടനായ മധുവിന്റെ ഉമാസ്റ്റുഡിയോ) വിലയ്ക്കു വാങ്ങി. ടെലിവിഷൻ പരിപാടികളുടെ നിർമ്മാണത്തിനാവശ്യമായ ബേറ്റാക്യാം ക്യാമറകളും, എഡിറ്റിംഗ് സ്യൂട്ടുകളും, ഒ.ബി. വാഹനവും, ഗ്രാഫിക്സ് യൂണിറ്റും, സെറ്റുകളുമുൾപ്പെടെ എല്ലാ ആധുനിക സജ്ജീകരണങ്ങളും അവിടെ ഒരുക്കിക്കഴിഞ്ഞു.

ഏഷ്യാനെറ്റ് പരിപാടികളുടെ ജനപ്രിയത അളക്കുന്നതിനായി ന്യൂഡെൽഹി കേന്ദ്രമായി പ്രവർത്തിക്കുന്ന സെന്റർ ഫോർ മീഡിയാ സ്റ്റഡീസ് അടുത്തകാലത്ത് ഒരു സർവേ നടത്തുകയുണ്ടായി. മറ്റു ചാനലുകൾ നല്കുന്ന പരിപാടികളെക്കാൾ തൊണ്ണൂറ്റിമൂന്നു ശതമാനം കാഴ്ചക്കാരും ഏഷ്യാനെറ്റ് പരിപാടികൾ ഇഷ്ടപ്പെടുന്നവരാണെന്നാണ് ആ സർവേ കാണിക്കുന്നത്. മൂന്നുകൊല്ലംപോലും പിന്നിടാത്ത ഒരു ടി.വി ചാനൽ സംവിധാനത്തെ സംബന്ധിച്ചിടത്തോളം അഭിമാനകരമായ നേട്ടമാണിത്. ടി.വി പരിപാടികൾക്കു പുറമേ വാല്യൂ ആഡഡ് സർവീസുകൾക്കും ഏഷ്യാനെറ്റ് മുൻകൈയെടുക്കുന്നതാണ്.

പി.ടി.ഐ ടി.വിയോടു വിടപറഞ്ഞ് സ്വന്തമായൊരു ടി.വി ചാനൽ എന്ന സ്വപ്നവുമായി ഡൽഹിയോടു യാത്ര പറയുമ്പോൾ ശശികുമാറിനു മനസ്സുനിറയെ ആത്മവിശ്വാസവും, മാതൃഭൂമിയുടെ ഡൽഹി പ്രതിനിധിയായിരുന്ന വി.കെ. മാധവൻകുട്ടിയുടെ ദൃഢസ്നേഹബന്ധവും മാത്രമായിരുന്നു കൈമുതൽ. ബാലാരിഷ്ടതകൾ നിറഞ്ഞ തുടക്കക്കാലം മുതൽക്കേ എല്ലാ പ്രശ്നങ്ങൾക്കും പരിഹാരം നേടാൻ മാധവൻകുട്ടി, അദ്ദേഹത്തിനു തുണയുണ്ടായിരുന്നു. ചെറിയ ഒരു തുടക്കമായിരുന്നു ഏഷ്യാനെറ്റിന്റേത്. അതിന്ന് നൂറ്റി അൻപതു കോടിരൂപയുടെ ഒരു വലിയ ശൃംഖലയായി വളർ

നിരിക്കുന്നു. അമേരിക്കൻ ഉപഗ്രഹത്തെ എക്കാലവും ആശ്രയിച്ചു നില്ക്കേണ്ടി വരുന്ന അവസ്ഥയിൽനിന്നും സ്വതന്ത്രമാകാനുള്ള ശ്രമത്തിലാണ് ശശികുമാർ.

ഏഷ്യാനെറ്റിനു സ്വന്തമായൊരു ഉപഗ്രഹം? ആ ചോദ്യത്തിനുള്ള ഉത്തരം അമർത്തിയ ഒരു ചിരിയിലൊതുക്കിയ ശശികുമാർ, സ്വപ്നംകാണൽ തുടർന്നുകൊണ്ടിരിക്കുന്നു.

സ്വപ്നം കാണുന്നവർക്കുള്ളതാണല്ലോ ഈ ലോകം.

--സ്റ്റാഫ് ലേഖകൻ













കണ്ണൻ മേനോൻ
ബേബി മേനോൻ


# ഇടത്താവളം





(കഴിഞ്ഞലക്കത്തിൽ നിന്നും തുടർച്ച)

## നാല്

ദേവോടത്തിയുടെ നീണ്ട മൗനം വലിയമ്മാമന്റെ ദുർവ്യാഖ്യാനങ്ങൾക്കു ശക്തികൂട്ടി. സഹിക്കുവാൻ കഴിയാത്ത കൊള്ളിവാക്കുകൾ. മൂർച്ചയില്ലാത്ത വാദഗതികൾ. കേട്ടാൽ കലികയറും. എല്ലാ ദിവസവും ഉച്ചയൂണും മയക്കവും കഴിഞ്ഞാൽ വീട്ടിലെ നാലുകെട്ടിലേക്കു വരും. എല്ലാവരും ചുറ്റും കൂടും.

പിന്നെ സന്ധ്യ മയങ്ങുന്നതുവരെ ഇതുതന്നെയാണ് ചർച്ച. ദേവോടത്തിയുടെ കൈയിൽ വന്നെത്തുന്ന കണക്കറ്റ സമ്പത്തായിരുന്നു ഇതിനെല്ലാം കാരണം. അസൂയതന്നെ. വിമാനക്കമ്പനിക്കാർ മാത്രം ഒരുലക്ഷം പൗണ്ട്സ് ആണത്രേ നഷ്ടപരിഹാരം നല്കിയത്. വേണ്വേട്ടന്റെ ബോംബെ ഓഫീസിൽനിന്നും കിട്ടിയ വിവരമാണ്. പിന്നെ കൂട്ടലും കിഴിക്കലും ഹരിക്കലുമായി. അതുമാത്രം നാല്പതുലക്ഷം രൂപ വരുമെന്നു കണക്കാക്കി. ഇനിയുമുണ്ട്, ഇൻഷുറൻസ് തുക. പ്രോവിഡന്റ് ഫണ്ട്. ഗ്രാറ്റുവിറ്റി. കമ്പനിയുടെ ആവശ്യത്തിനുള്ള യാത്രയായിരുന്നതുകൊണ്ട് അതിനും പ്രത്യേക നഷ്ടപരിഹാരം കിട്ടും. എല്ലാംകൂടി രണ്ടുകോടി രൂപ. ആർക്കും ഇതു വിശ്വസിക്കുവാൻ കഴിഞ്ഞില്ല. രണ്ടുകോടി രൂപയോ? വലിയമ്മാമനാണ് എല്ലാവരുടേയും ചെവിയിൽ മന്ത്രമോതിയത്. നോക്ക് ഇതെല്ലാം ഈ തറവാട്ടിലേക്കു കിട്ടേണ്ടതല്ലേ?

അനർഹമായതാണെന്ന് അറിയാമായിരുന്നെങ്കിലും എല്ലാവരും വലിയമ്മാമന്റെ അഭിപ്രായത്തോടു യോജിച്ചു. എന്താ, പണം കിട്ടിയാൽ കയ്ക്കോയെന്ന് ആരോ ചോദിക്കുന്നതു കേട്ടു. അങ്ങനെ വിട്ടുകൊടുത്താൽ പറ്റില്ലെന്നു ഞാനും തീരുമാനിച്ചു. എന്തായാലും എനിക്കു തെമ്മാടിക്കുഴിയാണ് ഇവർ വിധിച്ചിരിക്കുന്നത്. ചോദിക്കേണ്ടത് ചൂടാറുന്നതിനുമുമ്പുതന്നെ ചോദിക്കണം. നിങ്ങളെന്നെ കമ്മ്യൂണിസ്റ്റെന്നോ, ചെകുത്താനെന്നോ എന്തുവേണമെങ്കിലും വിളിച്ചോളൂ. എനിക്ക് ഒരു വിരോധോം ഇല്ല.

ഭർത്താവു മരിച്ചാൽ-

വലിയമ്മാമൻ പെട്ടെന്ന് ഇടയിൽ ചാടിവീണു:

എല്ലാ അവകാശോം ജീവിച്ചിരിക്കുന്ന ഭാര്യക്കാന്നല്ലേ നീ പറയാൻ പോണെ? എന്താ നീയെന്നെ നിയമം പഠിപ്പിക്ക്യാ? എടാ, കുടുംബത്തിൽ പെറന്ന പെണ്ണാണെങ്കി, അവള് കിട്ടണ കാശ് ഈ തറവാട്ടിലേക്ക് തരാ വേണ്ടത്. വേണൂനെ പത്തുമാസം ചൊമന്ന് പെറ്റ തള്ള ഇവ്ടെ ചാവാണ്ട് കെടപ്പ്ണ്ടല്ലൊ. അല്ലെങ്കി എന്തൂമാവട്ടെയെന്നു കരുതി സമാധാനിക്കായിരുന്നു.

ഞാൻ പല്ലിറുമ്മി. അറിയാതെ വായിൽനിന്നു വീണുപോയി.

മാങ്ങാത്തൊലി.

എന്താ നീ പറഞ്ഞെ?

ഏയ്, ഒന്നൂല്യാ.

പിന്നെ അവിടെ ഇരുന്നില്ല. എഴുന്നേറ്റു പോന്നു. വേണ്വേട്ടനെ എല്ലാവരും മറന്നുകഴിഞ്ഞു. എന്റെ ഒറ്റപ്പെട്ട ശബ്ദം ആരും അത്ര കാര്യമായി എടുക്കുന്നില്ല. തൊടിയിലേക്കിറങ്ങി. വടക്കൻകാറ്റ് ആഞ്ഞടിക്കുന്ന അയിനിയുടെ കീഴെ ചെന്നുനിന്നു. എന്റെ മനസ്സുപോലെതന്നെ വയലുകളും വരണ്ടുകിടക്കുന്നു. ഞാൻ ദേവോടത്തിയെ തിരയുകയായിരുന്നു. ദേവോടത്തിക്കെന്തുപറ്റി? വിവരത്തിന് ഒരുവരിയെങ്കിലും എഴുതിയിടാമായിരുന്നു.

അന്നും പതിവുപോലെ പ്രാതലുകഴിഞ്ഞ് ഇറയത്തെ തിണ്ണയിൽ ചാരിയിരുന്നു പത്രം വായിക്കുകയായിരുന്നു. പെട്ടെന്നാണു ധൃതിയിൽ നടന്നുവരുന്ന മൊയ്തുവിനെ കണ്ടത്. സാധാരണ ഉച്ചതിരിഞ്ഞാണ് മൊയ്തു വരാറ്. ഇന്നെന്തേ ഇത്രനേരത്തേ വരാൻ എന്നാലോചിച്ചു. ദേവോടത്തിയുടെ കത്തുണ്ടാവും. തീർച്ച. പിന്നെ എനിക്ക് അവിടെയിരിക്കുവാൻ കഴിഞ്ഞില്ല. എഴുന്നേറ്റ് പടിക്കലേക്കോടി. ദൂരെനിന്നുതന്നെ മൊയ്തു ചിരിച്ചു.

രജിസ്റ്റർ ചെയ്ത ഒരു നീളൻ കവർ. ബ്രിട്ടീഷ്‌രാജ്ഞിയുടെ ചിത്രമുള്ള സ്റ്റാമ്പ്. ഒപ്പിട്ടുകൊടുത്ത് കവർ മേടിച്ചു. പത്തുരൂപനോട്ട് പോക്കറ്റിൽനിന്നും എടുത്ത് മൊയ്തുവിനു സമ്മാനിച്ചു. അയാൾക്കു സന്തോഷമായി.

പടിപ്പുരയുടെ തിണ്ണയിൽ ഇരുന്നുതന്നെ കവർ പൊളിച്ചു. ഇടവിട്ടെഴുതിയ രണ്ടുപേജുള്ള ഒരു കത്ത്. മൂന്നു വർണ്ണഫോട്ടോകൾ. ഹൈക്കമ്മീഷണറുടെ മുന്നിൽവച്ചു സാക്ഷ്യപ്പെടുത്തിയ അധികാരപത്രം. കത്തിലൂടെ അതിവേഗം ഞാൻ കണ്ണോടിച്ചു. ദേവോടത്തി എഴുതിയിരിക്കുന്നു: നീണ്ട ഈ മൗനത്തിനു ഞാൻ ക്ഷമ ചോദിക്കുന്നില്ല. കാരണങ്ങൾ വിശദീകരിക്കുന്നുമില്ല. നിന്റെ കത്തുകളിൽനിന്ന് എല്ലാം ഞാനറിഞ്ഞു. ഞാനാരെയും കുറ്റപ്പെടുത്തുന്നില്ല. വേണ്വേട്ടൻ നമ്മുടെ എല്ലാവരുടേതുമായിരുന്നു. വേണ്വേട്ടന്റെ പേരിൽ കിട്ടിയതും നമുക്കെല്ലാവർക്കുമുള്ളതാണ്. മൂന്നുവർഷത്തെ വേണ്വേട്ടനുമായുള്ള ബന്ധം ഒരു സ്വപ്നംപോ

ലെ മാത്രമേ എനിക്കു തോന്നുന്നുള്ളു. വേണ്വേട്ടന്റെ വേരുകൾ ആ തറവാട്ടിലാണ്. അതു ഞാൻ മറക്കില്ല. എനിക്കു ലഭിച്ച നഷ്ടപരിഹാരത്തുക മുഴുവനും ഞാൻ അമ്മയുടെ പേരിൽ അയയ്ക്കുന്നു. അതിൽനിന്നും ഒരുപൈസപോലും എനിക്കു വേണ്ട. ഞാൻ സ്വമനസ്സാലെ എടുത്ത തീരുമാനമാണിത്. ആരും എന്നെ പ്രേരിപ്പിച്ചിട്ടില്ല. ആരുടെ നിർബന്ധങ്ങൾക്കും ഞാൻ വഴങ്ങിയിട്ടില്ല. എനിക്കു കാത്തുസൂക്ഷിക്കുവാൻ വേണ്വേട്ടനെക്കുറിച്ചുള്ള ഓർമ്മകൾ മാത്രം മതി. അതിൽ ഞാൻ പരിപൂർണ്ണ സംതൃപ്തയാണ്. താലിമാലയൊഴിച്ച് ബാങ്ക് ലോക്കറിൽ ഇരിക്കുന്ന ആഭരണങ്ങൾ മുഴുവൻ അമ്മയെ ഏല്പിക്കുക. എന്റെ ബെഡ്റൂമിലിരിക്കുന്ന വെഡ്ഡിംഗ് ഫോട്ടോയും എനിക്കു വേണം. പതുക്കെപ്പതുക്കെ എല്ലാം മറക്കാനുള്ള ശ്രമത്തിലാണ് ഞാനിപ്പോൾ.

ഉണ്ണീ, ഞാൻ ചില തീരുമാനങ്ങളെല്ലാം എടുത്തു. അതു ശരിയാണെന്ന് എന്റെ മനസ്സ് മന്ത്രിക്കുന്നു. എല്ലാവർക്കും അതു സ്വീകാര്യമാകണമെന്നില്ല. വിയോജിക്കുന്നവരോട് എനിക്കു വിരോധവുമില്ല.

മിനി ഇടയ്ക്കിടെ ഉണ്ണിമ്മാനെ തിരക്കുന്നുണ്ട്. ഉണ്ണിമ്മാൻ ഇങ്ങട്ട് വരോമ്മെയെന്നു ചോദിക്കുന്നു. നീയാച്ചാൽ അവൾക്ക് ജീവനാ. ഭയങ്കര കുസൃതിയാണ്. ഇപ്പോൾ ചലപലാന്ന് ഇംഗ്ലീഷ് പറയാനും തുടങ്ങി. ഒരുമിനിറ്റ് വെറുതെയിരിക്കില്ല.

ലണ്ടനിലെ പ്രസിദ്ധമായ ഹൈഡ്പാർക്കിനെക്കുറിച്ചു കേട്ടിട്ടില്ലേ? ഞങ്ങൾ അവിടെവച്ചെടുത്ത രണ്ടുമൂന്നു ഫോട്ടോ ഇതോടൊപ്പമുണ്ട്. എന്റെയും മിനിയുടേയും നടുക്കു നില്ക്കുന്നത് മിസ്റ്റർ ബിശ്വാസും അയാളുടെ അമ്മയുമാണ്. വേണ്വേട്ടൻ പേയിംഗ് ഗസ്റ്റായി ബിശ്വാസിന്റെകൂടെയാണ് താമസിച്ചിരുന്നത്. അമ്പതുകൊല്ലത്തിനുമുമ്പ് ബംഗാളിൽനിന്നു വന്ന് ഇവിടെ സ്ഥിരതാമസമാക്കിയതാണ് ബിശ്വാസിന്റെ കുടുംബം. ഇപ്പോൾ അവരെല്ലാം നാടും വീടുംവിട്ട് ബ്രിട്ടീഷ് പൗരന്മാരായി. ബംഗാൾ ബ്രാഹ്മണരാണ്. സസ്യഭോജികൾ. ബിശ്വാസ് യൂറോപ്പിലും സ്റ്റേറ്റിലും അറിയപ്പെടുന്ന വാസ്തുവിദ്യാപ്രതിഭയാണ്. വിഭാര്യൻ. വിധി അയാളോടും എന്തൊരു ക്രൂരതയാണു കാട്ടിയതെന്നോ! തിരുവല്ലക്കാരി റോസ്മേരിയെന്നൊരു മലയാളിപ്പെൺകുട്ടിയായിരുന്നു ഭാര്യ. വൈദ്യശാസ്ത്ര വിദ്യാർത്ഥിനി. അവർ പ്രഥമദർശനത്തിൽത്തന്നെ പ്രണയബദ്ധരായി. പ്രേമം വിവാഹത്തിലെത്തിച്ചു. ആരോടും ചോദിച്ചില്ല. ആരുടെ സമ്മതത്തിനുംവേണ്ടി കാത്തുനിന്നില്ല. കഴിഞ്ഞ നവവത്സരപ്പുലരിയിലുണ്ടായ ദാരുണമായ ഒരു കാറപകടത്തിൽപ്പെട്ട് റോസ്മേരി അന്ത്യശ്വാസം വലിച്ചു. പാവം. യൗവനത്തിന്റെ പ്രസരിപ്പു വിട്ടുമാറാത്ത ബിശ്വാസ് റോസ്മേരിയെക്കുറിച്ചു പറയുമ്പോൾ തേങ്ങിക്കരയുന്നു.

ഞങ്ങളും ബിശ്വാസിന്റെ അപ്പാർട്ട്മെന്റിൽത്തന്നെയാണു താമസം. പേയിംഗ് ഗസ്റ്റ്തന്നെ.

ഞാനെടുത്ത തീരുമാനമെന്തെന്ന് ഉണ്ണിക്കറിയണ്ടേ? ഞങ്ങളിനി നാട്ടിലേക്കു മടങ്ങുന്നില്ല. എന്തേ, അങ്ങനെയൊരു തീരുമാനമെടുക്കാനെന്നു ചോദിക്കുമായിരിക്കും. നാട്ടിലെ ഇന്നത്തെ ചുറ്റുപാടിൽ എനിക്കു ജീവിക്കുവാൻ പറ്റുമെന്നു തോന്നുന്നില്ല. സഹാനുഭൂതിയും സഹായവുമാണ് എനിക്കും മിനിക്കും ആവശ്യം. അവിടെ സ്വത്തുതർക്കത്തിനിടയിൽ നഷ്ടമായിരിക്കുന്നതും അതാണെന്ന് എനിക്കു തോന്നുന്നു.

ഇന്ത്യൻ വംശജർ നടത്തുന്ന ഒരു കിന്റർഗാർട്ടനിൽ എനിക്ക് ഒരു ചെറിയ ജോലി കിട്ടി. വേണ്വേട്ടന്റെ സുഹൃത്തുക്കൾ തരപ്പെടുത്തിത്തന്നതാണ്. എനിക്കും മിനിക്കും ആർഭാടമില്ലാതെ ജീവിക്കുവാനുള്ള വരുമാനമുണ്ട്. നല്ല അന്തരീക്ഷം. നിഷ്കളങ്കരായ കുട്ടികളുടെയിടയിൽ കഴിയുമ്പോൾ ഞാനെല്ലാം മറക്കുന്നു. ഞാൻ അവരുടെകൂടെ പാടുന്നു. കൈകൊട്ടിക്കളി







ക്കുന്നു. ചിരിക്കുന്നു. തിരികെ വന്ന് വീട്ടുജോലികളിൽ ഏർപ്പെടുന്നു. അടിക്കലും തുടയ്ക്കലും അലക്കലും- സമയം പോകുന്നതറിയുന്നില്ല. അടുക്കളപ്പണി ബിശ്വാസിന്റെ അമ്മ നോക്കിക്കൊള്ളും. ബിശ്വാസ് മിക്ക ദിവസവും ടൂറിലായിരിക്കും. സ്റ്റേറ്റ്സിൽ അയാൾക്കു കോടീശ്വരന്മാരായ കുറേ ഇടപാടുകാരുണ്ട്. ലക്ഷക്കണക്കിനു ഡോളറാണ് അയാൾ ഓരോ കൊല്ലവും സമ്പാദിക്കുന്നത്.

ഇവിടുത്തെ പൗരത്വവും സ്ഥിരതാമസത്തിനുള്ള അനുവാദവും കിട്ടുക അത്ര എളുപ്പമല്ല. ബിശ്വാസിന് ഉന്നതങ്ങളിൽ നല്ല പിടിപാടുള്ളതുകൊണ്ട് ബുദ്ധിമുട്ടുണ്ടാകുമെന്നു തോന്നുന്നില്ല.

ഇടയ്ക്കിടയ്ക്ക് എഴുതുക. ഞാൻ വീണ്ടും എഴുതാം, വൈകാതെ.

ദേവേടത്തിയുടെ ഈ കത്ത് വീട്ടിൽ ഭൂകമ്പം തന്നെയുണ്ടാക്കി. എല്ലാവരുടെ കണക്കുകൂട്ടലുകളും തകിടംമറിഞ്ഞു. സത്യത്തിൽ അവരുടെ മുമ്പിൽ ഞാനാണു ജയിച്ചത്. ദേവേടത്തിയെക്കുറിച്ചു ഞാൻ പറഞ്ഞതെല്ലാം ശരിയായി. പക്ഷേ ഒരു തീരാദുഃഖം എന്നെ പിടികൂടിയിരിക്കുന്നു; ദേവേടത്തി എന്നെന്നേക്കുമായി എനിക്കു നഷ്ടപ്പെട്ടിരിക്കുന്നു എന്ന വിചാരം.

കുറ്റബോധം എന്നെ വേട്ടയാടുകയാണ്. എന്റെ മനഃസമാധാനം നഷ്ടപ്പെട്ടു എന്നുതന്നെ പറയാം. ഞാനയച്ച കത്തുകളാണ് ദേവേടത്തിയെ ഇത്തരം ഒരു തീരുമാനമെടുക്കുവാൻ പ്രേരിപ്പിച്ചത്. ഇവിടെ നടന്നതൊന്നും ദേവേടത്തിയെ അറിയിക്കുവാൻ പാടില്ലായിരുന്നു. ഞാൻ ചെയ്തതെല്ലാം തെറ്റാണെന്ന് എനിക്കു ബോദ്ധ്യമായി. ഒരു മുന്നറിയിപ്പു നല്കുവാൻ മാത്രമേ ഞാൻ ഉദ്ദേശിച്ചിരുന്നുള്ളു.

പിന്നീട് ആലോചിച്ചപ്പോൾ ഇതിനൊരു മറുവശമുണ്ടെന്ന് എനിക്കു തോന്നി. ഈ ഇടുങ്ങിയ മനസ്സുകളുടെ ഇടയിൽക്കിടന്ന് വെണ്ണീറാകുന്നതിലും ഭേദം അവിടെ സ്വതന്ത്രയായി കഴിയുകയാണ്. ഒന്നിനും ഒരാളുടെ അനുവാദത്തിനു വേണ്ടി കാത്തുനില്ക്കേണ്ടതില്ല. ഷി ഈസ് ഹെർ ഓൺ മാസ്റ്റർ. പുതിയ ലോകം. പുതിയ മനുഷ്യരും ചുറ്റുപാടുകളും. പഴഞ്ചൻ ആചാരങ്ങളുടേയും വിശ്വാസങ്ങളുടേയും തടവുകാരായ വീട്ടിലെ ബന്ധുക്കളെക്കാൾ നല്ലവരായ മനുഷ്യർ. ദേവേടത്തി തിരഞ്ഞെടുത്ത പാതതന്നെയാണു നല്ലത്. തീരുമാനങ്ങളെ അഭിനന്ദിച്ചുകൊണ്ട് ഞാൻ എഴുതി. മറുപടി വന്നില്ല. ഫോൺ വിളിച്ചുമില്ല.

## അഞ്ച്

**വേ**ണ്വേട്ടന്റെ ചരമവാർഷികം. ഞാൻ അനിയനായതുകൊണ്ട് ശ്രാദ്ധം ഊട്ടണമെന്ന് അമ്മയും വലിയമ്മാമനും നിർബന്ധിച്ചു. ഞാൻ വഴങ്ങിയില്ല. വലിയമ്മാമൻ ബഹളംവച്ചു. അവസാനം ചറപറാന്ന് എന്തെല്ലാമോ പറഞ്ഞ് പടിയിറങ്ങിപ്പോയി. ഞാൻ ഓടിച്ചെന്ന് മാപ്പിരക്കുമെന്നായിരിക്കും കാർന്നോര് കരുതിയത്. ഞാൻ വിളിച്ചില്ല. അന്നു ഞാൻ പൂമുഖത്തെ ഭിത്തിയിൽ വേണ്വേട്ടന്റെ ഒരു പൂർണ്ണകായ എണ്ണച്ഛായചിത്രം തൂക്കി. അതിൽ ചെത്തിപ്പൂമാല ചാർത്തി. അതിനുമുമ്പിൽ കണ്ണടച്ചു കൈകൂപ്പിനിന്നു. കണ്ണുതുറന്നപ്പോൾ തൊട്ടടുത്ത് അമ്മയും കൊച്ചുവും നില്ക്കുന്നതു കണ്ടു. പാടത്തും വളപ്പിലും പണിക്കു നിന്നിരുന്നവരെ വിളിച്ചുവരുത്തി. വീട്ടിലെ പണിക്കാരും വന്നു. ഇറയത്തു നിരത്തി തൂശനിലവച്ച് നിറയെ വിഭവങ്ങൾ. കാളനും, ഓലനും, അവീലും, എരിശ്ശേരി, വലിയ പപ്പടം. തറവാടിന്റെ ഇറയത്തു കേറാത്ത അവർക്ക് അതൊരദ്ഭുതമായിരുന്നു. എല്ലാവർക്കും ഓരോ കോടി ജഗന്നാഥൻ മുണ്ട്. രണ്ടിടങ്ങഴി അരി. പിന്നെ സ്റ്റേറ്റ് ബാങ്കിൽനിന്നും കിട്ടിയ ഓരോ പുത്തൻ നൂറിന്റെ നോട്ട്. എല്ലാവർക്കും സംതൃപ്തിയായി. സന്തോഷമായി. മരണാനന്തരം വേണ്വേട്ടന് ഒരാത്മാവുണ്ടെങ്കിൽ, ഇതുകൊണ്ടു തീർച്ചയായും ശാന്തികിട്ടുമെന്നു പറഞ്ഞ് ഞാനമ്മയെ സമാധാനിപ്പിച്ചു.

അപ്രതീക്ഷിതവും ആകസ്മികവുമായിട്ടാണ് ചിലപ്പോൾ ചിലതെല്ലാം നമ്മുടെ ജീവിതത്തിൽ സംഭവിക്കുന്നതെന്നു കേട്ടിട്ടില്ലേ? ശ്രാദ്ധദിനത്തിന്റെ അന്നുതന്നെ ദേവേടത്തിയുടെ ഒരു കത്ത് എനിക്കു കിട്ടി: ഉണ്ണീ, ദിവസങ്ങളും മാസങ്ങളും



എത്ര വേഗമാണ് ഓടിപ്പോകുന്നത്, അല്ലേ? ഈ കത്ത് നിന്റെ കൈയിൽ കിട്ടുമ്പോഴേക്കും വേണ്വേട്ടന്റെ ശ്രാദ്ധം കഴിഞ്ഞിരിക്കും. വീട്ടിൽ നീയല്ലേ ആണായിട്ട്, വേണ്വേട്ടന്റെ താഴെയുള്ളൂ. ശ്രാദ്ധം ഊട്ടിയോ? അമ്മയും അമ്മാമനും നിർബന്ധിച്ചോ? എനിക്കറിയാം, നീ അച്ഛന്റെ ശ്രാദ്ധംപോലും ഊട്ടാറില്ലെന്ന്. വഴക്കിനും വക്കാണത്തിനും ...

ന്നും നില്ക്കല്ലേ. മറ്റുള്ളവരുടെ ഇഷ്ടാനിഷ്ടങ്ങൾക്ക് നമുക്കു ചിലപ്പോൾ വഴങ്ങേണ്ടി വരില്ലേ? ഞങ്ങൾ ഇവിടെ ചിലതെല്ലാം പ്ലാൻ ചെയ്യുന്നുണ്ട്. പ്രഭാതത്തിൽ ശ്മശാനത്തു പോയി പുഷ്പചക്രം വയ്ക്കുക. തിരികെ വന്ന് ഞങ്ങളുടെ അപ്പാർട്ട്മെന്റിൽ ഒരു ചെറിയ അനുസ്മരണയോഗം ചേരണമെന്നും അനാഥക്കുട്ടികളുടെ ഫണ്ടിലേക്ക് വേണ്വേട്ടന്റെ പേരിൽ ഒരു ചെറിയ സംഭാവന നല്കണമെന്നുമാണ് ഞങ്ങൾ തീരുമാനിച്ചിരിക്കുന്നത്. ടൈമ്സിലും ഗാർഡിയനിലും വേണ്വേട്ടന്റെ ഫോട്ടോയും നല്കുന്നുണ്ട്.

ഒന്നിനു പിറകേ ഒന്നായി വരുന്ന നിന്റെ കത്തുകൾക്കൊന്നും ഞാൻ മറുപടി അയച്ചില്ല. മനഃപൂർവമല്ല. ഇടയ്ക്കിടെ ഞാൻ നിനക്ക് എഴുതിയാൽ അതും ദുർവ്യാഖ്യാനങ്ങൾക്ക് ഇടനല്കും. എന്തിന് അതിനു വഴിവയ്ക്കുന്നു? നീ പിണങ്ങരുത്. നിനക്ക് ദേവ്വേടത്തിയോടു പിണങ്ങാൻ കഴിയില്ലെന്ന് എനിക്കറിയാം.

ഏതോ ···ംപോലെ, വേനലിലെ മഴപോലെ ചില···ല്ലാം എന്റെ ജീവിതത്തിൽ സംഭവിച്ചിരിക്കുന്നു. നീ അദ്ഭുതപ്പെട്ടേക്കും. ഞാൻ ഒരു ബിശ്വാസിനെക്കുറിച്ചു സൂചിപ്പിച്ചിരുന്നില്ലേ? ജന്റിൽ, പൊളൈറ്റ്, സോഫ്ട് സ്പോക്കൺ എന്നീ വിശേഷപദങ്ങളെല്ലാം അയാൾക്കു ചേരും. റോസ്മേരിയുടെ വേർപാടിന്റെ മുറിവുകൾ ഉണങ്ങാതെ നീറിനീറി ജീവിക്കുന്ന മനുഷ്യനെക്കുറിച്ച് നിനക്കറിയണ്ടേ? കേട്ടോളൂ. പുള്ളിയുടെ മുഴുവൻ പേര് അരുൺകുമാർ ബിശ്വാസ്. ആറടിയോളം പൊക്കം. നനുത്ത മീശ. ചെമ്പൻമുടി. വെള്ളക്കാരന്റെ നിറം. അല്പം നീണ്ട മൂക്ക്. ചടച്ച ശരീരം. ഇംഗ്ലീഷ് സംസ്കാരം. ഇരുപത്തൊമ്പതു വയസ്സ്. ബിശ്വാസിന്റെ അമ്മ, അറുപത്തെട്ടു വയസ്സ്. എന്റെ കഴുത്തിനൊപ്പം പൊക്കം. തടിച്ച ശരീരം. നരബാധിച്ച മുടി. നാല്പത്തഞ്ചു കൊല്ലങ്ങൾക്കുമുമ്പ് ഇവർ ഭർത്താവുമൊത്തു ലണ്ടനിലെത്തി. ബ്രിട്ടീഷ് പൗരത്വം സ്വീകരിച്ചു. ഇവിടെ സ്ഥിരതാമസമാക്കി. എല്ലാ സൗകര്യങ്ങളുമുള്ള അപ്പാർട്ട്മെന്റ്. കാറ്. ബുദ്ധിമുട്ടുകളൊന്നുമില്ല. അശ്വതി ബിശ്വാസിനും വിധിയോടു മല്ലിടേണ്ടി വന്നു. അവിടെ മരണമായിരുന്നില്ല പ്രതിനായകൻ. അരുണിന്റെ അച്ഛൻ ഒരു വെള്ളക്കാരിയുമായി പ്രേമത്തിലായി. അവരുമൊത്ത് അയർലണ്ടിലേക്ക് ഒളിച്ചോടി. കൊല്ലങ്ങൾക്കുശേഷം എല്ലാം നഷ്ടപ്പെട്ട് അയാൾ തിരിച്ചെത്തി. ഭർത്താവായിട്ടല്ല, ഒരു അതിഥിയായി അശ്വതിബിശ്വാസ് അയാളെ സ്വീകരിച്ചു. പക്ഷേ, അധികം വൈകാതെ ഒരു ചെറിയ അസുഖം അയാളുടെ ജീവൻ അപഹരിച്ചു.





ഇന്നാളൊരു സായാഹ്നത്തിൽ ഞങ്ങൾ നടക്കാനിറങ്ങി. ഞാനും മോളും അരുണും അമ്മയും. ഒരു ദീർഘയാത്രയ്ക്കുശേഷം അരുണിനു വീണുകിട്ടിയ ഒരു ഒഴിവുദിവസമായിരുന്നു അന്ന്. അത്താഴത്തിന് ഞങ്ങൾ, പഞ്ചാബികൾ നടത്തുന്ന ഒരു റെസ്റ്റൊറന്റിൽ കയറി. നാനും ചെനയ്ക്കും ഓർഡർ നല്കി. അപ്പോഴാണ് തൊട്ടടുത്ത് കസേരയിൽ ഇരുന്നിരുന്ന അരുൺ പതുക്കെ എന്റെ ചെവിയിൽ അതു മന്ത്രിച്ചത്: ഞാൻ നിന്നിൽ എന്റെ റോസ്മേരിയെ കാണുന്നു. അപ്രതീക്ഷിതമായി വന്നുവീണ ഈ വാക്കുകൾ എന്നെ നടുക്കി. അരുൺ ചിരിച്ചുകൊണ്ട് മറ്റൊന്നുകൂടി പറഞ്ഞു: നീ റോസ്മേരിയുടെ പുനരവതാരമാണ്. ഞാൻ ജീവിതപങ്കാളിയായി വരണമെന്നായിരുന്നു അരുണിന്റെ അഭ്യർത്ഥന. ഇതിനോട് എനിക്കു പ്രതികരിക്കുവാൻപോലും കഴിഞ്ഞില്ല. ഞാൻ വല്ലാതെ അസ്വസ്ഥയായി. വേണ്വേട്ടന്റെ സ്ഥാനത്ത് മറ്റൊരാളെ പ്രതിഷ്ഠിക്കുവാൻ എന്റെ മനസ്സ് സമ്മതിച്ചില്ല. ആലോചിക്കട്ടെ എന്നു പറഞ്ഞ്, ഒട്ടും താത്പര്യം കാണിക്കാതെ ഞാനൊഴിഞ്ഞുമാറി. ധൃതികൂട്ടണ്ട, സാവകാശം നല്ലപോലെ ആലോചിച്ചിട്ടു മറുപടി പറഞ്ഞാൽ മതിയെന്നു പറഞ്ഞ് അരുൺ മറ്റേതോ വിഷയത്തിലേക്കു കടന്നു.

എന്റെ ദുരന്തകഥ എന്നോടൊപ്പം അവസാനിക്കുമെന്നാണു കരുതിയിരുന്നത്. പക്ഷേ, ജീവിതം വീണ്ടും തളിർക്കുന്നതുപോലെ തോന്നുന്നു. ഞാൻ ഒന്നിനും സമ്മതം മൂളിയിട്ടില്ല. ഉണ്ണീ, വേണ്വേട്ടന്റെ ഗന്ധം എന്നിൽ ഇപ്പോഴും തങ്ങിനില്ക്കുന്നു. ഒരു പക്ഷേ, കാലം അതു കഴുകിക്കളഞ്ഞേക്കും.

ഇതും അവിടെ വിവാദങ്ങൾക്കു തിരികൊളുത്തിയേക്കും. കാരണം ഞാൻ ആരുടെ കാരുണ്യത്തിനും ഉപദേശങ്ങൾക്കും കാത്തുനില്ക്കുന്നില്ലല്ലോ. ഉണ്ണീ, നിനക്കറിയാമല്ലോ, ഞാൻ ഒരിക്കലും ഒരു ധിക്കാരിയായിരുന്നില്ല. ഇനി ആകാനൊട്ട് എനിക്കു കഴിയുകയുമില്ല. പക്ഷേ, ഒരുകാര്യം. മറ്റുള്ളവരുടെ തീരുമാനങ്ങൾക്കു വഴങ്ങാൻ എനിക്കിനി ആവില്ല. വിവാദങ്ങൾ കാലത്തിന്റെ കുത്തൊഴുക്കിൽ അപ്രത്യക്ഷമായിക്കൊള്ളും.

അരുണിന്റെ അമ്മ വാരിക്കോരിത്തരുന്ന വാത്സല്യവും സ്നേഹവും ലാളനയും യഥാർത്ഥത്തിൽ എന്നെ ശ്വാസംമുട്ടിക്കുകയാണ്. മടക്കിക്കൊടുക്കുവാൻ എന്റെ കൈവശം ഒന്നുമില്ലല്ലോ എന്നോർക്കുമ്പോൾ ഞാൻ തളർന്നുപോവുകയാണ്.

ഞാൻ നിർത്തട്ടെ. ഉണ്ണീ, ജീവിതം വീണ്ടും എന്റെ മനസ്സിൽ ജ്വലിക്കുവാൻ തുടങ്ങിയിരിക്കുന്നു. അത് ഒരു നല്ല ലക്ഷണമാണല്ലോ.

അവിശ്വസനീയമായ ഈ വരികളിലൂടെ ഞാൻ നിരവധി പ്രാവശ്യം കണ്ണോടിച്ചു. താലോലിക്കുവാൻ കുറേ നല്ല ഓർമ്മകൾ സമ്മാനിച്ചുകൊണ്ട് ദേവ്വേടത്തി രക്ഷപ്പെട്ടല്ലോ എന്നോർത്തു ഞാൻ സന്തോഷിച്ചു.

(അവസാനിച്ചു)





വി.പി. മനോഹരൻ

# ആത്മഹത്യ



**പാ**തയോരത്ത് ഒരു മേയ്മാസ വേനലറുതിയുടെ അവശിഷ്ടങ്ങൾ ചോരപ്പൂക്കളായി മഴവെള്ളത്തിൽ കുതിർന്നുകിടക്കുന്നത് ഇവിടെ ഇരുന്നാൽ കാണാം. അടുത്ത ദിവസങ്ങളിൽവരെ കണ്ണുകളിൽനിന്നു തീനാളങ്ങൾ വർഷിച്ച് ഭൂമിയെ ശപിച്ച സൂര്യന്റെ മറ്റൊരു മുഖമാണ് ഇപ്പോൾ. ചക്രവാളസീമകളിൽ ഉരുണ്ടുകൂടുന്ന മേഘപാളികൾക്കിടയിൽനിന്ന് ഒരു വിളറിയ ചിരിമാത്രം അവശേഷിച്ച് സൂര്യൻ ഒതുങ്ങിക്കൂടിയിരിക്കുന്നു.

ഒരുസംഘം കുട്ടികൾ വെള്ളച്ചാലുകളിലൂടെ കലപില സംസാരിച്ചു നടന്നുനീങ്ങുന്നതു കാണാമായിരുന്നു. മദ്ധ്യവേനലവധി പെട്ടെന്നു കഴിഞ്ഞുപോയ വിഷാദത്തോടൊപ്പം തന്നെ പുതിയ സങ്കല്പങ്ങൾ പകരുന്ന പ്രതീക്ഷകളുടെ അവ്യക്തമായ ഉല്ലാസം. ഞാനും പണ്ടെപ്പോഴോ ഒരു കുട്ടിയായിരുന്നുവല്ലോ.





ശുഭയും പ്രശോഭും–എന്റെ മക്കൾ–ഇതുപോലെ ആഹ്ളാദഭരിതരായി ഇന്നു സ്കൂളിൽ പോകേണ്ടതായിരുന്നു. ശുഭ നാലാം ക്ളാസ്സിലാണ് ഈ വർഷം. പ്രശോഭ് കോൺവെന്റിൽ എൽ.കെ.ജിയിലേക്കു കാലൂന്നാനുള്ള ഒരുക്കത്തിലും. കാണാത്ത ഒരു ലോകത്തെക്കുറിച്ചു ഭീതികലർന്ന ഒരുതരം ആഹ്ളാദവായ്പോടെ അവൻ എന്തൊക്കെയാണ് എന്നോടും അവന്റെ അമ്മയോടും പറയാറുള്ളത്. അവന്റെ കൊച്ചു സംശയങ്ങൾ.... ആശകൾ.... സന്തോഷങ്ങൾ... പ്രതീക്ഷകൾ...

ഈശ്വരാ.... എന്റെ കുഞ്ഞുങ്ങളെ എന്തിന് ഇങ്ങനെ ശിക്ഷിക്കുന്നു....?

എന്റെ കണ്ണുകൾ നിറഞ്ഞു.... കുട്ടികൾ എവിടെയാണ്? കരഞ്ഞുതളർന്ന് അകത്തെവിടെയോ ചുരുണ്ട്... ശുഭയ്ക്കു തിരിച്ചറിവിന്റെ സൂചനകൾ കിട്ടാനുള്ള പ്രായമായി. അവളെ എന്തു പറഞ്ഞാണ് ആശ്വസിപ്പിക്കുക....? പ്രശോഭിന്റെ കാര്യമാണ് അതിലും കഷ്ടം. തിരിച്ചറിവില്ലാത്ത കുഞ്ഞിനോട് അവന്റെ അമ്മയെക്കുറിച്ചുള്ള ചോദ്യങ്ങൾക്ക് ഈശ്വരാ ഞാനെന്തു മറുപടി പറയും....?

ശ്യാമള എന്തിന് ഈ ക്രൂരതയ്ക്കു മുതിർന്നു എന്ന് എനിക്കു മനസ്സിലാകുന്നില്ല. അവളുടെ മനസ്സ് ഓരോ ദിവസം പിന്നിടുമ്പോഴും എനിക്ക് അപ്രാപ്യമായവിധത്തിൽ ഇടതൂർന്ന വനഭൂമിയായി മാറിക്കൊണ്ടിരിക്കുകയായിരുന്നു. ഭീകരരൂപികളായ കാട്ടുജന്തുക്കളും വിഷജീവികളും മേഞ്ഞുനടന്ന ആ വനത്തിൽനിന്ന് അത്യപൂർവ്വമായി മാത്രമാണ് ഒരു തെളിനീരുറവയുടെ വക്കത്ത് ഓടിക്കളിക്കുന്ന മാൻകുട്ടികളെയോ, അതല്ലെങ്കിൽ കാട്ടുകിഴങ്ങുകൾ ഭക്ഷിച്ച് സോല്ലാസം വിഹരിക്കുന്ന മുയലുകളെയോ കാണാറുള്ളത്. മിക്കപ്പോഴും മുരണ്ടുനടക്കുന്ന കടുവകളോ, കിടിലംകൊള്ളിക്കുന്ന സിംഹങ്ങളോ മാത്രം. ഒരിക്കൽ ഈ വിധം അലങ്കാരങ്ങളുടെ പകിട്ടിൽപ്പൊതിഞ്ഞ വാക്കുകൾ കൊണ്ട് അവളുടെ മനോനിലയെക്കുറിച്ചു സൗമ്യനായി ഞാൻ അവളെ ബോദ്ധ്യപ്പെടുത്താൻ ശ്രമി

ച്ചിട്ടുണ്ട്. അവളുടെ പ്രതികരണം ഞാനിപ്പോഴും ഓർക്കുന്നു. "പൊട്ടസാഹിത്യം പറഞ്ഞ് ഇരുന്നാലേയ് വയറ് നിറയില്ല. തടിയനങ്ങി അദ്ധ്വാനിക്കാൻ പഠിക്കണം. ഒന്നുല്ലെങ്കില് നാല് വാഴനട്ട് വളർത്താൻ നോക്കണം-"

മർമ്മംനോക്കിയുള്ള ഒരടിയേറ്റതുപോലെ ഞാൻ ശബ്ദിക്കാനാവാതെ ഇരുന്നുപോയി. പ്രശോഭ് തന്റെ കുഞ്ഞിക്കൈകൾകൊണ്ട് എന്റെ താടിപിടിച്ചു വലിക്കുന്നുണ്ടായിരുന്നു. അവന്റെ വിനോദങ്ങളിലൊന്നാണത്. ഒരിറ്റു കണ്ണീര് എന്റെ കണ്ണിൽ നിന്നടർന്നു വീണു. അവന്റെ നെറ്റിത്തടം നനഞ്ഞുവോ? അവൻ ഭാവമാറ്റത്തോടെ പെട്ടെന്ന് എന്റെ മുഖത്തേക്ക് ഉറ്റുനോക്കി. പതുക്കെ അവൻ പറഞ്ഞു. "അച്ഛൻ എന്തിനാ കരയുന്നേ...." ഞാൻ പെട്ടെന്നു മുഖം തിരിച്ചു കണ്ണുകൾ തുടച്ചു ചിരിക്കാൻ ശ്രമിച്ചുകൊണ്ടു പറഞ്ഞു. "ഹേയ്.... അച്ഛന്റെ കണ്ണിലെന്തോ പൊടിവീണതാ മോനേ...."



അവനതു വിശ്വസിച്ചുവോ എന്തോ....

പറഞ്ഞത് അധികപ്പറ്റായിപ്പോയി എന്ന അപരാധബോധം ശ്യാമളയ്ക്കുണ്ടായോ? അവൾ പിന്നീടു രാത്രി കിടക്കുമ്പോൾ പതുക്കെ ചോദിച്ചു:

"ഉറങ്ങിയില്ലേ...."

"ഇല്ല"..... ഞാൻ പറഞ്ഞു.

ഒരിടവേള നിശ്ശബ്ദത.

"സത്യത്തിൽ ശ്യാമേ, നിനക്കു ഞാനൊരു ഭാരമായി മാറിത്തുടങ്ങിയോ... തുറന്നു പറഞ്ഞോളൂ..... നമ്മൾ പരിചയപ്പെടുമ്പോൾ-പ്രേമം എന്നൊന്നും ഞാൻ പറയില്ല- എന്നെക്കുറിച്ചു പൂർണ്ണമായ വിവരങ്ങൾ ഞാൻ പറഞ്ഞിരുന്നു.... നിശ്ചിതമായ ഒരു വരുമാനമാർഗ്ഗം എനിക്കില്ല.... ബന്ധുബലമില്ല.... പൂർത്തിയാക്കാത്ത ബിരുദപഠനത്തിനപ്പുറം വലിയ അക്കാദമിക് ക്വാളിഫിക്കേഷനുമില്ല. വല്ലപ്പോഴും കവിതയെഴുതാറുള്ള ഒരാൾ-കവി എന്നൊന്നും സ്വയം വിശേഷിപ്പിക്കുന്നില്ല- അതു മാത്രമാണ് ഞാൻ....

"എന്തിനാണ് അതൊക്കെ ഇപ്പോൾ പറയുന്നത്.... ഞാൻ അതൊന്നും-" "ഇല്ല....." ഞാൻ പറഞ്ഞു. ചെറിയ ഒരു ക്ളാർക്കുപണി ഉണ്ടായിരുന്നതു കളഞ്ഞുകുളിച്ചു വീട്ടിലിരിക്കുന്നത് ഭാര്യയുടെ ശമ്പളത്തിൽനിന്നു മേലനങ്ങാതെ നാലുനേരവും ശാപ്പിടാമെന്ന വ്യാമോഹംകൊണ്ടല്ല.... തൊഴിൽ തന്നവൻ തന്തയ്ക്കു വിളിച്ച് ആക്ഷേപിക്കുന്നത് തലയുംകുനിച്ചു നിന്നു കേൾക്കാൻ ഞാൻ ശീലിച്ചിട്ടില്ല. അത്തരം ചില ദുശ്ശാഠ്യങ്ങളെക്കുറിച്ചും ഞാൻ മുൻകൂട്ടി പറഞ്ഞിരുന്നല്ലോ. അരിച്ചാക്കിന്റെ കണക്കെഴുതുന്നതിനിടയിൽ നാലുവരിക്കവിത കുറിച്ചിട്ടുപോയത് ഒരു ഗുമസ്തനെന്ന നിലയിൽ എന്റെ പരാജയം തന്നെ. അതുകൊണ്ട് തന്തയ്ക്കു വിളിച്ചവനും ന്യായീകരണമുണ്ട്. അവന്റെ കരണക്കുറ്റിക്കു രണ്ടുകൊടുത്ത് ഇറങ്ങിയതിന് എനിക്ക് എന്റേതായ ന്യായീകരണവും-"

"ഇത്തരം മുരട്ടുസ്വഭാവവുമായി ജീവിക്കാൻ പറ്റുമോ! കുറേയൊക്കെ അഡ്ജസ്റ്റ് ചെയ്തു പോകണ്ടേ.... കുട്ടികൾ രണ്ടായില്ലേ നമുക്ക്-" ആർദ്രമായ സ്വരത്തിലാണ് അവൾ പറഞ്ഞത്. അതെന്റെ ഹൃദയത്തെ സ്പർശിച്ചു. ജീവിതത്തെ-ഭാവിയെക്കുറിച്ചൊക്കെ ഞാൻ ഓർക്കാത്തതല്ല.... പക്ഷേ.... എന്റേതായ ചില ദൗർബല്യങ്ങൾ....

വളരെനാളുകൾക്കുശേഷം ഞങ്ങൾ അന്നു രാത്രി പഴയ സ്നേഹപൂർണ്ണമായ ദിനങ്ങളെ പരസ്പരം ഓർമ്മിപ്പിച്ച് ഉറക്കത്തിലേക്കു സ്വസ്ഥതയോടെ ഒഴുകിപ്പോയി....

വളരെയൊന്നും അലച്ചിൽ വേണ്ടിവന്നില്ല. ഒരു ചെറിയ ജോലി നേടിയെടുക്കാൻ.... വലിയ മുതൽമുടക്കൊന്നുമില്ലാത്ത ഒരു പ്രസ്സിലെ മാനേജർ. കസ്റ്റമേഴ്സിനെ സ്വീകരിച്ചിരുത്തുക, വിവാഹ ക്ഷണക്കത്തുകളുടെ വിവിധ മോഡലുകൾ (അവയാണു ഭൂരിഭാഗവും) കസ്റ്റമേഴ്സിനു മുന്നിൽ നിരത്തി അനുഭാവപൂർവ്വം അവരുടെ അഭിരുചി ആരായുക, മാറ്ററെഴുതിയെടുക്കുക, പ്രൂഫ് തിരുത്തുക എന്നിങ്ങനെയുള്ളതാണ് ജോലിയുടെ രീതി.... വളരെയൊന്നും ആയാസമില്ലാത്ത ആ തൊഴിലിൽ ശമ്പളം തുച്ഛമായിരുന്നിട്ടും ഞാൻ സംതൃപ്തനായിരുന്നു. പ്രസ്സുടമയായ പെൻഷൻ പറ്റിയ സംസ്കൃത വിദ്വാന്റെ സാഹിത്യ ഗീർവാണങ്ങൾക്കു ചെവികൊടുക്കുക എന്ന യാതനയൊഴിച്ച് (അതു ചിലപ്പോഴെങ്കിലും സഹനശക്തി പരീക്ഷിക്കുന്നതാണെങ്കിലും) ചിട്ടയോടെയുള്ള ഒരു സംതൃപ്ത കുടുംബജീവിതത്തിന്റെ പശ്ചാത്തലം ഒരുങ്ങുകയായിരുന്നു ഞങ്ങൾക്കിടയിൽ.... ആയിടെ ശ്യാമള വളരെ ഉല്ലാസവതിയായി കാണപ്പെട്ടു. വാരാന്ത്യ അവധികളിൽ ഞങ്ങൾ കുട്ടികളോടൊത്തു നടക്കാനിറങ്ങുകയും പാർക്കിലും കടൽത്തീരത്തുമൊക്കെ ധാരാളം സമയം ചെലവഴിക്കുകയും കുട്ടികൾക്ക് ഐസ്ക്രീം വാങ്ങിക്കൊടുക്കുകയും അവരുടെ ചെറിയ ചെറിയ ആഹ്ളാദം കണ്ടു കൃതാർത്ഥരാവുകയും.... ഒരു മാതൃകാ സന്തുഷ്ട കുടുംബം ഇങ്ങനെയാണെന്ന് ഞങ്ങളെ ചൂണ്ടിക്കാട്ടി പറയാമായിരുന്നു.... ആയിടെ ശ്യാമളയുടെ







യും കുട്ടികളുടെയും സ്നേഹപൂർണ്ണമായ നിർബന്ധത്തിനു വഴങ്ങി കാടുപോലെ വളർന്ന മുടി ഒതുക്കിവെട്ടി, നീണ്ടു ചെമ്പിച്ച താടി മുഴുവനായി നീക്കി, ഒരു നനുത്ത മീശയുംവച്ച് സുന്ദരക്കുട്ടപ്പനായി ഞാൻ മാറി.

"താടിയും നീട്ടി പൊക്കണവുമായി നടക്കുന്ന ഒരൊറ്റയെണ്ണത്തിനെ ഞാനിനി ഈ വീട്ടിൽ കേറ്റില്ല-" ശ്യാമ പറഞ്ഞു. ഞാൻ ചിരിച്ചു. പക്ഷേ. ഏറെക്കാലം എനിക്കു പിടിച്ചു നില്ക്കാൻ പറ്റിയില്ല. എന്തോ ഒരസ്വസ്ഥത അറിയാതെ എന്റെ രക്തഞരമ്പുകളിലൂടെ അരിച്ചരിച്ചു കയറി എന്റെ തലച്ചോറിൽ ചുരമാന്തി.... ഞാൻ എനിക്കുതന്നെ തീർത്തും അപരിചിതനായിത്തീരുകയാണെന്നു ഭയന്നു....

പ്രസ്സിലെ ആ സൗഹൃദാന്തരീക്ഷത്തിനുമേൽ തൊഴിലാളി-തൊഴിലുടമ മനോഭാവത്തിൽ അധിഷ്ഠിതമായ കരിനിഴൽ വീണുതുടങ്ങി... ഡ്രാഫ്റ്റിലെ പ്രയോഗപരമായ തെറ്റുകളും പ്രൂഫിൽ അക്ഷരത്തെറ്റുകളും തേടിപ്പിടിച്ച് ഇനിയും നേടിയെടുക്കേണ്ടുന്ന ഭാഷാപരിജ്ഞാനത്തെക്കുറിച്ചുള്ള ഉദ്ബോധനങ്ങൾ കർക്കശമാകാൻ തുടങ്ങിയപ്പോൾ എന്റെയുള്ളിലെ ഈഗോ ഉണർന്നു. അവസാനം ഒരു പൊട്ടിത്തെറിയുണ്ടാകുന്നത് ഒഴിവാക്കാൻ രമ്യമായ അന്തരീക്ഷത്തിൽ രാജിക്കത്തിന്റെ ഔപചാരികതപോലുമില്ലാതെ പ്രസ്സിൽ നിന്നിറങ്ങുമ്പോൾ ശ്യാമളയുടെ കയ്പുള്ള വാക്കുകളും നോട്ടവും എന്നെ വേട്ടയാടി.... എത്തിപ്പെട്ടത് ബാറിലാണ്...! രാത്രി വൈകി എപ്പോഴോ വീട്ടിലെത്തിയതു മാത്രം ഓർമ്മയുണ്ട്.

പിറ്റേന്നു ശ്യാമളയേയും കുട്ടികളേയും അഭിമുഖീകരിക്കാൻ ജ്ളത തോന്നി.....

-എന്തോ, ഞാനിങ്ങനെയായിപ്പോയി... പൊറുക്കുക....

ശ്യാമള ഒന്നും മിണ്ടിയില്ല.... ഒരു സ്ഫോടനം പ്രതീക്ഷിച്ചിരുന്നു, ഏതു നിമിഷവും. പക്ഷേ, അതിശയമെന്നു പറയാവുന്നവിധം തണുത്തുറഞ്ഞ നിശ്ശബ്ദത പാലിച്ചു അവൾ.... ഒച്ചപ്പാടോ ബഹളമോ ഇല്ല. ചിരിക്കുന്നതുപോലും അപൂർവ്വം. കുട്ടികൾ പലപ്പോഴും ആഗ്രഹിച്ച സ്നേഹം കിട്ടാതെ അമ്മയിൽനിന്നു പിന്മാറുന്നതു കാണുമ്പോൾ വേദന തോന്നി. നീണ്ടുനീണ്ടു പോയ ആ മൗനം ഒരു അഗ്നിപർവ്വതംപോലെ പുകയുകയായിരുന്നു.... ആ പുകച്ചിലിന്റെ അവസാനം... ഈശ്വരാ ഇങ്ങനയായിരിക്കുമെന്ന് ഓർത്തതേയില്ല. ഒരു നിമിഷനേരമെങ്കിലും എന്നെക്കുറിച്ചു വേണ്ട, അനാഥരായിപ്പോകുന്ന മക്കളെക്കുറിച്ചു നീ ഓർത്തില്ലല്ലോ ശ്യാമളേ.....



മൂകമായിരുന്ന അന്തരീക്ഷത്തിൽ പൊടുന്നനേ ഒരാക്രോശത്തിന്റെ അകമ്പടിയോടെയുള്ള നിലവിളി ഉയർന്നു. ഞാൻ തിരിഞ്ഞുനോക്കി... ശ്യാമളയുടെ ആങ്ങളയാണ്, റിട്ടേർഡ് പട്ടാളക്കാരൻ. പിന്നെ അവളുടെ അമ്മയും. കൊടുങ്കാറ്റുപോലെ അയാൾ ഞാനിരിക്കുന്നിടത്തേക്കു പാഞ്ഞടുത്തു. കൊല്ലും ഞാനിവനെ.... എന്റെ പെങ്ങളെ പറഞ്ഞുമയക്കി പാട്ടിലാക്കി കൂടെ പൊറുപ്പിച്ചു. രണ്ടു പിള്ളേരായപ്പോൾ മടുത്തു. പുതിയ ഇര തേടാൻ സൗകര്യത്തിന് അവളെ കൊന്നു. വിടില്ല ഇവനെ...." അട്ടഹാസമായിരുന്നു. ആരോ ചിലർ ചേർന്നു തടഞ്ഞുനിർത്തി അയാളെ പിന്തിരിക്കാൻ ശ്രമിച്ചു. ശ്യാമളയുടെ അമ്മ മാറത്തടിച്ചു കരയുകയായിരുന്നു. "എന്റെ മകൾ ആത്മഹത്യ ചെയ്യില്ല, കെട്ടിത്തൂക്കിയതാ ഇവൻ... ഈ പരമദുഷ്ടൻ."

ഞാൻ എല്ലാം കേട്ടു കല്ലുപോലെ ഇരുന്നു. എല്ലാവരും പറയട്ടെ.... എന്റെ മനസ്സിന്റെ വേദന ഞാനടക്കിവച്ചുകൊള്ളാം.

"നീ അകത്തു മാറിയിരിക്കൂ ഹരീ...." എന്റെ ഒരു സുഹൃത്ത് പതുക്കെപ്പറഞ്ഞു: ഒരു സീനുണ്ടാക്കാൻ ഇടവരുത്തണ്ട. പൊലീസും പോസ്റ്റ്മോർട്ടവുമൊക്കെ വേണ്ടിവരും." അതു പറഞ്ഞുതീരുമ്പോഴേക്കും ഒരു പൊലീസ് ജീപ്പ് ഇരമ്പിവന്നു മുറ്റത്തു നിറുത്തി. യാതൊരു അങ്കലാപ്പും തോന്നാതെ ഞാനിരുന്നു. മരണത്തിലൂടെ എന്നെ ശിക്ഷിക്കാനാണ് ശ്യാമളയുടെ ആഗ്രഹമെങ്കിൽ അതിനു വിധേയനാകാൻ എനിക്കു സന്തോഷമേയുള്ളൂ. അങ്ങനെയെങ്കിലും അവളോടു ചെയ്തുപോയ തെറ്റുകൾക്കു പ്രായശ്ചിത്തമാകുമല്ലോ. എന്റെ സുഹൃത്തുക്കളിൽ ചിലർ അടക്കിപ്പിടിച്ച് എന്തോ സംസാരിക്കുന്നുണ്ടായിരുന്നു... അല്പനേരത്തിനുശേഷം അവർ എന്റെ അടുത്തു വന്നു ഗൗരവപൂർവ്വം ശബ്ദം താഴ്ത്തിപ്പറഞ്ഞു. "ചോദിക്കുമ്പോൾ ഹരി ഒന്നും വിചാരിക്കരുത്. തന്നെ രക്ഷിക്കാനാണെന്നു കൂട്ടിയാൽ മതി.... ശരിക്കും അവർ തൂങ്ങിമരിച്ചതുതന്നെയാണോ.... അതോ....."

ഞാൻ ഒരുനിമിഷം സ്തംഭിച്ചുനിന്നു. രോഷത്തേക്കാൾ എനിക്കനുഭവപ്പെട്ടത് സങ്കടമാണ്. എന്തൊക്കെ പൊരുത്തക്കേടുകൾക്കിടയിലും ഞാൻ ശ്യാമളയെ എത്രമാത്രം സ്നേഹിച്ചിരുന്നു എന്ന് എനിക്കാരെയും ബോദ്ധ്യപ്പെടുത്താനാവുന്നില്ലല്ലോ എന്ന ദുഃഖം. ഞാൻ പിറുപിറുത്തു. ആർക്കും ഒന്നും മനസ്സിലാകില്ല. സ്നേഹിതനായ ഒരു സഹകവി എന്റെ സമീപത്തേക്കു തിരക്കിട്ടു വന്നു പറഞ്ഞു.

"അവർ എഴുതിവച്ച ഒരു കത്ത് പൊലീസിനു കിട്ടി...." എന്താണ് എഴുതിയിരിക്കുന്നത്? സ്നേഹിതൻ ഉദ്വേഗപൂർവം ചോദിച്ചു.... ഒരു പൊലീസ് ഉദ്യോഗസ്ഥൻ കടന്നുവന്നതോടെ രംഗം നിശ്ശബ്ദം. അയാൾ എന്നെയൊന്ന് അളന്നു തൂക്കിനോക്കി. പിന്നെ ഒരുതുണ്ടു കടലാസു നീട്ടി ചോദിച്ചു: "ഈ കൈയെഴുത്ത് നിങ്ങളുടെ ഭാര്യയുടേതാണോ?" ഞാൻ നോക്കി.... "എന്റെ കുട്ടികൾക്കു മറ്റാരുമില്ല, അവരുടെ അച്ഛനല്ലാതെ.... ആളു പാവമാണ്. എന്റെ മരണത്തിൽ അദ്ദേഹത്തെ ക്രൂശിക്കരുത്. പൂർണ്ണമായ മോചനം വേണമെന്ന് കുറേക്കാലമായി ആഗ്രഹിക്കുന്നു.... കാരണമെന്തെന്ന് എനിക്കറിയില്ല.... പക്ഷേ, വയ്യ.... മക്കളെ ഹരിയേട്ടന്റെ കൈകളിലേല്പിക്കുന്നു.... അവരെ പൊന്നുപോലെ വളർത്തണം. സ്വന്തം ശ്യാമ-"

അതുവരെ പിടിച്ചുനിറുത്തിയ മനോദാർഢ്യം അലിഞ്ഞലിഞ്ഞുപോയി.... ഞാൻ വിങ്ങിക്കരഞ്ഞു....

"അച്ഛാ" എന്ന വിളികേട്ടു ഞാൻ മുഖമുയർത്തി....എന്റെ മക്കൾ.....ശുഭയും പ്രശോഭും.....



സുബ്രഹ്മണ്യദാസ്

# ദേശീയമൃഗൻ



മനുഷ്യാ!
നീ, വെറും മണ്ണാകുന്നു
ദൈവമേ!
നീ, മണ്ണാങ്കട്ടയാകുന്നു.

ദൈവമില്ലാത്ത ദൈവപ്പുര
ഇത് പ്രേതം കൈയടക്കിയ മിച്ചഭൂമി
വേലിയേറ്റ വേലിയിറക്കമില്ലാത്ത
കടലുകളില്ലാത്ത ഭരണപ്പുര.

കാരുണ്യമില്ലാത്ത മർത്ത്യർ
കാത്തുസൂക്ഷിച്ച കാലസത്രം
രക്തസാക്ഷി പൂക്കുന്ന മണ്ണ്
സ്വാർത്ഥാർത്തി മൂക്കുന്ന കണ്ണ്.

ഭരണപ്പുരയിലൊറ്റ ദൈവവും
സമാധിയായില്ല, സമാധിയായതോ
മൂന്നു വെടിയുണ്ട മോഷ്ടിച്ചെടുത്ത
അഹിംസാദേഹദേഹി മാത്രം.

കാവലാളായ് ദേശീയമൃഗൻ
കഥാപുരുഷനായ്
കുറച്ചുകൊണ്ടേയിരുന്നു
കുരുതി പെയ്തുകൊണ്ടേയിരുന്നു.

ചാന്ദ്നിചൗക്കിൽ ചാന്ദ്നികൾ
വികാരത്തിന്റെ വിവസ്ത്രരായി
യോഗിയും പ്രതിയോഗിയുമായ്
രാമനാമജപം ആൾക്കൂട്ടത്തിലഭയാർത്ഥി.

ചുവപ്പ് പെരും കോട്ടയ്ക്കകം
വാക്കിന്റെ കൊമ്പുരുമ്മി നിന്നു
ഭരിതാനുചാര കാതുകൾ
അധോലോകാ,ണിക്കല്ലുകൾ.
വെടിവെച്ചും വിഷം കൊടുത്തും
അപമൃത്യു വരിച്ച ദേശീയ മൃഗങ്ങൾ
പ്രേതങ്ങളായനങ്ങുന്ന മഹാനഗരം
ദ്രാവിഡത്തിനന്യം വന്ന നാട്.

ഇനിയുള്ള കാലം രക്തസാക്ഷികൾക്കായ്
കാത്തുകിടക്കുന്ന നങ്കൂരസ്ഥലി
വഞ്ചനകളുടെ ജന്മിയിരിപ്പിടം
മുടിഞ്ഞവരുടെ മുടിപ്പുര.

ബലിയും ഭ്രഷ്ടും
മനഃപാഠമാക്കിയ മണ്ണ്
മുടിയേറ്റും താലപ്പൊലിയും
ഹോളിയായ് കലാശമാടിയ നടുമുറ്റം.

മന്ത്രവും, തന്ത്രവും
മാറ് വിതച്ച മഴയും
പിളർന്നിറങ്ങിയ ഭൂഹൃദയം
കുത്തുവിളക്കിൻ കരി
ചുറ്റിയിട്ട ചുമർചിത്രം.

കാണാപ്പൂവിൽ
കാമമൂതിയ മകുടി
ആർദ്രതയില്ലാത്തവരുടെ
കുരുതിപ്പുര.

കിടക്കാനിടമില്ലാതെ കിടപ്പാടം
കൈയേറിയവരുടെ വീട്
കൂടുവിട്ടവരുടെ കൂട്
കൂട്ടപ്പഷ്ണിക്കാരുടെ അത്താണി.

ജീവിതത്തിൻ വെട്ടം വെറുത്ത്
കോവിലിൻ പിന്നിരുളിൽ
കാമത്തിനു വിലകണ്ട,ഭിസാരിക.

ഉദ്യോഗം കിട്ടാതെയലഞ്ഞ
ഉദ്യോഗാർത്ഥിയവസാനം തൂങ്ങിയ
ഉത്തരമില്ലാത്ത
ഉത്തരം.

പുര നിറഞ്ഞ പെൺകുട്ടി
മിന്നിനു പൊന്നില്ലാതെ
ദീപാവലിയിൽ സ്വച്ഛന്ദമൃത്യു
വരിച്ച സോപാനം

എത്രയെത്ര
വിലാസമില്ലാത്ത വിലാസങ്ങൾ!

അജ്ഞാതമേതോ ബലിക്കായ്
കാവലിരിക്കുന്നവരുടെ കാവൽപ്പുര
ശവം കാത്തുകിടക്കുന്ന ശവപ്പുര
ദേശീയമൃഗൻ കുരയ്ക്കുന്ന നരകം.

ദുരന്തത്തിൻ കാറ്റുവീഴ്ച
ഊതിക്കെടുത്തുന്നു സ്വപ്നജീവകം
ഓരോരുത്തരുമവരവർക്ക്
അന്യനാകുന്നു, അന്യരാകുന്നു.

ആരാച്ചാരൊളിച്ചിരിക്കുന്ന
ഭരണപ്പുര മറന്ന്
മനനട കൊട്ടിയടച്ച് നിണത്തിൽ
കാൽവെള്ള പതിക്കാതെ
ഒറ്റയ്ക്കു പോകുന്നവർ
ഒറ്റയാകുന്നു.
സത്രമൊരു മിത്രമായിരുന്നു
മിത്രമൊരു യന്ത്രമായിത്തീർന്നു.

ഒരു കുരുന്നിന്റെ
കരച്ചിൽ വീണുടയുന്നു
അമ്പലമണിയുടെ
കൃഷ്ണമണി പൊട്ടുന്നു.
നാദം--
തലതെറിച്ചു പോകുന്നു.
അകന്നകന്നുപോകുന്ന
ബൂട്ടിന്റെ തിമിർപ്പുകൾ.

ഇടംകണ്ണിൽ കറുകറുത്തവനും
വലംകണ്ണിൽ വെളുവെളുത്തവനും
ആരുടെ നെഞ്ചിൽ നിറയൊഴിക്കും നീ
ശവംതീനികളുടെ ചിറകടിയൊച്ചകൾ.

ദേശീയപതാകയുമായ്
ഒരു ഭ്രാന്തി പിറുപിറുക്കുന്നു
എനിക്ക് പിറക്കാതെ പോയൊരു
മകനുണ്ടെനിക്ക് 'ഭാരതീയൻ.'

ഒരു തുള്ളി രക്തം
നദിയിലൊറ്റപ്പെട്ടു കിടക്കുന്നു
ഇരുട്ട് സംഗം തുടരുന്നു....

ദേശീയമൃഗൻ
കുരച്ചുകൊണ്ടേയിരുന്നു
കിതച്ചുകൊണ്ടേയിരുന്നു
മനസാവാചാ കർമ്മണാ.

കാലം തെറ്റിവന്ന മഞ്ഞുകണിക
ദൈവപ്പുരയുടെ കണ്ണായ്
തിരസ്കൃതൻ
തിരുശേഷിപ്പായ്
തീരില്ല
തീർന്നു.





ഡോ.കെ.എ. കുമാർ

# മനസ്സിൽ എത്താത്ത താളങ്ങൾ



ആതുരാലയങ്ങളിലെ ജീവിതം കഥാകാരന്മാർക്ക് എന്നും പ്രിയപ്പെട്ടതാണ്. മനുഷ്യന്റെ വിങ്ങലുകളും വിതുമ്പലുകളും വിധിയോടുള്ള നിരവധി സന്ധിസന്ദർഭങ്ങളും നിറഞ്ഞ ആശുപത്രിയുടെ ലോകം ആർദ്രവും നാടകീയവുമായ ജീവിതമുഹൂർത്തങ്ങളുടെ അക്ഷയഖനിയാണ്. എങ്കിലും മലയാള സാഹിത്യത്തിൽ ആശുപത്രിയുടെ പശ്ചാത്തലത്തിൽ സൃഷ്ടിക്കപ്പെട്ട നോവലുകൾ അധികം ഉണ്ടായിട്ടില്ല. സൈനിക ആശുപത്രിയുടെ പശ്ചാത്തലത്തിൽ സൂസമ്മയെന്ന പാവപ്പെട്ട നഴ്സിന്റെ കഥ പറഞ്ഞ പാറപ്പുറത്ത് ആണ് ഈ രംഗത്ത് മലയാളത്തിലെ ശ്രദ്ധേയമായ ആദ്യത്തെ നോവൽ രചിച്ചത്. വിവേകാനന്ദന്റെ നോവലുകൾ, പുനത്തിൽ കുഞ്ഞബ്ദുള്ളയുടെ മരുന്ന്. സ്വകാര്യാശുപത്രിയുടെ കഥ പറഞ്ഞ ജോർജ്ജ് ഓണക്കൂറിന്റെ ഉഴവുചാലുകൾ എന്നിവയാണ് പിന്നുള്ളത്. ഏറ്റവും ഒടുവിലായി ഒരു മെഡിക്കൽ കോളേജാശുപത്രിയുടെ പശ്ചാത്തലത്തിൽ ബൃഹത്തായ ഒരു നോവൽ രചിക്കപ്പെട്ടിരിക്കുന്നു-മാതൃഭൂമി ഗ്രന്ഥവേദി പ്രസിദ്ധീകരിച്ച കെ. രാധാകൃഷ്ണന്റെ 'ശമനതാളം.'

'നഹുഷപുരാണം' എന്ന തന്റെ ആദ്യ നോവലിനുതന്നെ സാഹിത്യ അക്കാദമി പുരസ്കാരം നേടിയ രാധാകൃഷ്ണന്റെ രണ്ടാമത്തെ ഈ നോവൽ വളരെ പ്രതീക്ഷ നൽകിയാണ് പ്രസിദ്ധീകരിക്കപ്പെട്ടത്. ആശുപത്രിയുടെ ചുമരുകൾക്കുള്ളിലെ സംഘർഷനിർഭരമായ ലോകത്തിനപ്പുറം രോഗഗ്രസ്തമായ, ജീർണ്ണിച്ച, ചിഞ്ഞളിഞ്ഞ സമൂഹത്തിന്റെ ശരീരത്തിലേക്ക് വെളിച്ചം വീശുന്ന ഈ നോവൽ ആധുനിക വൈദ്യശാസ്ത്രത്തിന്റെ പുതിയ അന്വേഷണങ്ങളിലേക്കും ഉൾക്കാഴ്ചകളിലേക്കുമുള്ള എത്തിനോട്ടവും കൂടിയാണെന്ന് വിശേഷിപ്പിക്കപ്പെട്ടിരിക്കുന്നു. ആയിരത്തോളം പുറങ്ങളിലായി പരന്നുകിടക്കുന്ന ബൃഹത്തായ ഈ നോവൽ വായനക്കാരിൽ വളരെയധികം പ്രതീക്ഷയുണർത്തിയത് തികച്ചും സ്വാഭാവികമാണ്.

കോഴിക്കോട് മെഡിക്കൽ കോളേജ് ആശുപത്രിയാണ് നോവലിന്റെ പശ്ചാത്തലം. ഒരു പ്രത്യേക സാഹചര്യത്തിൽ സൂപ്രണ്ടുസ്ഥാനം സ്വീകരിച്ച് ആശുപത്രിയുടെ ഭരണച്ചുമതല ഏറ്റെടുത്ത ഡോ.ബാലകൃഷ്ണനെന്ന മനുഷ്യസ്നേഹിയും കർത്തവ്യനിരതനുമായ ഡോക്ടറുടെ കഥയാണ് 'ശമനതാളം.' സമർത്ഥനായ ഒരു ഫിസിഷ്യൻ എന്ന നിലയിൽ സമൃദ്ധമായ പ്രാക്ടീസും, സമ്പത്തും, അന്തസ്സും, മാന്യതയും തികഞ്ഞ സമൂഹ ജീവിതവും ഉണ്ടായിരുന്ന ഡോ. ബാലകൃഷ്ണന് താൻ പ്രവർത്തിക്കുന്ന ആതുരാലയത്തിനുവേണ്ടി കാര്യമായി എന്തെങ്കിലും ചെയ്യണമെന്ന മോഹമുണ്ടായിരുന്നു. ഈ സന്നദ്ധതയും, ആശുപത്രി ഭരണത്തെപ്പറ്റിയുള്ള വ്യക്തവും ശക്തവുമായ കാഴ്ചപ്പാടും ഉള്ള ഡോ.ബാലകൃഷ്ണൻ തന്റെ ഉത്തമ സുഹൃത്തും പ്രിൻസിപ്പാളുമായ ഡോ.ആനന്ദിന്റെ പ്രേരണകൊണ്ടാണ് സൂപ്രണ്ട് സ്ഥാനം ഏറ്റെടുത്തത്. സൂപ്രണ്ട് സ്ഥാനത്തേക്ക് നിയമനം കിട്ടിയപ്പോൾത്തന്നെ അദ്ദേഹത്തിന് ശത്രുക്കളും ഉദയം ചെയ്തു. പാനലിൽ ഉൾപ്പെടുത്തിയെങ്കിലും സൂപ്രണ്ട് സ്ഥാനം ലഭിക്കാതെപോയ ഡോ.മുളന്തോട്ടവും ഡോ. ജബാറും ആദ്യം രംഗത്തെത്തിയ ശത്രുക്കളിൽപ്പെടുന്നു. താൻ ഏറ്റെടുത്ത ചുമതല തുറന്ന മനസ്സോടും അർപ്പണബുദ്ധിയോടും ചെയ്യാൻ ഡോ.ബാലകൃഷ്ണൻ അറച്ചുനിന്നില്ല. അതിന് അദ്ദേഹത്തിന് സഹായം നല്കിയത് ആർ.എം.ഒ ആയ ഡോ.മുഹമ്മദും തന്റെ യൂണിറ്റിലെതന്നെ ലക്ചററായ ഡോ. ജയൻ എന്ന യുവഡോക്ടറുമായിരുന്നു. നഴ്സുകളുടെയും ആശുപത്രി ജീവനക്കാരുടെയും ഹാജറും ഡ്യൂട്ടിയിലെ സമയനിഷ്ഠയും പരിശോധിക്കാൻ തുടങ്ങിയപ്പോൾ എതിർപ്പുണ്ടായി. സമയം വൈകി ആശുപത്രിയിൽ വരികയും ഹാജർ ഒപ്പിട്ട് സ്ഥലം വിടുകയും ചെയ്യുന്ന ഒട്ടനവധി ജീവനക്കാർ ഉള്ള ആശുപത്രിയിൽ ഇതൊരു കോളിളക്കം സൃഷ്ടിച്ചു. പതിവായി ഈ പരിപാടി വച്ചുനടത്തിയിരുന്ന യൂണിയൻ പ്രവർത്തക കൂടിയായ കനകമ്മയെന്ന നഴ്സിനെ താക്കീത് ചെയ്തതോടുകൂടി ആശുപത്രി ജീവനക്കാരുടെ കരുത്തനായ നേതാവായ അനന്തൻ ക്രുദ്ധനായി രംഗത്തു വന്നു. ആശുപത്രിയിലെ ശുചിത്വം പാലിക്കാൻ നടപടികൾ എടുത്തപ്പോൾ എതിർപ്പ് കൂടുതൽ രൂക്ഷമായി. ഏവർക്കും എപ്പോഴും കേറിയിറങ്ങാവുന്ന വഴിയമ്പലമായ ആശുപത്രിയിൽ വിമുക്തഭടന്മാരെ നിയമിച്ച് സെക്യൂരിറ്റി സംവിധാനം ഏർപ്പെടുത്തിയപ്പോൾ യൂണിയൻ നേതാക്കളും, ജീവനക്കാരിൽ ഒരു വിഭാഗവും സൂപ്രണ്ടിന് എതിരായി. എന്നാൽ പ്രിൻസിപ്പാളായ ഡോ. ആനന്ദിന്റെ പ്രോത്സാഹനവും സഹകരണവും സഹായവും ഈ എതിർപ്പുകളെ അതിജീവിക്കാനും തന്റെ പാതയിൽ ഇടർച്ചയില്ലാതെ നീങ്ങാനും ഡോ.ബാലകൃഷ്ണനെ സഹായിച്ചു. മെഡിക്കൽ കോളേജ് ആശുപത്രിയെ സ്ഥിരമായി വിമർശിക്കുന്ന 'കാഹളം' എന്ന ദിനപത്രത്തിലെ 'സോളമൻ' എന്ന ലേഖകനായിരുന്നു മറ്റൊരു പ്രധാന എതിരാളി. എന്നാൽ പലപ്പോഴും ആ കോളത്തിലെ വസ്തുനിഷ്ഠമായ വിമർശനങ്ങൾ ആശുപത്രിയിലെ അഴിമതികളെയും പോരായ്മകളെയും അറിയാൻ സൂപ്രണ്ടിനെ സഹായിക്കുകയും ചെയ്തു. ആശുപത്രിയിലെ തന്റെ ചുമതലയിൽപ്പെട്ട രോഗികളുടെ ചികിത്സയും അദ്ധ്യാപനവും ആശുപത്രി ഭരണത്തിനുവേണ്ട അധ്വാനവും ഒക്കെയുണ്ടായിട്ടും ഡോ. ബാലകൃഷ്ണൻ തൃപ്തനല്ല. തന്റെ സങ്കല്പങ്ങൾക്ക് അനുസരിച്ചുള്ള പ്രവർ

**ആശുപത്രിയുടെ പശ്ചാത്തലത്തിൽ രചിക്കപ്പെട്ട ഒരു നോവലാണ് 'ശമനതാളം'. കോഴിക്കോട് മെഡിക്കൽ കോളേജ് ആശുപത്രിയാണ് നോവലിന്റെ പശ്ചാത്തലം. ഈ നോവൽ സവിസ്തരമായ ഒരന്വേഷണത്തിന് വിധേയമാകുകയാണിവിടെ**

ത്തന നിലവാരത്തിലേക്ക് ആശുപത്രിയെ ക്രമേണ കൊണ്ടെത്തിക്കാം എന്ന് അദ്ദേഹം ആശിച്ചു. ആശുപത്രി വികസന സമിതിയിൽ അംഗമായ രാമേട്ടൻ എന്ന നിസ്വാർത്ഥനായ രാഷ്ട്രീയ നേതാവ് അദ്ദേഹത്തിന് അകമഴിഞ്ഞ പിന്തുണയും നല്കി. ഇതൊന്നും അധികം നീണ്ടുനിന്നില്ല. തികച്ചും അവിചാരിതമായി പ്രിൻസിപ്പാളായ ഡോ. ആനന്ദ് രോഗബാധിതനായി. മയക്കുമരുന്ന് ശീലത്തിന് അടിമയായ ഡോ. ആനന്ദിന്റെ ആരോഗ്യം പെട്ടെന്ന് ക്ഷയിച്ചു. വിദഗ്ദ്ധ പരിശോധനയിൽ അദ്ദേഹത്തിന് 'എയ്ഡ്സ്' (AIDS) ബാധിച്ചിട്ടുണ്ട് എന്ന് കണ്ടെത്തി. കുറെക്കാലം മുമ്പ് വിദേശയാത്രയ്ക്കിടയിൽ, ഒരു അപകടത്തെത്തുടർന്ന് എടുത്ത രക്തം സ്വീകരിക്കൽ (Blood transfusion) മൂലമായിരുന്നു തികഞ്ഞ സന്മാർഗ്ഗ നിരതനായി ജീവിച്ച ഡോ. ആനന്ദിന് എയ്ഡ്സ് പിടിപെട്ടത്. എന്നാൽ രഹസ്യമായി അകലെയൊരു സ്ഥലത്തു താമസിച്ച് ഡോ. ആനന്ദ് എയ്ഡ്സ് രോഗവുമായി മല്ലിട്ടിരുന്ന വാർത്ത പത്രത്തിൽ ഒരു ദിവസം പ്രത്യക്ഷപ്പെട്ടു. അപമാനം സഹിക്കവയ്യാതെ അദ്ദേഹം ആത്മഹത്യ ചെയ്തു. അദ്ദേഹത്തിന്റെ ചികിത്സയ്ക്കും രഹസ്യവാസത്തിനും കൂട്ടുനിന്ന ഡോ. ബാലകൃഷ്ണൻ കഠിനമായി വിമർശിക്കപ്പെട്ടു. ആനന്ദിന്റെ മരണം വ്യക്തിപരമായ നഷ്ടം എന്നപോലെതന്നെ സൂപ്രണ്ട് എന്ന നിലയിലുള്ള ഡോ. ബാലകൃഷ്ണന്റെ പ്രവർത്തനത്തിനും കനത്ത പ്രഹരമായി.

അത്യന്തം ശ്രമാവഹമായ ആശുപത്രിയിലെ ദിനചര്യയ്ക്കുശേഷം വീട്ടിലെത്തുന്ന ഡോ. ബാലകൃഷ്ണന്, പക്ഷാഘാതം ബാധിച്ച് സംസാരശേഷിയും ചലനശേഷിയും നഷ്ടപ്പെട്ട തന്റെ സഹധർമ്മിണി ഭൈരവിയുടെ സാന്നിദ്ധ്യമായിരുന്നു ഏറ്റവും വിലപ്പെട്ട സാന്ത്വനം. ഒറ്റമകളായ വാണിയും ഭൈരവിയും ബാലകൃഷ്ണനും അടങ്ങുന്ന കുടുംബം സന്തോഷം അലതല്ലുന്നതായിരുന്നു. ബാലകൃഷ്ണനും മകൾ വാണിയും ഭൈരവിയെ പരിചരിച്ചു. ജോലിക്കു പോകുന്നതിനുമുമ്പും മടങ്ങിവന്നതിനു ശേഷവും കിടക്കയിൽ ചലനവും ശബ്ദവുമില്ലാതെ കഴിയുന്ന ഭൈരവിയെ ശുശ്രൂഷിക്കുന്ന ഡോക്ടറുടെ ചിത്രം ഹൃദയസ്പർശിയായി നോവലിസ്റ്റ് ചിത്രീകരിക്കുന്നു.

ഭാര്യയായ ഭൈരവി ഡോ. ബാലകൃഷ്ണന്റെ ജീവിതത്തിലേക്കു കടന്നുവന്നത് അസാധാരണമായ ഒരു സാഹചര്യത്തിലാണ്. അച്ഛനുമമ്മയും ബാല്യത്തിൽ നഷ്ടപ്പെട്ട ബാലകൃഷ്ണൻ പഠനത്തിലുള്ള സാമർത്ഥ്യംകൊണ്ട് മെഡിക്കൽ വിദ്യാർത്ഥിയായി. സമർത്ഥനായ വിദ്യാർത്ഥിയും സംഘാടകനും കലാകാരനുമായിരുന്നു ബാലകൃഷ്ണൻ. റോമിയോ ബാലു എന്നുപേരുള്ള അയാൾ പെൺകുട്ടികളെ വശീകരിക്കുന്നതിലും റാഗിംഗിലും കൂടി മുൻപന്തിയിലാണ്. സീനിയർ വിദ്യാർത്ഥിയായിരിക്കുമ്പോൾ നടത്തിയ റാഗിംഗ് മേളയ്ക്കിടയിൽ രഞ്ജിനി എന്ന പെൺകുട്ടിയെ ബാലകൃഷ്ണനും സുഹൃത്തുക്കളും അതിയായി വേദനിപ്പിച്ചു. കോളേജിലെ എംഫാം വിദ്യാർത്ഥിനിയും രഞ്ജിനിയുടെ ഉറ്റ സുഹൃത്തുമായ ഭൈരവി പ്രശ്നം ഏറ്റെടുത്തു. രഞ്ജിനിയാകട്ടെ മനസ്സിനേറ്റ ആഘാതത്തെത്തുടർന്ന് ഹോസ്റ്റൽ വിട്ടുപോകുകയും രോഗം ബാധിച്ച് ആശുപത്രിയിലാവുകയും ചെയ്തു. ബാലകൃഷ്ണൻ താമസിക്കുന്ന ഹോസ്റ്റലിൽ ചെന്ന് തന്റേടിയായ ഭൈരവി അയാളെ പരസ്യമായി അധിക്ഷേപിച്ചു. രഞ്ജിനിയുടെ ഹോസ്റ്റലിൽ നിന്നുള്ള തിരോധാനവും രോഗവും ബാലകൃഷ്ണനെ സ്പർശിച്ചു. കോളേജിൽനിന്ന് ശിക്ഷണ നടപടികൾ ഉണ്ടാകും എന്ന ഭയവും അയാളെ അസ്വസ്ഥനാക്കി. കുറ്റബോധത്തോടെ രഞ്ജിനിയോടും അവളുടെ അച്ഛനോടും മാപ്പു പറയാൻ ചെന്ന ബാലകൃഷ്ണനെ രഞ്ജിനിയുടെ ധനികനായ അച്ഛൻ ശിവശങ്കരമേനോൻ കഠിനമായി അധിക്ഷേപിക്കുകയും ഭീഷണിപ്പെടുത്തുകയും ചെയ്തു. ഭീഷണി പരിധി വിട്ടപ്പോൾ ബാലകൃഷ്ണൻ തിരിഞ്ഞുനിന്നു. ഏതായാലും ബാലകൃഷ്ണനെതിരേ നടപടിയെടുക്കാൻ കോളേജ് അധികൃതർ നിർബന്ധിതരായി. വിദ്യാർത്ഥികളുടെ ഇടയിൽ സർവസമ്മതനായ ബാലകൃഷ്ണന്റെ ശിക്ഷയ്ക്കെതിരായി വിദ്യാർത്ഥിസമരം പൊട്ടിപ്പുറപ്പെട്ടു. ഒടുവിൽ കോളേജ് അധികൃതർ കീഴടങ്ങുകയും, ബാലകൃഷ്ണൻ തിരികെ കോളേജിൽ പ്രവേശിക്കുകയും ചെയ്തു. തുടർന്ന് ഭൈരവിയും രഞ്ജിനിയും ബാലകൃഷ്ണനുമായി സൗഹൃദത്തിലായി. രഞ്ജിനിയുമായുള്ള ബന്ധം ഒരു വിനോദമായിട്ടാണ് ബാലകൃഷ്ണൻ എടുത്തത്. ഏതായാലും പഠനം പൂർത്തിയാക്കി കോളേജ് വിടുന്നതിനുമുമ്പ് കോവളത്തും കന്യാകുമാരിയിലുമായി ഏതാനും ദിവസം രഞ്ജിനിയുമൊത്ത് ചെലവഴിച്ചിട്ടാണ് ബാലകൃഷ്ണൻ സ്ഥലം വിട്ടത്. ഉപരിപഠനത്തിനുള്ള സൗകര്യമന്വേഷിച്ച് ബോംബെയിലെത്തിയ ബാലകൃഷ്ണനെത്തേടി രഞ്ജിനിയുടെ കത്തുകൾ ഒന്നിനുപിറകെ ഒന്നായിവന്നു. പിരിയാനും മറക്കാനും തനിക്ക് ഒരിക്കലും കഴിയില്ലായെന്നും ബാലകൃഷ്ണൻ തന്നെ വിവാഹം കഴിക്കണം എന്നുമുള്ള അഭ്യർത്ഥനകളായിരുന്നു രഞ്ജിനിയുടെ ഓരോ കത്തിലും. അവയൊക്കെബാലകൃഷ്ണൻ വായിച്ച് ചീന്തിയെറിയുകയാണുണ്ടായത്. അവസാനമെത്തിയ കത്ത് തുറക്കാൻ കൂടി അയാൾ മെനക്കെട്ടില്ല. തന്നെ വിവാഹത്തിൽ കുടുക്കാനുള്ള ചപലയായ ഒരു പെൺകുട്ടിയുടെ കൗശലമാണ് ഈ പ്രണയാഭ്യർത്ഥനകൾ എന്നാണ് അയാൾ കരുതിയത്.



'ശമനതാളം'
കെ.രാധാകൃഷ്ണൻ (1995)
മാതൃഭൂമി പ്രിന്റിംഗ് ആൻഡ് പബ്ളിഷിങ് കമ്പനി (ലി.),
കോഴിക്കോട്-1, പുറം. 892. വില 290 രൂപ.

ഏതാനും മാസങ്ങൾക്കുശേഷം പത്രത്തിന്റെ മൂലയിൽ വന്ന വാർത്ത ബാലകൃഷ്ണന്റെ കണ്ണിൽപ്പെട്ടു. ബോംബെയിലെ പ്രമുഖ ന്യൂറോളജിസ്റ്റായ ഡോ.സുകുമാർ മേനോന്റെ ഭാര്യ രഞ്ജിനി ആത്മഹത്യ ചെയ്തു എന്നതായിരുന്നു വാർത്ത. മനസ്സിൽ ശക്തമായ പിടച്ചിലുമായി ബാലകൃഷ്ണൻ പാർപ്പിടം തപ്പിപ്പിടിച്ച് ഡോ.സുകുമാർ മേനോനെ കാണുന്നു. ബാലകൃഷ്ണനുമായുള്ള തന്റെ വേഴ്ചയുടെ എല്ലാ വശങ്ങളും രഞ്ജിനി ഭർത്താവായ സുകുമാർ മേനോനോട് പറഞ്ഞിട്ടുണ്ടായിരുന്നു. ആ വേഴ്ചയുടെ ഫലമായി ഗർഭിണിയായതും അത് അറിയിച്ചുള്ള കത്ത് ബാലകൃഷ്ണൻ അവഗണിച്ചുവെന്നും, അതവളെ തളർത്തിയെന്നും കേട്ടപ്പോൾ ബാലകൃഷ്ണൻ ഞെട്ടിപ്പോയി. രഞ്ജിനി ഒരു ചാപിള്ളയെ പ്രസവിച്ചു. തുടർന്ന് അച്ഛന്റെ അനന്തരവനായ സുകുമാർ മേനോനെ വിവാഹം കഴിച്ചുവെങ്കിലും രഞ്ജിനി രക്ഷപ്പെട്ടില്ല. തീവ്രമായ വിഷാദരോഗം ബാധിച്ച അവൾ പലതവണ ആത്മഹത്യയ്ക്ക് ശ്രമിച്ചു. അവസാനം ആ ശ്രമം വിജയിക്കുകയും ചെയ്തു. അന്നുമുതൽ രോഗശയ്യയിലായ, എല്ലും തൊലിയുമായ രഞ്ജിനിയുടെ അമ്മയെക്കൂടി കാണിച്ചുകൊടുത്തിട്ടാണ് സുകുമാർ മേനോൻ ബാലകൃഷ്ണനെ യാത്രയാക്കുന്നത്. ആകെ തകർന്ന മനസ്സുമായി സുകുമാർ മേനോന്റെ വീട്ടിൽനിന്നും ബാലകൃഷ്ണൻ പടിയിറങ്ങി. രഞ്ജിനിയുടെ ദുരന്തത്തിന്റെ ഉത്തരവാദിത്വത്തിൽ നിന്ന് മനസ്സ് അയാൾക്ക് മാപ്പു കൊടുക്കുന്നില്ല. ബോംബെ വിട്ട് വിവിധ തീർത്ഥാടന കേന്ദ്രങ്ങളിൽ മനഃശാന്തി തേടിയലഞ്ഞ ബാലകൃഷ്ണൻ കൽക്കട്ടയിലെ രാമകൃഷ്ണ മിഷനിലെത്തിച്ചേരുന്നു. ആത്മീയ ജ്ഞാനം നേടി സന്ന്യാസം സ്വീകരിക്കുന്നതിന് പ്രതീക്ഷയോടെ കഴിയുന്ന അയാളെത്തേടി ഭൈരവി അവിടെ എത്തുന്നു. പക്ഷേ പഴയ 'പടകാളി' ഭൈരവിയെയല്ല ബാലകൃഷ്ണൻ കാണുന്നത്. രഞ്ജിനിയുടെ ദുരന്തം വേട്ടയാടി താറുമാറാക്കിയ ബാലകൃഷ്ണന് പുതിയൊരു ജീവിതം നല്കാൻ ഭൈരവി സ്വയം സമർപ്പിക്കുന്നു. അവളുടെ പ്രേരണയിൽ തന്റെ ആത്മീയ ഗുരുവിന്റെ ഉപദേശമനുസരിച്ച് ബാലകൃഷ്ണൻ ഭൈരവിയോടൊപ്പംഡൽഹിയിലേക്ക് ഉപരിപഠനത്തിനായി പോകുന്നു. ഇതിനിടയിൽ ശക്തമായ വിഷാദരോഗം ബാലകൃഷ്ണനെ ബാധിക്കുന്നു. മനോരോഗ വിദഗ്ദ്ധന്റെ ചികിത്സയും ലിത്തിയം തുടങ്ങിയ ഔഷധങ്ങളും ഭൈരവിയുടെ സ്നേഹം നിറഞ്ഞ പരിചരണവും അയാളെ രോഗത്തിൽനിന്ന് രക്ഷിക്കുന്നു. തുടർന്ന് ഭൈരവിയെ അയാൾ വിവാഹം കഴിക്കുന്നു.

(അടുത്തലക്കത്തിൽ അവസാനിക്കും)





അലക്സ് വള്ളികുന്നം

# നാടകത്തിന്റെ മുറിവുകൾ



മലയാള പ്രൊഫഷണൽ നാടകവേദിയെക്കുറിച്ച് പരിഭവങ്ങൾ കേട്ടുതുടങ്ങിയിട്ട് നാളുകളൊത്തിരിയായി. എന്തെങ്കിലും ആശ്വാസം കണ്ടുതുടങ്ങിയെന്ന് ഇപ്പോഴും പറയുവാനാവാത്ത സ്ഥിതി. കെ.ടി.മുഹമ്മദ്, എൻ.എൻ.പിള്ള, എസ്.എൽ.പുരം, തോപ്പിൽഭാസി എന്നീ അഗ്രഗണ്യരെപ്പോലെ സ്വന്തമായൊരു പാതയിലൂടെ സഞ്ചരിക്കുന്നവരില്ലതന്നെ. മുൻകൊല്ലങ്ങളിൽ വൈവിദ്ധ്യങ്ങളുള്ള ചില നല്ല നാടകങ്ങളുണ്ടാക്കിയ പി.കെ.വേണുക്കുട്ടൻനായർ, പി.എം. ആന്റണി, ജോസ് ചിറമേൽ എന്നിവരും ഇക്കുറിയില്ല. കൈപ്പിടിയിലൊതുങ്ങിയ ചില പ്രവണതകളുമായി ആ രംഗത്ത് സ്ഥിരതാമസമാക്കിയ കുറേപ്പേർ വീണ്ടും വീണ്ടും ചെയ്യുന്നു എന്നല്ലാതെ പുതിയതെന്തെങ്കിലും നാമ്പെടുത്തു എന്ന് പറയുവാനില്ല.

ഇക്കൊല്ലത്തെ ഏറ്റവും നല്ല അവതരണത്തിനും ഏറ്റവും നല്ല രചനയ്ക്കും ഉള്ള അംഗീകാരം ലഭിച്ചത് വെഞ്ഞാറമൂട് സൗപർണ്ണികയുടെ തേവാരം എന്ന നാടകത്തിനാണ്. പാരമ്പര്യവും ആധുനിക സ്വാർത്ഥതയും തമ്മിൽ ഏറ്റുമുട്ടുകയാണിതിൽ. സത്യസന്ധതയും കാപട്യവുമായുള്ള സംഘർഷം. മാമ്പുള്ളി ഇല്ലത്തെ ബ്രഹ്മദത്തൻ നമ്പൂതിരിപ്പാട് എല്ലാ പ്രതിബന്ധങ്ങളേയും അതിജീവിച്ച് 'ഇല്ല' ത്തിന്റെ കെടാവിളക്കായി പ്രോജ്ജ്വലിക്കുന്നുണ്ട് ഒടുവിൽ. അധർമ്മത്തിന്റെ ശക്തികളെ 'ഞെക്കി'ക്കൊല്ലാൻ പോലും ഉൾക്കരുത്തുണ്ടായിരുന്നു ആ പഴമയുടെ കാതലിൽ. അശോക്-ശശി എന്നീ പുതുമുഖങ്ങൾ ചേർന്ന് എഴുതിയ തേവാരത്തിന് അതിന്റേതായ പുതുമയുണ്ടെങ്കിലും സമ്പ്രദായത്തിലും വിഷയത്തിലും എവിടെയോ ഒരു കേട്ടുകേഴ്വിയുടെ വിരസതപോലെ. മൊത്തത്തിൽ, ഇതിന്റെ രചയിതാക്കൾക്കും സംവിധായകനായ വെഞ്ഞാറമൂട് രാമചന്ദ്രനും, ബ്രഹ്മദത്തൻ നമ്പൂതിരിപ്പാടിനെ അവതരിപ്പിച്ച ശിവരാമനും, 'ഇടയ്ക്കയിൽ ജീവിത ദുഃഖങ്ങൾ.....' എഴുതിയ പിരപ്പൻകോട് മുരളിക്കും, ഗായകനായ കല്ലറ ഗോപനും, ഈ നാടകത്തിന് ഗാന സംഗീതം നിർവ്വഹിച്ച എം.കെ. അർജ്ജുനനും തേവാരത്തെ ഒന്നാം നിരയിലെത്തിച്ചതിൽ അഭിമാനിക്കാം. കണ്ടുപഴകിയ നമ്മുടെ നാടകബോധത്തിന് നിരക്കുന്ന. ആസ്വാദ്യമായ ഒരു നല്ല അവതരണം. നടൻ രണ്ടാം സ്ഥാനം, നല്ല ഗായകൻ. നല്ല ഗാന സംഗീതജ്ഞൻ എന്നീ അംഗീകാരങ്ങളും തേവാരത്തിന് കിട്ടി.

കണ്ണൂർ സംഘചേതനയ്ക്കുവേണ്ടി സുലൈമാൻ-കക്കോടി എഴുതി ഷിബു എസ്. കൊട്ടാരം സംവിധാനം ചെയ്ത നാടകമാണ് 'സ്വാതന്ത്ര്യത്തിന്റെ മുറിവുകൾ.' മഹാത്മാഗാന്ധിജിയുടെ ജീവചരിത്രമാണ് അവലംബം. സംഘചേതനയുടെ തന്നെ സമാന സ്വഭാവമുള്ള മുൻ നാടകങ്ങളെക്കാൾ, ഒരുപടി മുന്നിൽ പൂർണ്ണതയും വ്യക്തതയും. സത്യസന്ധതയും ഈ നാടകത്തിനുണ്ട് എന്നത് ആദ്യത്തെ സവിശേഷത. തികഞ്ഞ ഒരവതരണമെന്ന് വിശേഷിപ്പിക്കാവുന്ന പുതുമയും കരുത്തും, നാടകത്തിൽ സമഗ്രപഠനം നേടിയെത്തിയ ഷിബുവിന്റെ സംവിധാനത്തിൽ ഇതിന് കൈവന്നിരിക്കുന്നു എന്നത് പിന്നെയുമുള്ള സവിശേഷത. എടുത്തുപറയാവുന്നവയാണ് ഏതു ഖണ്ഡവും. ഗാന്ധിജിയുടെ അന്ത്യത്തിനു മുമ്പുള്ള പ്രാർത്ഥനാരംഗം. തുടർന്നു വെടിയേറ്റ് അനന്തതയിലേക്കു നിശ്ചലമാവുന്ന അന്ത്യരംഗം എന്നിവ.ഉദാഹരണങ്ങൾ. സാഹിത്യാംശം നിലനിർത്തിയുള്ള ഇതിന്റെ സൂക്ഷ്മമായ രചനയും, വിജയൻ കടമ്പേരിയുടെ രംഗപാടവവും, ധർമ്മൻ ഏഴോം നിർവ്വഹിച്ച പശ്ചാത്തല സംഗീതവും, പാനാർഹമായ രീതിയിൽ പ്രകാശവിന്യാസം സാധിച്ചിരിക്കുന്ന ഷിബുവിന്റെ തന്നെ വൈഭവവും, കരിവെള്ളൂർ മുരളിയുടെ ഗാനരചനയും എല്ലാറ്റിനുമൊപ്പം ഗാന്ധിജിയായി വേഷമിട്ട് പ്രശംസയും നല്ല നടനെന്ന അംഗീകാരവും നേടിയ ഉണ്ണി സത്താറിന്റെയും ഇതര അഭിനേതാക്കളുടെയും പ്രകടനവും ഈ അവതരണത്തെ അവിസ്മരണീയമാക്കുകയാണ്. ഇതൊക്കെയാണെങ്കിലും "നല്ല നാടകം-രണ്ടാം സ്ഥാനം" എന്ന അംഗീകാരമേ വിധികർത്താക്കളുടെ വിലയിരുത്തലിൽ ഇതിന് ലഭിച്ചുള്ളൂ എന്നത് ഒരു മറുവശം. ആകെയുണ്ടായിരുന്ന പത്തിൽ ഈ ഒന്നുമാത്രം പുതുമകളന്വേഷിക്കുന്ന. പുതുമകളെ പ്രോത്സാഹിപ്പിക്കുന്ന നാടകസ്നേഹിയുടെ മനസ്സിൽ മായാതെ നില്ക്കുന്നു എന്ന് കരുതണം. നല്ല സംവിധായകൻ, നല്ല പ്രകാശസംവിധാനം, നല്ല പശ്ചാത്തല സംഗീതം എന്നീ അവാർഡുകളും "സ്വാതന്ത്ര്യത്തിന്റെ മുറിവുകൾ"ക്കാണ്. കോഴിക്കോട് 'ചിരന്തന' തിയേറ്റേഴ്സ്, ചിരന്തനയുണ്ടാക്കിയ ഒരു പ്രത്യേക ട്രാക്കിൽത്തന്നെ നിന്നുകൊണ്ട്, നാടകബിരുദക്കാരനായ ശശിയുടെ സഹസംവിധാനത്തിൽ, ഇബ്രാഹിം വേങ്ങര എഴുതി സംവിധനം ചെയ്ത് അവതരിപ്പിച്ചതാണ് ഉപഹാരം. ഫ്ളാഷ് ബാക്കുകളുടെ ചരിത്രമാണ് ചിരന്തനയുടേത്. ഇതും അങ്ങനെതന്നെ. പക്ഷേ കെട്ടുറപ്പുള്ള അവതരണമായും കരുത്തുറ്റ കഥാപാത്രങ്ങളായും മുറിപ്പെടുത്തുന്ന ചോദ്യങ്ങളായും ഈ നാടകത്തെ സാധാരണ പ്രേക്ഷകൻ അംഗീകരിക്കുന്നു. ബാലുശ്ശേരി സരസ (നല്ല നടി-രണ്ടാം സ്ഥാനം), മുഹമ്മദ് പേരാമ്പ്ര എന്നിവർക്കു കിട്ടിയ അംഗീകാരങ്ങൾ അക്ഷരാർത്ഥത്തിൽ ഈ നാടകത്തിനു കിട്ടിയ അംഗീകാരം കൂടിയാകുന്നു. വളരെ അപ്രധാനമെന്നു തോന്നുന്ന ഒരു കഥാപാത്രത്തെ സ്വതഃസിദ്ധമായ ശൈലിയിൽ ഏറെ തന്മയത്വത്തോടുകൂടി അഭിനയിച്ചു പൊലിപ്പിച്ച മുഹമ്മദ് പേരാമ്പ്രയ്ക്കു കിട്ടിയ സ്പെഷൽ ജ്യൂറി അവാർഡിന് തിളക്കമേറെ.



ഷിബു എസ്. കൊട്ടാരം - മികച്ച നാടക സംവിധായകൻ

കാഞ്ഞിരപ്പള്ളി അമല തിയേറ്റേഴ്സിനുവേണ്ടി മണിലാൽ രചിച്ച് ജെ.പി.താനം സംവിധാനം ചെയ്തതാണ് 'ഇവരെന്റെ പൊന്നോമനകൾ'. റിട്ടയേർഡ് പട്ടാള ഓഫീസറുടെ കുടുംബജീവിതത്തിലെ പൊട്ടിത്തെറിയാണ് കഥ. തമാശകളും ബ്രേക്ക് ഡാൻസും ഒക്കെ ചേരുവയ്ക്കുമാത്രം. ഒടുവിൽ നാടകത്തിന്റെ ക്ളൈമാക്സെന്നപോലെ എല്ലാം തകർന്നടിയുന്നു. ആശകളും അഭിലാഷങ്ങളും ബന്ധങ്ങളും ബന്ധുക്കളുമെല്ലാം. പെറ്റമ്മ, വഴിതെറ്റിപ്പോയ ആൺമക്കൾക്ക് വിഷം അമൃത് കണക്കേ പകർന്നുകൊടുക്കുന്നിടത്ത് കഥ അവസാനിക്കുന്നു. അമ്മയായി വേഷമിട്ട കൂത്താട്ടുകുളം ലീലയാണ് ഇക്കൊല്ലത്തെ നല്ല നടി. കൂത്താട്ടുകുളം ലീലയോടൊപ്പം കേണലായി അഭിനയിച്ച പി.എസ്. മധുവും കഴിവുറ്റ ഒരു നടനാണെന്ന് തെളിയിക്കുന്ന പ്രകടനം തന്നെ കാഴ്ചവച്ചു. ജെ.പി.താനത്തിന്റെ മികച്ച സംരംഭങ്ങളിലൊന്നാണ് ഈ നാടകം. അതുകൊണ്ടുതന്നെ ദിവംഗതനായ അദ്ദേഹത്തെ മലയാള പ്രൊഫഷണൽ നാടകവേദി ആദരവോടെ സ്മരിക്കുന്നു.



എ.പി. ഉദയഭാനു

# പട്ടം മന്ത്രിസഭയുടെ പതനം

## ഞാനും എന്റെ ജീവിതവും



(കഴിഞ്ഞ ലക്കത്തിൽ നിന്നും തുടർച്ച)

**പു**ന്നപ്രയിൽ റിസർവ് പൊലീസുകാർ ക്യാമ്പ് ചെയ്തിരുന്നത് അപ്പോളോൺ അറോജ് എന്ന കോൺഗ്രസ്സുകാരന്റെ വീട്ടിൽ ആയിരുന്നു. അവിടെ, കുടുംബസംബന്ധമായോ തൊഴിൽസംബന്ധമായോ ചില അസ്വസ്ഥതകൾ ഉണ്ടായിരുന്നു. അതിന്റെ ഫലമായിട്ടാണ് അപ്പോളോന്റെ വീട്ടിൽ റിസർവ് പൊലീസുകാർ പോയി ക്യാമ്പു ചെയ്തത്. അപ്പോളോനെ വലിയ ജന്മിയെന്നും മൂരാച്ചിയെന്നുമാണ് കമ്മ്യൂണിസ്റ്റുകാർ ചിത്രീകരിച്ചിരുന്നത്. മുൻവശത്ത് ഒരു തളവും ഒരു മുറിയും ഒരു അടുക്കളയും കിഴക്കുവശത്തായിട്ട് ചെറിയ വരാന്തയും ഉള്ള എത്രയോ ചെറിയ കെട്ടിടമായിരുന്നു അപ്പോളോന്റേത്. വലിയ ജന്മിയെന്ന് കമ്മ്യൂണിസ്റ്റുകാർ ചിത്രീകരിച്ചിരുന്ന ആ സാധുമനുഷ്യന് ഏതാനും സെന്റുകൾ മാത്രമേ പുരയിടമായിട്ടുണ്ടായിരുന്നുള്ളു. ഏതു പാർട്ടിയിൽ ഉൾപ്പെട്ടു നിൽക്കുന്നുവെന്നുള്ളതിനെ ആശ്രയിച്ചാണ് ഒരാൾ ജന്മിയാണോ തൊഴിലാളിയാണോ ബൂർഷ്വാ ആണോ പ്രോലേറ്റേറിയറ്റ് ആണോ എന്നു നിശ്ചയിക്കുന്നത്. വാരിക്കുന്തം കൊണ്ടുള്ള കുത്തേറ്റു മരിച്ച നാടാർ എന്ന ഇൻസ്പെക്ടർ കമ്മ്യൂണിസ്റ്റ് അനുഭാവിയായിരുന്നുവെന്ന് പറയുന്നവരുണ്ട്. ഏതായാലും ആ പാവം സ്വപ്നേപി വിചാരിച്ചിരുന്നില്ല തന്റെ ക്യാമ്പ് ആക്രമിക്കപ്പെടുമെന്ന്. പുന്നപ്രയിലും അചിന്ത്യമായ സാഹസികതയാണ് തൊഴിലാളികൾ കാണിച്ചത്. മരിച്ചവരുടെയെല്ലാം വിശ്വാസ ദാർഢ്യത്തേയും ധീരതയേയും നമുക്ക് പ്രശംസിക്കാം.

പുന്നപ്ര വയലാർ സംഭവത്തിനുശേഷം വളരെ നാളത്തേക്ക് എന്റെ ഗേറ്റ് കാറ്റുകൊണ്ട് ശബ്ദമുണ്ടാക്കുമ്പോൾ പൊലീസുകാർ എന്നെ പിടികൂടാൻ വരികയാണോ എന്ന് സംശയിച്ചിരുന്നു! പുന്നപ്രയിലെ പൊലീസ് ക്യാമ്പ് ആക്രമിച്ചത് ഞാൻ വൈസ് പ്രസിഡന്റ് ആയിരുന്ന കന്നിട്ട തൊഴിലാളിയൂണിയൻ ആയിരുന്നുവല്ലോ. എന്നോടു ചോദിക്കുകയോ പറയുകയോ ചെയ്യാതെയാണ് അവർ ഇതു ചെയ്തത്. എന്നാലും ആ ഘട്ടത്തിൽ ഞാൻ രാജി സമർപ്പിക്കുന്നത് ഭംഗിയല്ലായെന്നുതോന്നുകയാൽ ഞാൻ രാജി സമർപ്പിച്ചില്ല. കാലം വളരെക്കഴിഞ്ഞ്, നിയമവിരുദ്ധമാക്കപ്പെട്ട എന്റെ യൂണിയൻ, നിയമവിധേയമായ ശേഷം ആദ്യം കൂടുന്ന യോഗത്തിന്റെ നോട്ടീസ് എനിക്കു വന്നു. അപ്പോൾ ഞാനെന്റെ രാജി എഴുതി അയച്ചു. വയലാർ പുന്നപ്ര അന്വേഷണത്തിനുശേഷം നടന്ന ചർച്ചകൾ ആസ്പദമാക്കി റിപ്പോർട്ട് എഴുതാനുള്ള ചുമതല എന്നിലാണ് നിക്ഷിപ്തമായത്. കെ.എ.ഗംഗാധരമേനോന്റെ വീട്ടിൽ ഇരുന്ന് ആ റിപ്പോർട്ട് ഞാൻ തയ്യാറാക്കുകയും ചെയ്തു. എന്നാൽ ആ റിപ്പോർട്ട് അന്നത്തെ രാഷ്ട്രീയ സാഹചര്യത്തിൽ പ്രസിദ്ധം ചെയ്യേണ്ടെന്ന് ഞങ്ങൾ തീരുമാനിച്ചു.

മരിച്ച തൊഴിലാളികളുടെ സാഹസികതയും ധീരതയും ത്യാഗവും ശരിയായി അല്ല ഉപയോഗപ്പെടുത്തിയതെന്ന് ഞങ്ങൾക്ക് വ്യക്തമായിരുന്നു. ഇന്ത്യ സ്വാതന്ത്ര്യപ്രാപ്തിയോട് അടുക്കുകയായിരുന്നകാലമായിരുന്നു. തിരുവിതാംകൂർ പോലുള്ള ഒരു ചെറിയ സംസ്ഥാനത്തിൽ വലയാർ പുന്നപ്രപോലുള്ള ഒരു ചെറിയ പ്രദേശത്ത് വാരിക്കുന്തവുമേന്തി നടത്തുന്ന സമരം ഇന്ത്യയിൽ എന്നല്ല തിരുവിതാംകൂറിന്റേപോലും സ്വാതന്ത്ര്യസമരത്തിന്റെ ഭാഗമായി ഞങ്ങൾക്ക് കാണാൻകഴിയുമായിരുന്നില്ല. ആലപ്പുഴനിന്ന് പ്രബോധം എന്നൊരു പത്രം പി. പരമേശ്വരൻ പിള്ളയും ഞാനും കൂടിച്ചേർന്ന് നടത്തി. ആലപ്പുഴ ഒരു വസ്തുവാങ്ങി അവിടെ ഒരു ചെറിയ വീടും വച്ച് താമസിക്കണമെന്നായിരുന്നു എന്റെ മോഹം. ആലപ്പുഴയാകുമ്പോൾ എന്റെ വസ്തുവിൽനിന്ന് വളരെ ദൂരെയല്ല: എന്റെ മുതുകുളത്തുള്ള വസ്തുക്കൾ. സമീപത്തുതന്നെയാണ് ആലപ്പുഴ സനാതന ധർമ്മകോളേജ്. ആലപ്പുഴ സനാതനധർമ്മ കോളേജിന്റെ വടക്കുവശത്തുകൂടെ കിഴക്കോട്ടാണ് ആലപ്പുഴ ചങ്ങനാശ്ശേരി റോഡ് പോകുന്നത്. ആ റോഡിന്റെ വടക്കുവശത്ത് അല്പം ഉള്ളിലോട്ടു മാറി മെയിൻ റോഡിൽനിന്നും ഒരു പറമ്പിടയ്ക്ക് വടക്കായി. റെഢ്യാർവളപ്പ് എന്നൊരു പുരയിടം ഉണ്ട്. എന്റെ കൂടെ കുറച്ചുനാൾ ജോലി ചെയ്തിരുന്ന രാജഗോപാലറെഢ്യാരിൽനിന്നും ഞാൻ അതു വാങ്ങി. കുറെപ്പണം ഉമ്മച്ചന്റെ അടുക്കൽനിന്നും കടംവാങ്ങിയും, പ്രധാനമായി. എന്റെ നിലം വിറ്റ പണംകൊണ്ടുമാണ് ആ പറമ്പ് ഞാൻ വാങ്ങിയത്. നാലേക്കർ ഉള്ള പറമ്പ്. അവിടെ വീടുവച്ചു താമസിച്ചാൽ കുട്ടികളെ കോളേജ് വരെ വിദ്യാഭ്യാസം ചെയ്യിക്കാം. എനിക്കാണെങ്കിൽ ജില്ലാക്കോടതിയിലും മജിസ്ട്രേട്ട് കോടതിയിലും പ്രാക്ടീസ് ചെയ്യാം. മുട്ടത്ത് ആലുംമൂട്ടിൽ പോയി അമ്മയേയും മറ്റും കാണാനാണെങ്കിലും, മുതുകുളത്തുപോയി വസ്തുക്കളും മറ്റും നോക്കാനാണെങ്കിലും. വലിയ ദൂരമില്ല. കിഴക്കുവശത്തു കായലും കായലിൽനിന്നുള്ള രണ്ടു വലിയ തോടുകളും മനോഹരമായ കടൽപ്പുറവും നല്ല ആശുപത്രിയും ധാരാളം വ്യവസായങ്ങളുമുള്ള ആലപ്പുഴ എന്റെ താമസസ്ഥലമാക്കാമെന്ന് ഞാൻ മോഹിച്ചു. അങ്ങനെ മനസ്സിൽ ഓരോ സങ്കല്പങ്ങൾ വച്ചുകൊണ്ട് ഇരിക്കുമ്പോഴാണ് 1948-ലെ മാറ്റങ്ങൾ ഉണ്ടായത്. അതിന്റെ ഫലമായി നടന്ന തിരഞ്ഞെടുപ്പിൽ തെക്കൻ തിരുവിതാംകൂർ ഒഴിച്ചുള്ള എല്ലാ സ്ഥലങ്ങളിലും കോൺഗ്രസ്സ് ഏതാണ്ട് എതിരില്ലാതെ തന്നെ തിരഞ്ഞെടുക്കപ്പെട്ടു. ചേർത്തലയിൽ, എന്റെ സ്നേഹിതൻ കരുണാകരപ്പണിക്കർ മാത്രമേ തോറ്റുള്ളു.സ്റ്റേറ്റ് കോൺഗ്രസ്സ് തിരുവിതാംകൂർ മുസ്ലിംലീഗ് എന്ന സംഘടനയുമായിട്ടും ഒരു ഒത്തുതീർപ്പ് ഉണ്ടാക്കിയാണ് 1948-ൽ മത്സരിച്ചത് എന്ന കാര്യം ശ്രദ്ധേയമാണ്. ടി.ടി.എൻ.സിയെ മാത്രം ഒഴിച്ചുനിറുത്തി ആദ്യത്തെ മൂന്നംഗ മന്ത്രിസഭ പട്ടത്തിന്റെ നേതൃത്വത്തിൽ വർഗ്ഗീസും കേശവനും ചേർന്ന് ഉണ്ടാക്കി. അന്ന് നിയമസഭാകക്ഷിയുടെ നേതാവായ പട്ടം തന്നെയായിരുന്നു സ്റ്റേറ്റ് കോൺഗ്രസ്സ് പ്രസിഡന്റും. രണ്ടിന്റേയും ജനറൽ സെക്രട്ടറിയായി ശ്രീ.എ.അച്യുതനെ നിശ്ചയിക്കുകയും ചെയ്തു. പിന്നീടുണ്ടായ മന്ത്രിസഭാ വികസനത്തിന്റെ ഭാഗമായി എ.അച്യുതനേയും കെ.എം.കോരയേയും ജി.രാമചന്ദ്രനേയും ചേർത്ത് മന്ത്രിസഭ വികസിപ്പിച്ചു. എ. അച്യുതൻ മന്ത്രിയായതോടുകൂടി ഒഴിവായ ജനറൽ സെക്രട്ടറി സ്ഥാനത്തേക്ക് എന്നെയാണ് നിശ്ചയിച്ചത്. തുടർന്ന്. ആലപ്പുഴനിന്ന് തിരുവനന്തപുരത്തേക്കു വരാൻ താണുപിള്ളസ്സാർ എന്നെ ക്ഷണിക്കുകയുണ്ടായി. ഇതിനിടയിൽ എന്റെ 'പ്രബോധം' എന്ന സാഹസിക സംരംഭം നിന്നുംപോയി. ഒരു ദിനപത്രം ആലപ്പുഴനിന്ന് നടത്തിക്കൊണ്ടുപോകാമെന്ന മോഹവും ഇല്ലാതെയായി. ഏതായാലും സ്റ്റേറ്റ് കോൺഗ്രസ്സിന്റെ പാർലമെന്ററി പാർട്ടിയുടെയും സംഘടനകളുടെയും ജനറൽ സെക്രട്ടറിയായി പോകുകയെന്നുള്ളത് തടുക്കാൻ വയ്യാത്ത ഒരു അഭിനിവേശമായിരുന്നു. അങ്ങനെ ഞാൻ എന്റെ കുട്ടികളുടെ ആലപ്പുഴയുള്ള പഠിത്തമെല്ലാം നിറുത്തി എല്ലാം കെട്ടിപ്പെറുക്കിക്കൊണ്ട് തിരുവനന്തപുരത്തേക്ക് പോകാൻ തീരുമാനിച്ചു. അങ്ങനെ, സ്ഥിരമായി ആലപ്പുഴക്കാരനാകാമെന്ന എന്റെ ആശ അസ്തമിച്ചു.



ആലപ്പുഴയിൽ ഞാൻ കൈതവന എന്ന വാർഡിലാണ് താമസിച്ചിരുന്നത്. ഓണർ സി.നാണു എന്നറിയപ്പെട്ടിരുന്ന ഔദാര്യനിധിയുടെ ബംഗ്ലാവായിരുന്നു എന്റെ താമസസ്ഥലം, വിസ്തൃതമായ പറമ്പിൽ വളരെ മുറികളും സൗകര്യങ്ങളുമുള്ള ബംഗ്ലാവായിരുന്നു അത്. ആലപ്പുഴ നിന്ന് കളർകോട്ടിലേക്കു പോകുന്ന റോഡിൽ ഒരു കുളം ഉണ്ട്. അവിടെ കിഴക്കോട്ടു തിരിഞ്ഞുപോകുന്ന ഒരു ചെറിയ റോഡും. അതിന്റെ വടക്കുവശത്തായിരുന്നു ഈ ബംഗ്ലാവ്. ഞങ്ങൾ അവിടെ മാറിത്താമസിച്ച് രണ്ടുദിവസം കഴിഞ്ഞപ്പോഴാണ് കുട്ടികളെ കൊണ്ടുപോയി ചന്ദനക്കാവിലുള്ള സ്കൂളിൽ ചേർത്തത്. റോഡിനു പടിഞ്ഞാറുവശമുള്ള ഇംഗ്ലീഷ് സ്കൂളിൽ പത്തുപന്ത്രണ്ടു വയസ്സുള്ള സുശീലയേയും എട്ട് ഒൻപതു വയസ്സുള്ള സാവിത്രിയേയും ചേർത്തു; കിഴക്കുവശത്തുള്ള മലയാളം സ്കൂളിൽ ആറ് ഏഴുവയസ്സുള്ള ജയപ്രകാശനേയും ചേർത്തു. ഉച്ചയ്ക്കു കുട്ടികളെ വിളിച്ചുകൊണ്ടുവരാൻ ജോലിക്കാരനെ അയയ്ക്കണം എന്ന് എന്റെ ശ്രീമതിയോടു പറഞ്ഞിട്ടാണു പോയത് എന്നാണ് എന്റെ ഓർമ്മ. ഞാൻ അവിടെനിന്ന് ടൗണിലുള്ള എന്റെ പത്രമാഫീസിലേക്കു പോയി. ഞാനവിടെനിന്ന് വൈകിമടങ്ങി വരുമ്പോൾ ഒരു റിക്ഷാക്കാരൻ എന്നെക്കണ്ട് വളരെ സന്തോഷത്തോടുകൂടി പറഞ്ഞു "കുഞ്ഞിനെ ഞാൻ വീട്ടിൽ കൊണ്ടുപോയി വിട്ടു" എന്ന്. കുഞ്ഞ് എന്നു പറഞ്ഞപ്പോൾ പി.കെ. കുഞ്ഞാണ് എന്റെ മനസ്സിൽ വന്നത്. മേപ്പടിയാന് എന്റെ വീട്ടിൽ എന്തു കാര്യം എന്ന് വിസ്മയിച്ചു. വീട്ടിൽ ചെന്നപ്പോഴാണ് കാര്യം മനസ്സിലായത്. എന്തൊരു വലിയ അത്യാപത്തിൽ നിന്നായിരുന്നു ഞാൻ രക്ഷപ്പെട്ടത്! ആയുഷ്കാലം മുഴുവൻ നീണ്ടുനിൽക്കുന്നതും ഒരിക്കലും എനിക്ക് എന്നോടുതന്നെ ക്ഷമിക്കാൻ കഴിയാത്തതുമായ വിപത്ത് കണ്ണിൽ തട്ടാതെപോയി. എത്രയോ ചെറിയ വിടവുകളിൽക്കൂടിയാണ് അത്യാപത്തുകൾക്ക് വന്നുകയറാൻ കഴിയുന്നത്.

പ്രകാശൻ പഠിക്കുന്ന മലയാളം സ്കൂളും സുജുവും മറ്റും പഠിക്കുന്ന ഇംഗ്ലീഷ് സ്കൂളും റോഡിന്റെ രണ്ടു വശങ്ങളിലാണ് കിടന്നിരുന്നത്. പ്രകാശൻ കുഞ്ഞിന്റെ സ്കൂൾ നേരത്തെ വിട്ടു. ക്ളാസ്സിൽ പുതുതായി വന്ന കുട്ടികളെ പരിചയപ്പെടുകയും അവരുടെ താമസസ്ഥലവും മറ്റു വിവരങ്ങളും അന്വേഷിക്കുകയും ചെയ്യുന്ന പതിവ് അദ്ധ്യാപകന്മാർക്കില്ലല്ലോ. ഭോഷനായ ഞാൻ കുട്ടിയെപ്പറ്റി പറഞ്ഞതും ഇല്ല. അദ്ധ്യാപകനോടു പറഞ്ഞുമില്ല. സ്കൂളിൽ നിന്നിറങ്ങിയ പ്രകാശൻകുഞ്ഞ് നേരെ കുളത്തിന്റെ അടുക്കൽ വന്നു. പിന്നീട് എങ്ങോട്ടു പോകേണ്ടതെന്നറിയാതെ പകച്ചുനിന്നു. അപ്പോൾ ആ വഴി വന്ന ഉദാരശീലനായ റിക്ഷാക്കാരൻ കുഞ്ഞിനോട് കാര്യം അന്വേഷിച്ചു. ഏതായാലും അവന് അവന്റെ അച്ഛന്റെ പേര് നിശ്ചയമുണ്ടായിരുന്നു. അത് ഒരു അസാധാരണ പേരുമായിരുന്നല്ലോ! കുഞ്ഞ് താമസിക്കുന്നത് "മൂന്ന് ബൾപ്" ഉള്ള വീടാണെന്നുമാത്രമറിയാം. ഞാൻ അതിനുതൊട്ടു മുൻപു താമസിച്ചിരുന്നത് ബോട്ടുജട്ടിയിലായിരുന്നു. ഏതായാലും റിക്ഷാക്കാരന്റെ നന്മയും സാമർത്ഥ്യവും എന്റെ മഹാഭാഗ്യം കൊണ്ടും, കുഞ്ഞിനെ ഞാൻ പുതിയതായി താമസിക്കുന്ന വീട്ടിൽത്തന്നെ, തിരക്കിപ്പിടിച്ച് റിക്ഷാക്കാരൻ കൊണ്ടുവിട്ടു. എന്റെ ശ്രദ്ധക്കുറവിന് എന്തിന് മറ്റാരെയെങ്കിലും പഴിക്കണം. വീട്ടിൽനിന്ന് വേലക്കാരനെ വിട്ടു വിളിപ്പിക്കുമെന്ന് ഞാൻ വിചാരിച്ചിരുന്നു. മൂത്ത കുട്ടികൾ വിളിച്ചുകൊണ്ടു വരുമെന്നും കരുതിയിരുന്നു. വീടുമാറുകയും സ്കൂളുമാറുകയും മറ്റും ചെയ്യുമ്പോൾ കുട്ടികളെ സ്കൂളിൽ കൊണ്ടുചെന്ന് ആക്കുന്നതുപോലെതന്നെ കുട്ടികളെ ശ്രദ്ധയോടെ തിരികെ വിളിച്ചുകൊണ്ടു വരികയും ചെയ്യണം! അല്പം ശ്രദ്ധ തെറ്റിയാൽ മതിയല്ലോ, അത്യാപത്തുകൾ വരാൻ. കുട്ടികളെ കാണാനില്ലായെന്നും മറ്റുമുള്ള പരസ്യങ്ങളും ടി.വിയിലെ വിവരണങ്ങളും കാണുമ്പോഴൊക്കെ ഞാനീ സംഭവത്തെപ്പറ്റി ഞെട്ടലോടെ ഓർക്കാറുണ്ട്. ഇപ്പോഴവൻ (പ്രകാശൻ) പത്തോ അൻപതോ വയസ്സുള്ള ഡോക്ടറാണ്. അവന്റെ മകൾ ബി.എ.പാസ്സായി എം.എയ്ക്കു പഠിക്കുന്നു. മകൻ പ്രീഡിഗ്രി രണ്ടാം കൊല്ലം പഠിക്കുന്നു. കാലം എത്ര മുമ്പോട്ടുപോയി. എന്നോട് എത്ര കരുണയോടെ ദൈവം പെരുമാറി. ആ റിക്ഷാക്കാരനായി ദൈവം തന്നെയാണുവന്നത്. ആ ദൈവത്തെ ഞാൻ പൂജിച്ചില്ലല്ലോ!

ഞങ്ങൾ ആലപ്പുഴനിന്ന് തിരുവനന്തപുരത്തേക്കു പോരുമ്പോൾ എന്റെ, ശ്രീമതിക്ക് മൂന്നു മാസം ഗർഭമായിരുന്നു. ആലപ്പുഴനിന്ന് തിരുവനന്തപുരത്തേക്കു പോരുന്ന ഞങ്ങൾക്ക് കൊല്ലം വരെ യാത്ര ചെയ്യുന്നതിന് എന്റെ സ്നേഹിതൻ മങ്കൊമ്പ് വേലായുധൻ പിള്ളയുടെ സ്വകാര്യബോട്ട് ഉപയോഗിച്ചു. എത്രയോ ദയാപുരസ്സരം അതു വിട്ടുതന്നിരുന്നു. തിരുവനന്തപുരത്തേക്കു പോന്നതിനുശേഷം ഞങ്ങൾ തമ്മിൽ വലിയ സമ്പർക്കമൊന്നും പുലർത്തിയിരുന്നില്ലെന്ന് ഞാൻ പശ്ചാത്താപത്തോടെ ഓർക്കാറുണ്ട്. എന്റെ പത്രപ്രവർത്തന സംരംഭത്തിലും മറ്റും മങ്കൊമ്പു വേലായുധൻപിള്ള സ്നേഹത്തോടുകൂടി എന്നെ സഹായിച്ചിരുന്നു.ബോട്ടിൽ ആയിരുന്നതിനാൽ എന്റെ ശ്രീമതിക്ക് വലിയ യാത്രാക്ളേശമൊന്നും അനുഭവിക്കേണ്ടിവന്നില്ല. കൊല്ലത്തുനിന്ന് തിരുവനന്തപുരത്തേക്കു ഞങ്ങൾ തീവണ്ടിയിലാണു പോന്നത്. തിരുവനന്തപുരത്തു വന്ന ഞങ്ങൾ വാൻറോസ് ജംഗ്ഷനിലുള്ള 'രഞ്ജിത് ഇല്ലു' എന്ന വീട്ടിലാണ് വാടകയ്ക്കു താമസിച്ചത്. റോഡിൽനിന്നും വളരെ പടികൾ കയറിവേണം വീട്ടിൽ എത്താൻ. ഇവിടേയും കുട്ടികളെ ഒന്നുരണ്ടു സ്കൂളുകളിലായി ചേർത്തു.

ഞാൻ രഞ്ജിത് ഇല്ലുവിൽ താമസിക്കുന്ന കാലത്തായിരുന്നു, 1948 സെപ്തംബർ 26-ാം തീയതി, കുമ്പളത്തു ശങ്കുപ്പിള്ളയും മറ്റും സ്വദേശാഭിമാനി രാമകൃഷ്ണപിള്ളയുടെ ചിതാഭസ്മവുമായി വെള്ളയമ്പലത്തു വന്നത്. താണുപിള്ളയെയും മറ്റും രൂക്ഷമായി വിമർശിച്ചും പരിഹസിച്ചും പ്രസംഗിച്ചു. "പ്രധാനമന്ത്രി" (അന്ന് മുഖ്യമന്ത്രി "പ്രധാനമന്ത്രി"യായിരുന്നു)യെയും മറ്റുംപറ്റി പ്രസംഗിച്ചത് അങ്ങേയറ്റത്തെ പരിഹാസത്തോടെയായിരുന്നു. "പുഷ്പാംഗദന്റെയും കാമപാലന്റെയും വേഷം കെട്ടി നടക്കുന്നവർ" എന്നായിരുന്നു ഷെർവാണിയും ചുഡിദർ പൈജാമയും മറ്റും ധരിച്ചുനടന്നിരുന്ന പട്ടത്തിനെ ചിത്രീകരിച്ചത്. ഞാൻ അതു കേട്ട് വഴിയരികിൽ ഇരുന്നുപോയി. നമ്മുടെ മന്ത്രിസഭയെപ്പറ്റി നമ്മുടെ നേതാവ് പ്രസംഗിക്കുകയാണ്! എന്തൊരു പരിഹാസം! എന്തൊരു നിന്ദ! 27-ാം തീയതി ആയപ്പോഴേക്ക് ഒരു പ്രതിസന്ധിയുടെ നില വ്യക്തമായി കാണാമായിരുന്നു. 27-ാം തീയതി വർക്കിംഗ് കമ്മിറ്റിയിൽ കുമ്പളം വന്നിരുന്നില്ല. പി.എസ്. നടരാജപിള്ളയും. ജി.രാമചന്ദ്രനും. കെ.എം. കോരയും ഉണ്ടായിരുന്നു. പൊതുവായ രാഷ്ട്രീയ നിലയെപ്പറ്റി ചർച്ച ചെയ്തു. കോൺഗ്രസ്സുകാർ തമ്മിൽ അടുപ്പവും മൈത്രിയും ഉണ്ടാകേണ്ട കാര്യത്തെപ്പറ്റി ഞാൻ സംസാരിച്ചു. മന്ത്രിസഭയും കോൺഗ്രസ്സ് കക്ഷിയും തമ്മിൽ പൊരുത്തമുണ്ടാകണമെന്ന കാര്യവും പ്രത്യേകിച്ച് ഞാൻ ഊന്നിപ്പറഞ്ഞു. സെപ്തംബർ 29-ാം തീയതി എക്സിക്യൂട്ടീവ് കമ്മിറ്റി കൂടിയപ്പോൾ കുമ്പളത്തിന്റെ പ്രസംഗത്തെപ്പറ്റിയുള്ള കേരള കൗമുദിയിലെ മുഖപ്രസംഗത്തെപ്പറ്റിയും രാജിയെപ്പറ്റിയും എല്ലാം സംസാരിക്കുകയുണ്ടായി. സെപ്തംബർ 30-ാം തീയതി എ.അച്യുതനും ജി.രാമചന്ദ്രനും കാർത്തികപ്പള്ളിയിൽ വച്ച് ഒരു സ്വീകരണമുണ്ടായിരുന്നു. അതിന് ഞാനും പോയിരുന്നു. അത് വലിയ സ്വീകരണമായിരുന്നു. അത് എ. അച്യുതന്റെ ജന്മനാടാണല്ലോ! ഞാനും അന്ന് പ്രസംഗിച്ചു. പ്രവർത്തക സമ്മേളനവും ഉണ്ടായിരുന്നു. അപ്പോഴേക്ക് മന്ത്രിസഭയെ മറിച്ചിടാനുള്ള ഉപജാപങ്ങൾ മൂർദ്ധന്യത്തിൽ എത്തിയിരുന്നു. ഒക്ടോബർ 2-ാം തീയതി നേമത്തുവച്ചു നടന്ന സമ്മേളനത്തേയും പ്രസംഗത്തേയും കുറിച്ച് ഞാൻ പറഞ്ഞിരുന്നു. ഒക്ടോബർ 8-ാം തീയതി എ.ടി.സി.സി കൂടുകയും പട്ടത്തിനെക്കൊണ്ട് രാജിവയ്പിക്കുകയും ചെയ്തു. അന്നു വൈകുന്നേരംതന്നെ കെ.എ. ഗംഗാധരമേനോന്റെ അദ്ധ്യക്ഷതയിൽ കൂടിയ യോഗം രാത്രി പത്തുമണിവരെ നീണ്ടുപോകുകയും മന്ത്രിസഭയിലുള്ള അവിശ്വാസം രേഖപ്പെടുത്തുകയും ചെയ്തു. ഒക്ടോബർ 9-ാം തീയതി രഞ്ജിത് ഇല്ലുവിൽനിന്ന് ഞാൻ ഇറങ്ങി പട്ടം താണുപിള്ളയെ കാണാൻ പോകുമ്പോൾ പടിക്കൽ വച്ച് കണ്ണാറ ഗോപാലപ്പണിക്കർ കുറെ കടലാസുകളുമായി വന്നു. അത് മന്ത്രിസഭയ്ക്ക് എതിരേ ഒപ്പുവച്ച കടലാസുകൾ ആയിരുന്നു. അത് കോൺഗ്രസ്സ് ഓഫീസിൽ കൊണ്ടുവരാൻ ഞാൻ ആവശ്യപ്പെട്ടു. ഞാൻ പട്ടത്തിനെ കാണുകയും തലേദിവസം അവിശ്വാസപ്രമേയം പാസ്സാക്കിയ കാര്യം ധരിപ്പിക്കുകയും ചെയ്തു. അപ്പോൾ ടി.എം. വർഗ്ഗീസും സി.കേശവനും കോരയും ജി. രാമചന്ദ്രനും ഉണ്ടായിരുന്നു. ഈ നിലയിൽ രാജിവയ്ക്കുകയാണു നല്ലതെന്ന് ഞാൻ പട്ടം താണുപിള്ളയോട് ഉപദേശിച്ചു. അതിനുശേഷം ഞാൻ ഓഫീസിൽ പോയി, കണ്ണാറ കൊണ്ടുവന്ന രണ്ട് അവിശ്വാസ പ്രമേയങ്ങളേയും ഞാൻ സ്വീകരിച്ചു.

(തുടരും)



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം



സാഹിത്യരചനയ്ക്കു നോബൽസ്സമ്മാനം നേടിയ വൊള സൊയിൻകയുടെയും നോവലിസ്റ്റ് എന്ന നിലയിൽ രാഷ്ട്രാന്തരീയപ്രശസ്തിയാർജ്ജിച്ച അച്ചബേയുടെയും നാടാണ് നൈജീരിയ. പുരാതനവും ആധുനികവുമായ സ്ഥിതിവിശേഷങ്ങളുടെ സംഘട്ടനങ്ങളെ ചിത്രീകരിക്കുന്നു സൊയിൻക. പടിഞ്ഞാറൻ രാജ്യങ്ങളുടെ അധിനിവേശകാലത്തെയും അധിനിവേശാനന്തരകാലത്തെയും അവസ്ഥകളെ ആവിഷ്കരിക്കുന്നു അച്ചബേ. അങ്ങനെ അവർ രണ്ടുപേരും ജന്മഭൂമിയുടെ പുനരുജ്ജീവനത്തിനുവേണ്ടി സർഗ്ഗപ്രക്രിയ നിർവഹിക്കുന്നു. എന്നാൽ ആദരണീയരായ ഈ സാഹിത്യകാരന്മാരുടെ നാട് കുറ്റവാളികളുടെ നാടായി മാറിയിട്ടു കാലമേറെയായി. ഇപ്പോൾ നൈജീരിയ ഭരിക്കുന്നത് ആബാച്ചാ എന്ന മിലിറ്ററി ഡിക്റ്റേറ്ററാണ്. അയാളുടെ നൃശംസതകൾ എണ്ണമറ്റവതന്നെ. "രഹസ്യവിസ്താരങ്ങളും നിഗ്രഹങ്ങളും; വ്യക്തികളെ ബന്ദികളാക്കൽ; രാജ്യത്തെ എല്ലാ വർത്തമാനപ്പത്രങ്ങളുടെയും നിരോധനം; മുൻപെങ്ങും ഉണ്ടായിട്ടില്ലാത്തവിധത്തിൽ ഭീതിദമർദ്ദനം;1993-ലെ പ്രസിഡന്റ്-ഇലക്റ്റായ മൊഷൂദ് ആബിയോലയെ തടങ്കലിലാക്കി പീഡിപ്പിക്കൽ ഇവയെല്ലാം ചിലതു മാത്രം. ആബിയോലയ്ക്കു മതിയായ ചികിത്സാസൗകര്യങ്ങളില്ലെന്നു പരാതിപ്പെട്ട അദ്ദേഹത്തിന്റെ ഡോക്ടറെ ആബാച്ചാ അറസ്റ്റ്ചെയ്തു കാരാഗൃഹത്തിലാക്കി." [The Independent എന്ന പത്രത്തിൽ വന്ന ഒരു ലേഖനത്തിൽനിന്നാണ് ഈ വിവരങ്ങൾ. ഗൾഫ് വീക്ക്‌ലി അതു വീണ്ടും പ്രസിദ്ധപ്പെടുത്തി. Qatar-ലെ ശ്രീ. രാജൻ ജി. മാത്യുവാണ് ആ ലേഖനം എനിക്കു ദയാപൂർവം അയച്ചുതന്നത്. അദ്ദേഹത്തിനു നന്ദി പറയുന്നു.]

നിങ്ങൾക്ക് അർഹതയുള്ള സർക്കാർ നിങ്ങൾക്കു കിട്ടുന്നു എന്നാണല്ലോ ചൊല്ല്. 1986-ൽ നൈജീരിയയിൽ എത്തിയ ഒരു പടിഞ്ഞാറൻ ജേണലിസ്റ്റിന്റെ അനുഭവങ്ങളുടെ വർണ്ണന നമ്മളെ ഞെട്ടിക്കും. അദ്ദേഹത്തിന്റെ പതിന്നാലു കൂട്ടുകാരെ രാത്രിയിൽ കൊള്ളക്കാർ ആക്രമിച്ചു. അഞ്ചുപേർ മരിച്ചു. ഒരു ജേണലിസ്റ്റ് സഞ്ചരിച്ച കാർ തടഞ്ഞുനിറുത്തി അദ്ദേഹത്തെ തള്ളിത്താഴെയിട്ടു. കാറ് പിറകോട്ട് ഓടിച്ച് അദ്ദേഹത്തിന്റെ പുറത്തുകൂടെ കയറ്റിയിറക്കി. ലേഗോസ്-ബെനിൻ റോഡിലൂടെ പോയ ഒരു ബസ്സ് കൊള്ളക്കാർ തടഞ്ഞുനിറുത്തി സമ്പന്നനെന്നു തോന്നിക്കുന്ന ഒരു യാത്രക്കാരന്റെ അടുത്തുചെന്നു പണം ചോദിച്ചു. അയാൾ യഥാർത്ഥത്തിൽ നിർദ്ധനനാണെന്നു കണ്ട അവർ അയാളുടെ കുഞ്ഞിനെ പിടിച്ചെടുത്ത് അതിന്റെ തല പാറക്കെട്ടിൽ അടിച്ച് തലച്ചോറു പുറത്തു ചാടിച്ചു. കൊള്ളക്കാർ ഏതു രാജ്യത്തുമില്ലേ? അതുവച്ച് ഒരു സാമാന്യകരണം നടത്തുകയാണോ നിങ്ങൾ എന്നു ചിലർ ചോദിക്കുമായിരിക്കും. ശരി. പക്ഷേ നൈജീരിയയിൽ അടിക്കടിയുണ്ടാകുന്ന ഏകശാസനാധിപത്യങ്ങൾ അവിടത്തെ സ്ഥിതിഗതികളെ പ്രതിഫലിപ്പിക്കുന്നുവെന്നേ എനിക്കു പറയാനുള്ളു. രണ്ടു സമാന്തര പ്രവാഹങ്ങൾ. ഒന്ന്:- ദുഷ്ടതയുടേതാണ്. അത് ആബാച്ചായിൽ മൂർദ്ധന്യാവസ്ഥ പ്രാപിക്കുന്നു. രണ്ട്:- ഉന്നതസംസ്കാരത്തിന്റേത്. അത് അച്ചബേയിലും സോയിൻകായിലും പരകോടിയിലെത്തുന്നു.

> അന്തരിച്ച നല്ല കവി വൈലോപ്പിള്ളി ശ്രീധരമേനോൻ ഏതോ വാരികയിൽ പരസ്യപ്പെടുത്തിയ ഒരു കൊച്ചുകാവ്യം ശ്രീ.വിഷ്ണുനാരായണൻനമ്പൂതിരിയുടെ കുറിപ്പോടുകൂടി മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അതിന്റെ രാമണീയകം കണ്ട് അദ്ദേഹത്തിനു പുളകപ്രസരമുണ്ടായിയെന്ന മട്ടിലാണ് കുറിപ്പ്. പക്ഷേ ലാളിത്യത്തിൽ തുടങ്ങി ലാളിത്യത്തിൽത്തന്നെ നില്ക്കുന്ന വിരസമായ കാവ്യമാണത്.

ആബാച്ചായുടെ ദുഷ്ടതയ്ക്കുള്ള അത്യന്താവസ്ഥ കവിയും മനുഷ്യസ്നേഹിയുമായ സരോ-വിവായുടെ മരണത്തിൽ കാണാം. ഒരപരാധവും ചെയ്യാത്ത അദ്ദേഹത്തെ അയാൾ തൂക്കിലേറ്റി. പോർട് ഹാർകോർട് ജയിലിൽ കഴിഞ്ഞ കവി 'ന്യൂസ്‌വീക്ക്' പ്രതിനിധിക്ക് എഴുതി: I do not fear being executed. I expect it. The men we are dealing with are mindless, stone-age dictators, addicted to blood." വിവായുടെ കത്ത് ജയിലിൽനിന്നു ചോർത്തിക്കൊണ്ടു പോന്നതാണ്. രക്തദാഹിയായ ഡിക്റ്റേറ്റർ വിവായുടെ രക്തം കുടിച്ചു. നേരത്തെ സൊയിൻക നൈജീരിയയിൽനിന്നു രക്ഷപ്പെട്ടതു ഭാഗ്യം. അല്ലെങ്കിൽ അദ്ദേഹത്തിനും ഈ ദുരന്തം സംഭവിക്കുമായിരുന്നു. സൊയിൻക ഭാര്യയെയും കുഞ്ഞുങ്ങളെയും 'സുരക്ഷിതത്വമുള്ള ഒരു സ്ഥല'ത്ത് കൊണ്ടുചെന്നാക്കി. നൈജീരിയയിൽനിന്ന് അദ്ദേഹം രഹസ്യമായി രക്ഷപ്പെടുകയും ചെയ്തു.

ഞാനിത്രയും പൂർവപീഠിക എന്ന മട്ടിൽ എഴുതിയതു സൊയിൻകയുടെ പുതിയ നാടകത്തെക്കുറിച്ചു പറയാനാണ്. അദ്ദേഹത്തിന്റെ "The Beatification of Area BoyA Lagosian Kaleidoscope" എന്ന നാടകം പരിപൂർണ്ണമായും മനസ്സിലാക്കണമെങ്കിൽ നൈജീരിയ



യുടെ ഇന്നത്തെ അവസ്ഥിതി ഗ്രഹിച്ചേ മതിയാവൂ. 1993-ൽ അധികാരം പിടിച്ചെടുത്ത ഡിക്റ്റേറ്ററായ ആബാച്ചായുടെ നൃശംസതകൊണ്ട് നൈജീരിയ പുളയുന്നത് ഈ നാടകത്തിൽ ഒട്ടൊക്കെ പ്രതിഫലിക്കുന്നുണ്ട്.

കലൈഡസ്കോപ്പിൽ-ചിത്രദർശിനിക്കുഴലിൽ-മാറിമാറി വരുന്ന വർണ്ണോജ്ജ്വല രംഗങ്ങൾ കാണാം. സൊയിൻകയുടെ നാടകത്തിലും അങ്ങനെതന്നെ. നൈജീരിയയിലെ ലേഗാസ് നഗരത്തിലുള്ള ഒരു ചന്തസ്ഥലത്താണ് നാടകത്തിലെ വിവിധ സംഭവങ്ങൾ നടക്കുക. അവിടെ ഒരു വ്യാപാരിക്കു കടയുണ്ട്. പണത്തിന്റെ മൂല്യമിടിഞ്ഞു. പെട്രോളിനു ക്ഷാമം. ഫലം യാത്രച്ചെലവ് ഇരട്ടിച്ചു. ഭക്ഷണസാധനങ്ങൾക്കെല്ലാം വിലകൂട്ടാൻ അയാൾ നിർബദ്ധനാണ്. മമ്മ പുത് എന്നു വിളിക്കപ്പെടുന്ന ഒരുത്തി ഭക്ഷണശാല നടത്തുന്നുണ്ട്. ആ പ്ളാസയിൽ (ചന്തസ്ഥലത്ത്) അധികാരികൾ കന്നുകാലികളെ കൊള്ളയടിച്ചതും കിഴങ്ങുള്ള ചെടികളെ പിഴുതെറിഞ്ഞതും മറ്റും ചൂണ്ടിക്കാണിച്ച് അവൾ പരാതി പറയുന്നു. ചെടികൾ പിഴുതെടുത്ത സ്ഥലങ്ങളിൽ അവർ പ്രിയപ്പെട്ടവരുടെ ചൂടുള്ള മൃതദേഹങ്ങൾ കുഴിച്ചിട്ടു. അവയുടെ കൂട്ടത്തിൽ മമ്മയുടെ ഭർത്താവിന്റെ ശരീരവുമുണ്ട്.

സാൻത ഈ നാടകത്തിലെ പ്രധാന കഥാപാത്രമാണ്. ഒട്ടൊക്കെ ധിഷണാശാലിയാണ് അയാൾ. പരിദേവനം അയാൾക്കുമുണ്ട്. "ഭീതിദമായ എന്തോ ഒന്നു ലേഗാസിനു സംഭവിച്ചു. ഒരുദിവസം ഉണർന്നപ്പോൾ ലേഗാസ് ഒരിടത്തുമില്ല. മുന്നറിയിപ്പില്ല, ഇല്ല. ഒന്നുമില്ല. ലേഗാസ് അപ്രത്യക്ഷമായിക്കഴിഞ്ഞു" എന്നാണ് ആ വിലാപം. രാജ്യത്തിന്റെ സ്ഥിതി തടവുകാരുടെ ഒരു പാട്ടിൽനിന്നു മനസ്സിലാക്കാം:- "വാർഡറാകട്ടെ, തടവുകാരനാവട്ടെ. രണ്ടുപേരും ഒന്നാണ്. പട്ടാളക്കാരനാവട്ടെ, പൊലീസുകാരനാവട്ടെ രണ്ടുപേരും ചികിത്സിക്കാനാവാത്ത കള്ളന്മാരാണ്. കൊള്ളക്കാരൻ കാക്കിയുടുപ്പു ധരിക്കുന്നു. ജനറൽ കൊള്ളക്കാരൻ. മേയ്ജർ തസ്കരൻ. നിങ്ങൾക്ക് അടിതന്നിട്ട് നിങ്ങളുടെ ഭാര്യയെ കൈക്കലാക്കുന്നു. നിങ്ങളുടെ കൈപിടിച്ചു തിരിച്ചിട്ട് വീടു പിടിച്ചെടുക്കുന്നു. ഇടതുവശത്തു കൈക്കൂലി വലതുവശത്ത് അഴിമതി...." തെരുവുകടകളിലെ വഞ്ചനാത്മകമായ ജീവിതം ചിത്രീകരിച്ച് ലേഗാസ് നഗരത്തിന്റെ സാകല്യാവസ്ഥയിലുള്ള വഞ്ചനാത്മകമായ ജീവിതത്തെ ആവിഷ്കരിക്കുകയാണ് സൊയിൻക. ഒടുവിൽ ഒരു വിവാഹച്ചടങ്ങ് തകരുന്നതു കാണിച്ചുകൊണ്ട് അദ്ദേഹം നാടകം അവസാനിപ്പിക്കുന്നു. സാൻതയാണ് പ്രധാന കഥാപാത്രമെന്നു പറഞ്ഞല്ലോ. അയാളെക്കുറിച്ചു സൊയിൻക പറഞ്ഞതുതന്നെ ഇവിടെ എഴുതാം. "He's the kind of confused youth who refuses to be sucked into a corrupt system and so establishes a counter-society, but these counter-societies sometimes develop sinister tendencies that mirror the society they are supposed to be countering." (ഇൻഡിപെൻഡന്റ് ലേഖനം)

സമൂഹത്തിന്റെ ജീർണ്ണതയെയും അതിനു ഹേതുവായ ഡിക്റ്റേറ്റർഷിപ്പിനെയും സൊയിൻക ചിത്രീകരിക്കുന്നുണ്ടെങ്കിലും അത് സർക്കാരിനു കൊടുക്കുന്ന ശക്തമായ ആഘാതമല്ല. ആ ലക്ഷ്യം സൊയിൻകയ്ക്ക് ഇല്ലെന്നു വേണം വിചാരിക്കാൻ. സൊയിൻക നഷ്ടമായതു വീണ്ടെടുക്കണം, അതിനു സാധിക്കും എന്നു വിശ്വസിക്കുന്ന കലാകാരനാണ്. സൊയിൻകയെക്കുറിച്ച് നല്ല



വോള സോയിൻക

> "ഒരു പുസ്തകം വളരെ നല്ലതാണെന്നോ തീരെച്ചീത്തയാണെന്നോ പറയുമ്പോൾ വായനക്കാർ അതംഗീകരിക്കുന്നുണ്ടെന്നാണോ നിങ്ങളുടെ വിചാരം?" "താങ്കൾ പറയുന്നതു ശരിയാണ്. പുസ്തകം ഉത്കൃഷ്ടമെന്നു ഞാൻ പറഞ്ഞാൽ വായനക്കാർ അതിന്റെ ദോഷങ്ങൾ കണ്ടുപിടിക്കാൻ തൽപരത്വമുള്ളവരാകും. ഗ്രന്ഥം അധമമെന്നു പറഞ്ഞാൽ അതിന്റെ ഗുണങ്ങൾ അവർ അന്വേഷിച്ചു കണ്ടുപിടിക്കും."



പുസ്തകമെഴുതിയ ശ്രീമതി മേരി. റ്റി. ഡേവിഡ് അദ്ദേഹവുമായി നടത്തിയ ഒരഭിമുഖസംഭാഷണത്തിന്റെ റിപ്പോർട് ആ ഗ്രന്ഥത്തിന്റെ ഒടുവിൽ ചേർത്തിട്ടുണ്ട്. മേരിയുടെ ഒരു ചോദ്യത്തിന് ഉത്തരം നല്കുന്ന സൊയിൻക re-generation എന്നതിൽ-പുനരുജ്ജീവനമെന്നതിൽ-വിശ്വസിക്കുന്നുവെന്നു ധ്വനിപ്പിക്കുന്നുണ്ട്. ആ വിശ്വാസം ഈ നാടകത്തിലുമുണ്ട്. ഇതിലെ കഥാപാത്രമായ ജഡ്ജി "We grow, we develop" എന്നു പറയുന്നു. നല്ലത്. പക്ഷേ വിവായെ നിഷ്കരുണം വധിച്ച് സൊയിൻകയെ വധിക്കാനാഗ്രഹിച്ചു വർത്തിക്കുന്ന ആബാച്ചായെ നൈജീരിയയിലെ ജനങ്ങൾ എങ്ങനെ സഹിക്കും? ലോകജനത എങ്ങനെ സഹിക്കും? (1) Wole Soyinka-The Beatification of Area Boy A Lagosian Kaleido-scope-Methuen Dvaina 3=50-Pages 108. 2) Mary T. David-Wole Soyinka A Quest for Renewal-B.I. Publications Pvt. Ltd.-Rs 240-Pages 237.)

## കറുത്ത കാവ്യം

വെസ്റ്റ് ഇൻഡ്യൻ കവി എമേസേസറിന്റെ (Aime Cesaire) കാവ്യങ്ങൾ ചേതോഹരങ്ങളാണ്. ഒന്ന് എടുത്തെഴുതട്ടെ:-

The Wheel is the most beautiful
discovery of man and the only one
there is the sun which turns
there is the earth which turns
there is your face which turns
upon the axle of your throat
when you cry.

'മനുഷ്യന്റെ കണ്ടുപിടിത്തങ്ങളിൽ ഏറ്റവും മനോഹരം ചക്രമാണ്. അതു മാത്രമേയുള്ളുതാനും. സൂര്യൻ കറങ്ങുന്നു. ഭൂമി കറങ്ങുന്നു. നിങ്ങൾ കരയുമ്പോൾ കണ്ഠത്തിന്റെ അച്ചുതണ്ടിൽ നിങ്ങളുടെ മുഖം കറങ്ങുന്നു' എന്നു വായിക്കുമ്പോൾ ഉണ്ടാകുന്ന അനുഭൂതിവിശേഷം അന്യാദൃശംതന്നെ. അതുപോലെ പോളിഷ്കവി കാർപോവിച്ച് (Tymoteusz Karpowicz 1921-) എഴുതിയ ഒരു കാവ്യത്തിന്റെ ഇംഗ്ലീഷ് തർജ്ജമകൂടി നല്കട്ടെ.

Lesson in Silence
Whenever a butterfly
folded its wings
too violently
they cried: quiet please!

If but the wing
of a sacred bird
brushed a sunray
they cried: silence please!

Thus they taught
elephants to walk
noiselessly over a drum
man over earth

Trees rose
soundlessly in the field
as hair does
in terror

ഈ കാവ്യത്തിനുമുണ്ട് അന്യാദൃശസ്വഭാവം. രണ്ടു കാവ്യങ്ങളും ലളിതമായി തുടങ്ങുന്നു. ക്രമേണ പ്രൗഢതയിലേക്കു പോകുന്നു. അതിനു യോജിച്ചവിധത്തിൽ അനുവാചകഹൃദയവും ലാളിത്യത്തിൽനിന്നു പ്രൗഢതയിലേക്കു ചെല്ലുന്നു. ആ മാനസികനില ഉളവാകുന്നതുകൊണ്ടാണ് ഈ കാവ്യങ്ങൾക്ക് അന്യാദൃശസ്വഭാവമുണ്ടെന്നു വായനക്കാർക്കു തോന്നുന്നത്.

അന്തരിച്ച നല്ല കവി വൈലോപ്പിള്ളി ശ്രീധരമേനോൻ ഏതോ വാരികയിൽ പരസ്യപ്പെടുത്തിയ ഒരു കൊച്ചുകാവ്യം ശ്രീ. വിഷ്ണുനാരായണൻനമ്പൂതിരിയുടെ കുറിപ്പോടുകൂടി മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അതിന്റെ രാമണീയകം കണ്ട് അദ്ദേഹത്തിനു പുളകപ്രസരമുണ്ടായിയെന്ന മട്ടിലാണ് കുറിപ്പ്. പക്ഷേ ലാളിത്യത്തിൽ തുടങ്ങി ലാളിത്യത്തിൽത്തന്നെ നില്ക്കുന്ന വിരസമായ കാവ്യമാണത്. താൻ ജീവിച്ചകാലത്ത് മഷിപുരണ്ട് ഏതോ വെള്ളത്താളിൽ വന്ന ഈ കാവ്യം കറുത്ത കാവ്യമാണെന്നു കരുതി തന്റെ ഒരു കാവ്യസമാഹാരത്തിലും കവി ചേർക്കാതിരുന്നതാണ് എന്നത്രേ എന്റെ അഭ്യൂഹം. അദ്ദേഹത്തിന്റെമരണശേഷം ഇമ്മാതിരി ചവറുകൾ തോണ്ടിയെടുത്തു വായനക്കാരുടെ മുൻപിൽ വയ്ക്കേണ്ട ഒരാവശ്യകതയുമില്ല.

മഹാകവി വൈലോപ്പിള്ളി

## വേളിമലദർശനം

"മാർത്താണ്ഡവർമ്മ" എന്ന നോവലിലെ കഥാപാത്രമായ യുവരാജാവ് വേളിമലയെ നോക്കിക്കൊണ്ട് ചിന്താമഗ്നനായി ഇരിക്കുന്നതായി അതിലൊരു വർണ്ണനയുണ്ടെന്ന് ഓർമ്മ പറയുന്നു. 1938-ൽ വായിച്ച നോവൽ. ഓർമ്മപ്പിശകുണ്ടെങ്കിൽ മാന്യവായനക്കാർ സദയം മാപ്പുതരട്ടെ. 1946-ൽ സെക്രട്ടേറിയറ്റിലെ ഒരു സെക്രട്ടറി, മേശപ്പുറത്തു കൈകൾ ചേർത്തുവച്ച് കുനിഞ്ഞു നിന്ന ലേഡിസ്റ്റെനോഗ്രാഫറുടെ ശരീരത്തിൽ വേളിമല കണ്ടത് ഞാൻ ഒന്നല്ല നൂറുതവണ കണ്ടിട്ടുണ്ട്. ഫയലെടുത്ത് ആ യുവരാജാവിന്റെ മുൻപിൽ ചെല്ലുമ്പോൾ. ഞാൻ ചെന്നുകഴിഞ്ഞാൽ വേളിമലക്കാരി നിവർന്നുനില്ക്കും. യുവരാജാവ് എന്നെ പപ്പുത്തമ്പിയായോ അഷ്ടഗൃഹപ്രധാനരിൽ ഒരുവനായോ കരുതി പേനയെന്ന ഉടവാളെടുക്കും. ആ ഉപകരണംകൊണ്ടു ഫയലിൽ ഒരു കുത്തുകുത്തും; എന്നെക്കുത്താൻ വയ്യല്ലോ അയാൾക്ക്. ഈ നീരസവും ദേഷ്യവും അപ്പോൾ മാത്രം. അയാൾ തനിച്ചിരിക്കുമ്പോൾ ഞാൻ ഫയൽ കൊണ്ടുചെന്നാൽ യുവരാജാവിനു പരമേശ്വരൻപിള്ളയോട് എന്തു സ്നേഹമുണ്ടോ ആ സ്നേഹമാണ് അയാൾക്ക് എന്നോട്. ഫയൽ അങ്ങു മാറ്റിവയ്ക്കും. എന്നിട്ട് അന്നു പത്രത്തിൽ വന്ന ബലാത്സംഗത്തിന്റെ റിപ്പോർട്ടിനെക്കുറിച്ചു സംസാരിച്ചുതുടങ്ങും. "കൃഷ്ണൻനായരേ, യഥാർത്ഥത്തിൽ ബലാത്സംഗം നടന്നോ?" എനിക്കെങ്ങനെ അറിയാം ധർഷണം നടന്നോ ഇല്ലയോ എന്ന്? എങ്കിലും സെക്രട്ടറിയുടെ ഉള്ളു കുളിർക്കട്ടെയെന്നു കരുതി ഞാൻ പറയും. "നടന്നു സാർ. ഒന്നല്ല മൂന്നുതവണയെങ്കിലും." അതു കേൾക്കുന്ന മാത്രയിൽ അയാളുടെ മുഖം ചെമ്പരത്തിപ്പൂപോലെ ചുവക്കുന്നു. 'ഒടുവിലൊടുവിൽ' ഞാൻ ഫയലെടുത്ത് അയാളുടെ മുൻപിൽ പോകാതെയായി. ശിപായിയെ വിളിച്ച് 'ഗോവിന്ദപ്പിള്ളേ, അയാൾക്ക് ഈ ഫയൽ കൊടുത്തേക്കു. ഞാൻ എവിടെയെന്നു ചോദിച്ചാൽ സെക്ഷനിൽനിന്നു പുറത്തേക്കു പോകുന്നതു കണ്ടു എന്നു പറഞ്ഞേക്കു" എന്നു പറയും. എന്റെ മാത്രമല്ല, എന്റെ എല്ലാ സഹപ്രവർത്തകരുടെയും അനുഭവമായിരുന്നു ഇത്. അയാൾ പെൻഷൻപറ്റി പോകന്നതുവരെ ഈ അസഭ്യോക്തിയിൽ വ്യാപരിച്ചിരുന്നു. ഇത് ഒരു റ്റൈപ്പ്.

വേറൊരു റ്റൈപ്പ്. എനിക്കറിയാവുന്ന ഉദ്യോഗസ്ഥരിൽ ഏറ്റവും പ്രഗല്ഭനായിരുന്നു എം.സി. തോമസ്. മുൻകോപക്കാരനായ അദ്ദേഹം ഞാൻ എഴുതിയ ഡ്രാഫ്റ്റിന്റെ കുറുകേ ഒരു വെട്ടു വെട്ടി 'കുന്നുകുഴി യൂണിവേഴ്സിറ്റിയിലല്ലേ നിങ്ങൾ പഠിച്ചത്?' എന്നു ചോദിച്ചതു കേട്ട് അല്ലലോടെ വരാന്തയിലേക്കു പോരുമ്പോൾ അതാ നില്ക്കുന്നു ഖദർ ധരിച്ച രാഷ്ട്രീയ പ്രവർത്തകൻ. "ഏയ്. സിവിൽ സപ്ളൈസിന്റെ ചാർജ്ജില്ലേ ഇയാൾക്ക്. അരിയുടെ കണക്ക് എനിക്കറിയണം. ജനങ്ങൾ എന്നോടാണ് ആ കണക്കു ചോദിക്കുന്നത്" എന്നു പറഞ്ഞിട്ട് അകത്തേക്ക് ഒറ്റപ്പോക്കാണ്. അവിടെച്ചെന്ന് ദേഷ്യക്കാരനെങ്കിലും ശുദ്ധാത്മാവായ എം.സി. തോമസ് പറഞ്ഞുകൊടുക്കുന്ന കണക്കുകൾ കുറിച്ചെടുത്തുകൊണ്ടു പുളിമൂട്ടിൽ അക്കാലത്തുണ്ടായിരുന്ന 'രാഷ്ട്രീയ ഹോട്ട'ലിൽ കയറി പരിപ്പുവട തിന്നു ചായയും കുടിച്ചിട്ട് നേരേ വീട്ടിലേക്കു പോകും. നേരം വെളുക്കുമ്പോൾ സെക്രട്ടേറിയറ്റിലെത്തി വ്യവസായവകുപ്പു സെക്രട്ടറിയെ കാണും. കണക്കുകൾ കുറിച്ചെടുക്കൽ. പരിപ്പുവട തീറ്റി. ചായകുടിക്കൽ. വീട്ടിലേക്കുള്ള പോക്ക്.

ഇങ്ങനെ എത്രയെത്ര റ്റൈപ്പുകൾ. അവരിൽപ്പെട്ട ഒരാളാണ് ശ്രീ. മുണ്ടൂർ സേതുമാധവന്റെ 'കൃഷ്ണേട്ടൻ' എന്ന കഥയിലെ ആ പേരുള്ള വ്യക്തി. സമ്മേളനങ്ങൾ സംഘടിപ്പിക്കലാണ് അയാളുടെ ജോലി. ആ സമ്മേളനങ്ങളിൽ പ്രസംഗിക്കാൻ ആളുണ്ടാക്കുന്നതാണ് അയാളുടെ ജോലി. ഈ റ്റൈപ്പിന്റെ അടുക്കലായി ഒരു പാവത്തിനെ കൊണ്ടുനിറുത്തുന്നു കഥാകാരൻ. ഭാര്യക്കു മരണം സംഭവിച്ചേക്കാമെന്ന തരത്തിലുള്ള രോഗം. സംഘാടകന്റെ നിർബന്ധത്താൽ ആ സാധു മൂന്നു സമ്മേളനത്തിൽ പ്രസംഗിക്കുന്നു. പ്രഭാഷണം നിർവഹിക്കുമ്പോഴും അയാൾക്കു ഭാര്യയെക്കുറിച്ചുള്ള ചിന്തയേയുള്ളു. രണ്ടുരീതിയിലുള്ള വിചാരങ്ങളോ വികാരങ്ങളോ ഒരു വ്യക്തിയിൽ ഒരേസമയം പ്രവർത്തിക്കുന്നതിനെ തത്ത്വചിന്തയിൽ dissonance എന്നു പറയും. ഒടുവിൽ സഹധർമ്മിണിയോടുള്ള സ്നേഹം വിജയം വരിക്കുന്നു. അത്രകണ്ടു സാധാരണമല്ലാത്ത ഒരു വിഷയം കൈകാര്യം ചെയ്ത് തന്റെ വൈദഗ്ദ്ധ്യത്തെ മുണ്ടൂർ സേതുമാധവൻ പ്രകടമാക്കുന്നു. (കഥ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ.)

"ജീവിതത്തിലെ ഏറ്റവും വലിയ ട്രാജഡിയേത്?" "ആത്മഹത്യ ചെയ്യാനുള്ള തീവ്രവേദനകളുണ്ടെങ്കിലും അതിനു ധൈര്യമില്ലാതെ ജീവിക്കുന്നത്."





## ചോദ്യം, ഉത്തരം

"നിങ്ങൾക്ക് അല്പമെങ്കിലും ബുദ്ധിയുണ്ടോ?"

"മലയാളം പുസ്തകങ്ങൾ വായിക്കാതെ ഇംഗ്ലീഷ് പുസ്തകങ്ങൾ ഞാൻ വായിക്കുന്നു എന്നതുതന്നെ ബുദ്ധിയുടെ ലക്ഷണം."

"സ്ത്രീ തിരിഞ്ഞുനോക്കാത്തത് എന്തുകൊണ്ടാണ്?"

"തിരിഞ്ഞു നോക്കുന്നവളല്ല സ്ത്രീ. പക്ഷേ അങ്ങനെ നോക്കാതെതന്നെ അവൾ നിങ്ങളെ ശരിക്കും കാണുന്നുണ്ട്. എല്ലാം മനസ്സിലാക്കുന്നുമുണ്ട്."

"കോടാലികൊണ്ടു കതകു തുറക്കുകയും താക്കോൽകൊണ്ടു വിറകു കീറുകയും ചെയ്യുന്നവനല്ലേ നിങ്ങൾ?"

"നല്ല ചോദ്യം. പക്ഷേ ഇതു പ്ളൂട്ടാർക്കു പറഞ്ഞതാണ്. സ്വന്തമായിട്ട് എന്തെങ്കിലുമുണ്ടെങ്കിൽ ചോദിക്കു. ഉത്തരം പറയാം."

"മൂകാംബികക്ഷേത്രത്തിൽ ചെന്നു തൊഴുതാൽ മനസ്സിനു സുഖം കിട്ടുമെന്ന് അവിടെ പോയവർ പറയുന്നു. സത്യമാണോ?"

"ഭാര്യയെയും കുഞ്ഞുങ്ങളെയും വീട്ടിൽ ബന്ധുക്കളുണ്ടെങ്കിൽ അവരെയും മൂകാംബികയിലേക്ക് അയച്ചിട്ട് നിങ്ങൾ ഒറ്റയ്ക്കു വീട്ടിലിരിക്കു. അപ്പോൾ ഉണ്ടാകുന്ന സുഖമാണ് ഏറ്റവും വലിയ സുഖം."

"ഹെൻട്രി മില്ലറുടെ നോവലുകൾ എങ്ങനെ?"

"Dirty books worth reading എന്ന് എസ്റ പൗണ്ട് പറഞ്ഞതു ശരി."

"ജീവിതത്തിലെ ഏറ്റവും വലിയ ട്രാജഡിയേത്?"

"ആത്മഹത്യ ചെയ്യാനുള്ള തീവ്രവേദനകളുണ്ടെങ്കിലും അതിനു ധൈര്യമില്ലാതെ ജീവിക്കുന്നത്."

"ഒരു പുസ്തകം വളരെ നല്ലതാണെന്നോ തിരെച്ചീത്തയാണെന്നോ പറയുമ്പോൾ വായനക്കാർ അതംഗീകരിക്കുന്നുണ്ടെന്നാണോ നിങ്ങളുടെ വിചാരം?"

"താങ്കൾ പറയുന്നതു ശരിയാണ്. പുസ്തകം ഉത്കൃഷ്ടമെന്നു ഞാൻ പറഞ്ഞാൽ വായനക്കാർ അതിന്റെ ദോഷങ്ങൾ കണ്ടുപിടിക്കാൻ തൽപരത്വമുള്ളവരാകും. ഗ്രന്ഥം അധമമെന്നു പറഞ്ഞാൽ അതിന്റെ ഗുണങ്ങൾ അവർ അന്വേഷിച്ചു കണ്ടുപിടിക്കും."



# എൻ.എസ്. മാധവൻ, മറ്റു സാഹിത്യകാരന്മാർ

എൻ.എസ്. മാധവൻ

നവംബർ 26-ാം തീയതിയിലെ മാതൃഭൂമി വാരാന്ത്യപ്പതിപ്പിൽ ശ്രീ. മനോജ്മേനോന്റെ റിപോർട്ടുണ്ട്; എന്നെ നേരിട്ടു കണ്ടു സംസാരിച്ചതിന്റെ റിപോർട്ടാണത്. ഞാൻ പറഞ്ഞതിന്റെ അസ്പഷ്ടതയാലോ മനോജ്മേനോൻ കേട്ടതിന്റെ അവ്യക്തതയാലോ പല കാര്യങ്ങളും സാഹിത്യകാരന്മാർക്കു തെറ്റിദ്ധാരണയുളവാക്കുന്ന മട്ടിൽ അതിൽ വന്നുപോയിട്ടുണ്ട്. ശ്രീ. എൻ.എസ്. മാധവന്റെ മൂന്നു കഥകൾ ഉത്കൃഷ്ടങ്ങളാണെന്നു ഞാൻ ഈ കോളത്തിൽത്തന്നെ മുൻപെഴുതിയിട്ടുള്ളതാണ്. സത്യമതായിരിക്കെ ഞാൻ എങ്ങനെയാണ് അദ്ദേഹം സാഹിത്യകാരനല്ലെന്നു പറയുക? ഗ്രന്ഥം മൂന്നു പകർത്തുമ്പോൾ മുഹൂർത്തം മൂത്രമായി വരും എന്നു പറഞ്ഞതുപോലെയാണ് അഭിമുഖസംഭാഷണങ്ങളുടെ റിപോർട്ടുകളും. എൻ.എസ്. മാധവന്റെ പ്രതിഭാവിലാസത്തെ എല്ലാക്കാലത്തും അംഗീകരിച്ചിട്ടുള്ള എനിക്ക് അദ്ദേഹം സാഹിത്യകാരനല്ലെന്നു ഞാൻ പറഞ്ഞതായ പ്രസ്താവം ഖേദജനകമായി.

## കാരുണ്യം

വായിക്കേണ്ട പുസ്തകമാണ് Theodore Zeldin എഴുതിയ An Intimate History of Humanity എന്നത്. മനുഷ്യന്റെ കാരുണ്യത്തെ പ്രദർശിപ്പിക്കുന്ന ഒരു സംഭവം അതിൽ വർണ്ണിച്ചിരിക്കുന്നു. കവി യെവ്തുഷങ്കോയുടെ അമ്മ സൈബീരിയയിൽനിന്നും മോസ്കോയിലെത്തി 1944-ൽ ഇരുപതിനായിരം ജർമ്മൻ തടവുകാർ തെരുവിലൂടെ നടന്നുപോകുന്നത് അവർ കണ്ടു. കണ്ടുനിന്നവർ ആ തടവുകാരെ തന്തയില്ലാത്തവർ എന്നു വിളിച്ചു. അവർ വെറുപ്പു പ്രകടിപ്പിച്ചു. സ്ത്രീകൾ ദേഷ്യത്തോടെ മുഷ്ടി കാണിച്ചു. അല്പനേരം കഴിഞ്ഞു. തടവുകാരുടെ കീറിപ്പറിഞ്ഞ വസ്ത്രങ്ങളും പട്ടിണികൊണ്ടു മെലിഞ്ഞ ശരീരങ്ങളും കണ്ടപ്പോൾ റഷ്യാക്കാർക്കു ദയവുണ്ടായി. പ്രായംകൂടിയ ഒരു സ്ത്രീ മാർഗ്ഗനിരോധനരേഖ ലംഘിച്ച് അവരുടെ അടുത്തുചെന്ന് ഒരു തടവുകാരന് ഒരുകഷണം റൊട്ടി കൊടുത്തു. അപ്പോൾ പല സ്ത്രീകളും മുന്നോട്ടുവന്ന് അവർക്ക് ആഹാരസാധനങ്ങളും സിഗ്റെറ്റുകളും മറ്റും നല്കി. തടവുകാർ പിന്നീടു ശത്രുക്കളല്ല. അവർ സാമാന്യജനത മാത്രമായി. അന്യന്റെ വേദന-ശത്രുവിന്റെ വേദനപോലും-സ്വന്തം വേദനയായി കാണാൻ മനുഷ്യർക്കു കഴിയും.

(9-ാം പേജിൽ നിന്നും തുടർച്ച)

യിലാണ്. ശിവഗിരിയിൽ 'പ്രശ്ന'മുണ്ടാക്കിയത് പി.ഡി.പിയാണെന്ന് ബി.ജെ.പി നേതാക്കളും മുഖ്യമന്ത്രി ആന്റണിയും മാത്രമാണ് പറഞ്ഞിട്ടുള്ളത്. ജുഡിഷ്യൽ അന്വേഷണം പ്രഖ്യാപിച്ചതിനുശേഷവും ശിവഗിരിയിലെ പി.ഡി.പിയുടെ സാന്നിദ്ധ്യത്തെ മുഖ്യമന്ത്രി കുറ്റപ്പെടുത്തിയിരുന്നു. അത്തരമൊരു 'അപകടകാരി'യെ സ്വന്തം മുന്നണിയിലേക്കു കൂട്ടിക്കൊണ്ടുവരാൻ ആനയും അമ്പാരിയുമൊരുക്കുന്ന സ്വന്തം മന്ത്രിസഭയിലെ അംഗങ്ങളെക്കുറിച്ചും ആന്റണി 'പഠിച്ചു'വരികയാവണം.

യു.ഡി.എഫിന്റെ കൊടിക്കീഴിൽ വന്ന് താൻ ഇതുവരെ പടവെട്ടി നേടിയതിന്റെ ഗുണം കൈമാറാൻ മദനി തയ്യാറാവുമോയെന്നതാണ് മറ്റൊരു പ്രശ്നം. ലീഗും പി.ഡി.പിയും മാത്രമായി ഒരു സഖ്യത്തിലേർപ്പെടാനുള്ള സാദ്ധ്യതയും തള്ളിക്കളയാനാവില്ല. അങ്ങനെ വരികയാണെങ്കിൽ അതിൽ നേട്ടം കൊയ്യുന്നത് ഇബ്രാഹിം സുലൈമാൻസേട്ടിന്റെ നേതൃത്വത്തിലുള്ള ഐ.എൻ.എൽ ആയിരിക്കും. ലീഗ് വിരുദ്ധ നിലപാടാണല്ലോ പി.ഡി.പിയുടെയും ഐ.എൻ.എല്ലിന്റെയും മൂലധനം. പി.ഡി.പി ആ നിലപാടിൽനിന്നു വ്യതിചലിക്കുകയാണെങ്കിൽ ഐ.എൻ.എല്ലിന്റെ പക്ഷത്തേക്ക് അണികളുടെ ഒഴുക്ക് വർദ്ധിക്കാനിടയുണ്ട്.

യു.ഡി.എഫുമായി മദനി ധാരണയുണ്ടാക്കിയാൽ അതിന്റെ ഗുണം ആത്യന്തികമായി ലഭിക്കാനിടയുള്ളത് ഇടതുപക്ഷ ജനാധിപത്യമുന്നണിക്കായിരിക്കും. പി.ഡി.പി ഭരണത്തിലെത്തുന്നത് ഒരുതരത്തിലും ബി.ജെ.പിക്കു സഹിക്കാനാവില്ലല്ലോ. ആ സാഹചര്യത്തിൽ ബി.ജെ.പി വോട്ടുകൾ ഇടതുപക്ഷമുന്നണിക്കനുകൂലമായി മറിഞ്ഞാൽ അതിശയിക്കേണ്ടതില്ല. വോട്ടു മറിക്കുന്ന കാര്യത്തിൽ ബി.ജെ.പി ഇതിനകംതന്നെ ശേഷി തെളിയിച്ചിട്ടുള്ളതുമാണല്ലോ.

(25-ാം പേജിൽ നിന്നും തുടർച്ച)

ചോ : സോവിയറ്റ് യൂണിയൻ തകരുകയും ചൈന ഭാഗികമായി മുതലാളിത്ത സമ്പദ്ക്രമത്തിലേക്കു തിരിയുകയും ചെയ്തതോടുകൂടി സമത്വാധിഷ്ഠിതമായ ഒരു സമൂഹസൃഷ്ടിയെക്കുറിച്ചുള്ള സ്വപ്നം തകർന്നിരിക്കയാണ്. അതിനു പകരം എന്തു സ്വപ്നം നല്കാൻ ഇടതുപക്ഷശക്തികൾക്കു കഴിയും?

ഉ : സോവിയറ്റ് യൂണിയന്റെ തകർച്ചയും ചൈനയുടെ സാമ്പത്തിക ക്രമീകരിക്കലും രണ്ടായിത്തന്നെ കാണണം. സമത്വാധിഷ്ഠിതമായ സാമൂഹ്യ സൃഷ്ടിയുടെ പ്രക്രിയയിൽ പാളിച്ചകൾ ഉണ്ടാകുന്നു. ചെങ്കൊടിയുടെ ജന്മനാടായ അമേരിക്കൻ ഐക്യനാടുകളിലും ഇടതുപക്ഷ പ്രസ്ഥാനത്തിന്റെ അലകൾ വീണ്ടും അടിച്ചുതുടങ്ങിയിരിക്കുന്നു., ഇന്നും ഭാവനയിൽ മാത്രം കാണുന്ന ആ സമൂഹം എല്ലായിടത്തും ഒരുപോലെയാകണമെന്നില്ല. സ്ക്കാൻഡിനേവിയൻ രാജ്യങ്ങൾ നേടിയെടുത്തിരിക്കുന്ന വെൽഫെയർ സൊസൈറ്റി ഒരു മോഡലിന്റെ ആദ്യപടിയാകാം. ഇന്ത്യയിൽ ഉണ്ടാകേണ്ട മോഡലിൽ ദാരിദ്ര്യം തുടച്ചുമാറ്റേണ്ടതോടൊപ്പം വർഗ്ഗീയതയുടെ വേരുകളെല്ലാം അറുത്തുമാറ്റേണ്ടതുണ്ട്. ഗാന്ധിസത്തെ തള്ളിപ്പറഞ്ഞതാകാം ഇക്കാര്യത്തിൽ കമ്മ്യൂണിസ്റ്റുകാർ ഇവിടെ ചെയ്ത തെറ്റ്. പലപ്പോഴും പരിഹാസത്തിന് വഴി തെളിച്ചുവെങ്കിലും അവ തിരുത്തുന്നതിൽ പാർട്ടി കാണിക്കുന്ന ആത്മാർത്ഥത ആശാവഹമാണ്.

ചോ: ഇന്ത്യയുടെ സാമ്പത്തിക പരമാധികാരത്തിനുപോലും നിയന്ത്രണം വരുമാറുള്ള സാമ്പത്തിക പരിഷ്കാര നടപടികൾ പ്രാവർത്തികമാക്കിക്കൊണ്ടിരിക്കുമ്പോൾ അതിനെതിരേ ജനങ്ങളെ ഉണർത്താനോ അവരുടെ സംഘടിതശക്തിയിലൂടെ അവയെ എതിർത്തു തോല്പിക്കാനോ ഇടതുപക്ഷ പുരോഗമനശക്തികൾക്കു സാധിക്കാതെ പോയത് എന്തുകൊണ്ടാണ്?

ഉ : ഈ ചോദ്യം ഒന്നാമത്തെ ചോദ്യത്തിന്റെ ആവർത്തനമായിക്കാണുന്നു. സാമ്പത്തിക പരിഷ്ക്കാര നടപടികൾ പരമാധികാരം തീറെഴുതിയാലും ജനം നോക്കിനില്ക്കയല്ലാതെ പ്രതികരിക്കുന്നില്ലായെന്ന വാദവും ശരിയല്ല. എൻറോൺ കരാർ റദ്ദാക്കപ്പെട്ടില്ലേ? ഗാട്ടു കരാർ അപ്പാടെ ഇന്ത്യയ്ക്കു ദോഷം ചെയ്യുമെന്ന നിഗമനവും ശരിയല്ല. സംവരണക്കാര്യത്തിൽ സി.പി.എം. ആ സമസ്യയുടെ എല്ലാ തോടുകളും പൊളിച്ച് സമഗ്രമായി നടത്തിയ അപഗ്രഥനം പോലെയൊന്ന് ഗാട്ടു കരാറിന്റെ കാര്യത്തിലുണ്ടായി എന്നു തോന്നുന്നില്ല. ഉദാരവൽക്കരണത്തിലൂടെയുണ്ടായ നേട്ടങ്ങളാവാം കോൺഗ്രസ്സ് അടുത്ത പൊതുതിരഞ്ഞെടുപ്പിൽ കൊട്ടിഗ്ഘോഷിക്കുവാൻ മുതിരുന്നത്.

ചോ : ആന്റണിയേയും സുധീരനേയുംപോലുള്ളവർ അധികാരത്തിൽ എത്തിയതോടുകൂടി കേരള മന്ത്രിസഭയ്ക്കു കൂടുതൽ ജനസ്വീകാര്യത ഉണ്ടായിരിക്കുന്നതായി ഒരു ധാരണ പരന്നിട്ടുണ്ട്. അതേസമയം ആ ഭരണമുന്നണിയിൽപ്പെട്ടവർ നടത്തിയ അഴിമതികൾ അതുപോലെ തുടരുകയും ചെയ്യുന്നു. ഈ വൈരുദ്ധ്യം ജനങ്ങളെ ബോദ്ധ്യപ്പെടുത്താൻ ഇടതുപക്ഷപ്പാർട്ടികൾക്കു കഴിയാതെ പോകുന്നതെന്തുകൊണ്ട്?

ഉ : ആന്റണിയുടേയും സുധീരന്റേയും ക്ളീൻ ഇമേജു മാത്രംകൊണ്ട് കോൺഗ്രസ്സിനു നിൽക്കാനാവില്ലായെന്ന് കഴിഞ്ഞ പഞ്ചായത്ത് തിരഞ്ഞെടുപ്പിൽ തെളിഞ്ഞല്ലോ. ഇവരെപ്പോലെയുള്ളവർ ഇടതുപക്ഷ നേതൃത്വനിരയിലേക്കു വരത്തക്കവണ്ണം സാഹചര്യങ്ങൾ ഒരുക്കണം.

ചോ : അധികാരത്തിലെത്തപ്പെടുമ്പോൾ ഇടതുപക്ഷപ്പാർട്ടികളും കോൺഗ്രസ്സ് സർക്കാരുകളെപ്പോലെയാണ് പ്രവർത്തിക്കുന്നത്. വ്യത്യസ്തമായ ഒരു ഭരണശൈലിയുണ്ടാക്കാൻ കഴിയാതെ പോകുന്നത് എന്തുകൊണ്ടാണ്?

ഉ : ചോദ്യത്തിലെ അഭിപ്രായത്തോട് വിയോജിക്കുന്നു. 57-ലെ കമ്മ്യൂണിസ്റ്റ് ഗവൺമെന്റ് ഒരു ഉത്തമ മാതൃകയായിരുന്നില്ലേ? കാർഷികരംഗത്തും വിദ്യാഭ്യാസരംഗത്തും അന്നെടുത്ത നയങ്ങളല്ലേ കഴിഞ്ഞ കാൽനൂറ്റാണ്ട് കേരളത്തിന്റെ സാമൂഹ്യ സാമ്പത്തിക രംഗം പുഷ്ടിപ്പെടുത്തിയത്. അതിനെതിരായി നിന്ന പ്രതിലോമശക്തികളിൽ പലരുമായും കൂട്ടുകൂടേണ്ട ഗതികേട് കമ്മ്യൂണിസ്റ്റുകാർക്കു വന്നതിനാൽ പ്രവർത്തനശൈലിയിലും കോംപ്രമൈസ് അനിവാര്യമായി. മന്ത്രി വെല്ലിംഗ്ടണെ ഓർക്കുക. ഇടതുപക്ഷ പ്രസ്ഥാനത്തിന്റെ സഹയാത്രികരെന്നു നടിക്കുന്ന ചില നേതാക്കളും കമ്മ്യൂണിസ്റ്റ് പാർട്ടികളിൽത്തന്നെ മുളച്ചുപൊങ്ങുന്ന പാഴ്ച്ചെടികളും പ്രസ്ഥാനത്തെ താറടിപ്പിക്കുവാൻ അവസരമുണ്ടാക്കാതെയുള്ള മുന്നണി സംവിധാനം ഉരുത്തിരിഞ്ഞുവരണം.

ചോ : തിരഞ്ഞെടുപ്പു രാഷ്ട്രീയത്തിന്റെ അന്തിമലക്ഷ്യം അധികാരമാണ്. അതു നേടുക മാത്രമായിത്തീർന്നിരിക്കുകയല്ലേ ഇടതുപക്ഷപ്പാർട്ടികളുടെ ലക്ഷ്യങ്ങളും തന്ത്രങ്ങളും?

ഉ : അധികാരം നേടിയെടുക്കാതെ നയങ്ങൾ എങ്ങനെ നടപ്പിലാക്കും എന്നു മനസ്സിലാകുന്നില്ല.

ചോ : കമ്മ്യൂണിസ്റ്റുകാരൻ എന്ന പഴയ സങ്കല്പം, ത്യാഗസന്നദ്ധനായ പൊതുപ്രവർത്തകൻ എന്നതായിരുന്നു. ആ നിർവ്വചനത്തിന് അർഹതയുള്ള എത്രപേർ ഇന്ന് ഇടതുപക്ഷപ്രസ്ഥാനത്തിലുണ്ട്?

കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിനുണ്ടായ കാതലായ പ്രശ്നമിതാണ്. തീയിൽക്കുരുത്ത സുർജിത്തിന്റെ തലമുറയിലെ വിരലിലെണ്ണാവുന്ന സഖാക്കളേ ഇനി നേതൃത്വത്തിൽ ബാക്കിയുള്ളൂ. എങ്ങനേയും പാർട്ടിയിൽ കടന്നുകൂടിയാൽ ഏതു രാക്ഷസവേഷം കെട്ടിയാലും പാർട്ടി പൊറുക്കുമെന്ന നിലയിലായിപ്പോയി. തികച്ചും അസഹനീയമാവുമ്പോഴേ ചില കോടാലികൾ പുറത്തെറിയപ്പെടുന്നുള്ളൂ. ത്യാഗസമ്പന്നരായ അനവധി പേർക്ക് കമ്മ്യൂണിസ്റ്റ് ട്രാക്ക് റിക്കാർഡില്ലാത്തതിനാൽ പ്രവേശനവും ലഭിക്കുന്നില്ല. പാർട്ടിയുടെ കൾട്ട് സ്വഭാവം മാറുകയും ഇന്നർ പാർട്ടി ജനാധിപത്യം പ്രോത്സാഹിപ്പിക്കപ്പെടുകയും പുറത്തുനിന്നും നേതൃത്വനിരയിലേക്കുതന്നെ പ്രവേശനം അനുവദിക്കുകയും ചെയ്യണമെന്നുള്ള പാർട്ടിയുടെ തന്നെ പുതിയ നയം ആശാകരമാണ്.

ചോ : യുവജനങ്ങൾക്ക് ഒരു പാർട്ടിയിലും വിശ്വാസമില്ലാതായിരിക്കുന്നു. യുവജനങ്ങളെ ആകർഷിച്ചിരുന്ന ഡി.വൈ.എഫ്.ഐപോലും, വല്ലപ്പോഴും സമരം നടത്താനുള്ള ഒരു വേദിയായിത്തീർന്നിരിക്കുന്നു. യുവജനങ്ങൾക്കു നഷ്ടപ്പെട്ട വിശ്വാസം വീണ്ടെടുക്കാൻ ഇടതുപക്ഷ കക്ഷികൾക്കു കഴിയാതെ പോകുന്നതെന്തുകൊണ്ടാണ്?

ഉ : യുവാക്കൾ അപ്പാടെ കക്ഷിരാഷ്ട്രീയത്തിൽ അവിശ്വസിക്കുന്നുവെന്ന പ്രസ്താവന ശരിയല്ല. രാഷ്ട്രീയം ചിലർ സേവനമായിട്ടുമാത്രം കാണാതെ കര്യർ ആയി എടുക്കുന്നു. ഇന്നത്തെ സാഹചര്യങ്ങളിൽ രാഷ്ട്രീയ കര്യർ മെനഞ്ഞെടുക്കുന്നത് ഒളിമ്പിക്സിനു മത്സരിക്കുവാൻ എത്തുന്നതിനേക്കാളും പ്രയാസമായിരിക്കുന്നു. സേവനത്തിൽ പലരും തൽപ്പരരുമല്ല. ഡി.വൈ.എഫ്.ഐക്ക് സ്വതന്ത്രമായ നിലനിൽപ്പുമില്ല.

യുവജനങ്ങളെ ആകർഷിക്കുവാൻ ഇടതുപക്ഷ കക്ഷികൾ നയങ്ങൾ അവരുടെ സ്പന്ദനങ്ങളെ മാനിച്ചുണ്ടാക്കിയാൽ മതി. അല്ലാതെ പട്ടാളത്തിൽ ആളെടുക്കും മാതിരി യൂത്ത് സംഘടനകളുണ്ടാക്കേണ്ട. കോൺഗ്രസ്സിനെ രക്ഷിക്കാനുണ്ടാക്കിയ യൂത്ത് കോൺഗ്രസ്സ് ഇന്നവരുടെ കാലനായി മാറിയില്ലേ?

ചോ : അഴിമതി ഒരു സാമൂഹിക യാഥാർത്ഥ്യമാണ്. പാർട്ടിഭേദമില്ലാതായിത്തീർന്നിരിക്കുന്ന അതിനെതിരേ ഫലപ്രദമായൊരു നിലപാടു കൈക്കൊള്ളാൻ ഇടതുപക്ഷപാർട്ടികൾക്കു കഴിയാത്തതെന്ത്?

ഉ: അഴിമതി, വ്യഭിചാരം, മദ്യപാനം, ചൂതാട്ടം തുടങ്ങിയ പ്രവണതകൾ നിയമങ്ങൾ കൊണ്ടുമാത്രം തടയാനാവില്ലായെന്ന് ലോകമെമ്പാടും തെളിഞ്ഞിരിക്കുന്നു. അതു ശ്രദ്ധിക്കാതെ വീണ്ടും നിയമനിർമ്മാണത്തിനു മുതിർന്നാൽ ഒരു പടികൂടി കടന്ന് ബ്രഹ്മചര്യം വിവാഹം വരെ പാലിക്കാതെ വരുന്നതിനും എതിരായി നിയമം കൊണ്ടുവരേണ്ടിവരും. എൻഫോൾഡിംഗ് അതോരിറ്റിയുടെ പരിധി മനസ്സിലാക്കാതെ യു.എസ്.എയിൽ മദ്യനിരോധനം ഏർപ്പെടുത്തിയതാണ് മാഫിയായ്ക്ക് തുടക്കം കുറിച്ചത്.

ചോ : രാഷ്ട്രീയവും സാമൂഹികവുമായ സ്വാതന്ത്ര്യവും ജനാധിപത്യവും ആർജ്ജിക്കുന്നതിന് ഒരു സമൂഹത്തിനാശ്രയിക്കാവുന്ന ബദൽശക്തി കമ്മ്യൂണിസ്റ്റ് പ്രസ്ഥാനം മാത്രമാണോ?

ഉ : ഈ ചോദ്യത്തിനുത്തരമായി "സാമ്രാജ്യവിരുദ്ധവും ഫ്യൂഡൽ വിരുദ്ധവും കുത്തകവിരുദ്ധവുമായ എല്ലാ മതനിരപേക്ഷ ജനാധിപത്യ ശക്തികളും ചേർന്ന ഒരു കെട്ടാണ് ബദൽ ശക്തിയാകേണ്ടതെന്ന" ശ്രീ.ഇ.എം.എസ്സിന്റെ അഭിപ്രായത്തോട് പരിപൂർണ്ണമായി യോജിക്കുന്നു.

Edited, Printed and Published by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd., at Kala Kaumudi Press, Thiruvananthapuram.
Managing Editor : M. Sukumaran.